# വിജയലക്ഷ്മി

ഗ്രന്ഥകർത്താ,

എം. കെ. ഗോവിന്ദപ്പിള്ള.



പ്രകാശകൻ,

രാജ്യസേവാനിരതൻ

കെ. ജി. പരമേശ്വരൻപിള്ള

3-ാം പതിപ്പ് കാപ്പി 3000.

ശ്രീരാമവിലാസം പ്രസ്സ്,

കൊല്ലം.

1122

# ജ്യോതിഷഗ്രന്ഥങ്ങൾ

| | ക. | ണ. |
|---|---|---|
| ബൃഹൽസംഹിത അഥവാ വാരാഹിസംഹിത<br>വ്യാഖ്യാതാ, ജ്യോതിഷപണ്ഡിതർ പുലിയൂർ<br>പി. എസ്. പുരുഷോത്തമൻനമ്പൂതിരി | 4 | 14 |
| ഹോരാശാസ്ത്രം (ഭാഷാവ്യാഖ്യാനസഹിതം)<br>വ്യാഖ്യാതാ, കുണ്ണക്കുറുപ്പ്ആണിക്കർ | 0 | 12 |
| ഹോരാശാസ്ത്രം പാക്കററ്ബുക്ക് | | 4½ |
| ജ്യോതിഷബ്രഹ്മരഹസ്യം (സവ്യാഖ്യാനം)<br>ഗ്രന്ഥകർത്താ, എം. നീലകണ്ഠപ്പിള്ളജ്യോത്സ്യൻ | 1 | 2 |
| കേരളീയപ്രശ്നരത്നം (സവ്യാഖ്യാനം)<br>വ്യാഖ്യാതാ, മഹോപാദ്ധ്യായൻ എൻ. രാമൻപിള്ള | 0 | 9 |
| ആരൂഢശാസ്ത്രം (സഹദേവവിരചിതം) | 0 | 3 |
| ജാതകാദേശം (സവ്യാഖ്യാനം) | 0 | 15 |
| ജാതകപാരിജാതം (സവ്യാഖ്യാനം)<br>വ്യാഖ്യാതാ, ചേപ്പാട്ട് അച്യുതവാര്യർ | 1 | 8 |
| നഷ്ടപ്രശ്നദീപിക (സവ്യാഖ്യാനം)<br>വ്യാഖ്യാതാ, കെ. നീലകണ്ഠൻജ്യോത്സ്യർ | 0 | 12 |
| ഭാഗ്യപ്രശ്നം | 0 | 12 |
| പ്രശ്നപ്രജ്ഞാനദീപിക (സവ്യാഖ്യാനം)<br>വ്യാഖ്യാതാ, വടയാററുകോട്ട കെ. പരമേശ്വരൻപിള്ള | 0 | 15 |
| മുഹൂർത്തപദവി (സവ്യാഖ്യാനം)<br>വ്യാഖ്യാതാ, കരാലിൽ എ. വേലുപ്പിള്ള | 0 | 15 |
| മഹാമനുഷ്യാലയചന്ദ്രിക<br>വ്യാഖ്യാതാ, കെ. പി. കൃഷ്ണൻജ്യോത്സ്യർ | 0 | 9 |

കൂടാതെ പുരാണം, സാഹിത്യം, വേദാന്തം തുടങ്ങി മററനവധി ഗ്രന്ഥങ്ങളും, സംഘങ്ങൾക്കും കച്ചവടക്കാർക്കും മററും ആവശ്യമുള്ള എല്ലാവിധ അക്കൗണ്ടുബുക്കുകളും ഞങ്ങളുടെ ബുക്കഡിപ്പോകളിൽനിന്നും മിതമായ വിലയ്ക്കു കിട്ടുന്നതാണ്. കച്ചവടക്കാർക്ക് ആകർഷണീയമായ കമ്മീഷൻ നൽകപ്പെടും. ഞങ്ങളുടെ വലിയ ക്യാററലാഗ് ആവശ്യപ്പെടുക.

മാനേജർ, ശ്രീരാമവിലാസം പ്രസ്സ് & ബുക്കഡിപ്പോ, കൊല്ലം
ബ്രാഞ്ചുകൾ:— തിരുവനന്തപുരം, ആലപ്പുഴ.

# വിജയലക്ഷ്മി

അഥവാ

## ധീരയായ ഒരു രജപുത്രയുവതി.

---

ചരിത്രസംബന്ധമായ ഒരു നോവൽ.

ഗ്രന്ഥകർത്താ,

എം. കെ. ഗോവിന്ദപ്പിള്ള.

---

പ്രകാശകൻ,

രാജ്യസേവാനിരതഃ

കെ. ജി. പരമേശ്വരൻപിള്ള.

"ശ്രീരാമവിലാസം" പ്രസ്സ്—കൊല്ലം.



3-ാം പതിപ്പ് കാപ്പി [illegible]00.

1122

ഓം

# വിജയലക്ഷ്മി

അഥവാ

## ധീരയായ ഒരു രജപുത്രയുവതി.

---

ചരിത്രസംബന്ധമായ ഒരു നോവൽ

---

സ്വാസ്ഥ്യകരങ്ങളും, ഹൃദ്യങ്ങളും, ശ്രാവ്യങ്ങളുമായ, കോകില നിസ്വനങ്ങളും, രമ്യങ്ങളായ വല്ലിക്കുടിലുകളും, കസുമിലങ്ങളായ പുഷ്പവാടകളും, പരിമളപ്രസവങ്ങളായ മഞ്ജരികളുംകൊണ്ടു വിജയാരാമം വിജയകരമായി പ്രശോഭിച്ചിരുന്നു. വിശ്രമകാംക്ഷികളെ ഹഠാദാകർഷിക്കത്തക്ക പ്രാഭവപ്രൌഢിയോടുകൂടിയവയും, മൃദുലങ്ങളുമായ കൽതളിമങ്ങൾ അവിടവിടെയായി സ്ഥാപിതങ്ങളായിരിക്കുന്നു. ഈ പുഷ്പവനത്തിൽനിന്നുംപൊങ്ങി വായുവിൽ ലയിച്ച്, ചുററുമുള്ള പ്രദേശങ്ങളിലെ വായുമണ്ഡലങ്ങളെ സുഗന്ധിലമാക്കിച്ചെയ്യുന്ന പരിമളപ്രസരം അന്യാരാമസാധാരണമല്ലാത്ത ആദരാധിക്യത്തിന്നു് അർഹമാക്കിത്തീർത്തിരിക്കുന്നു. സമ്പദ്ഭരംകൊണ്ടു വിനതന്മാരായി ഭവിക്കുന്ന സജ്ജനങ്ങളെന്നപോലെ, ഫലഭരംകൊണ്ടു നമ്രങ്ങളായ തേന്മാവുകൾ, ആ നിഷ്കുടപ്രശോഭയെ ശതഗുണീകരിച്ചിരിക്കുന്നു.

ആ ശൃംഗാരവനത്തിനു തേജോദാനംചെയ്തുകൊണ്ടു്, വനലക്ഷ്മിയോ എന്നു തോന്നുമാറുള്ള ഒരു യുവതി, പ്രഭിന്നശോഭങ്ങളായ പുഷ്പങ്ങളെക്കണ്ടുകണ്ടു്, അവയിൽ വിലീനചിത്തയായി നടന്നുകൊണ്ടിരിക്കുന്നു. ഈ സൌന്ദര്യദേവത, താരുണ്യസോപാനത്തിൻെറ ഒന്നാമത്തെ പടിയെ അധിരോഹിച്ചു എന്നുതന്നെപറയാം. സൌകമാൎയ്യതനുവായ ആ നവമഞ്ജരി, പുഷ്പലതാവിതാനത്താൽ പ്രകൃഷ്ടസുന്ദരമായ ആ വനതലത്തിൽ, അങ്കരിതാശയായി, സമയാതിക്രമണത്തെ മറന്നു്, ചുററിത്തിരിഞ്ഞുകൊണ്ടിരിക്കുന്നു.

ആ സമയം, വിജയേ! വിജയേ! എന്നു് ആരോ വിളിക്കുന്നതായി അവൾക്കു തോന്നി തിരിഞ്ഞുനോക്കി. "ഞാൻ ഇവിടെയുണ്ടു് ഇങ്ങോട്ടു വരൂ" എന്നു് സസ്നേഹം വിളിച്ചുപറഞ്ഞതിൽനിന്നും, തന്നെപ്രതീക്ഷിക്കുന്നവൾ തൻെറ വളൎത്തമ്മയെന്നറിഞ്ഞിട്ടു്, വിജയലക്ഷ്മി ധാത്രിയുടെ അടുക്കലേക്കു ചെന്നു.

ധാത്രി:—തങ്കം! ഊണിനുള്ള സമയം കഴിഞ്ഞിട്ടും അമാന്തിക്കുന്നതെന്താണ്? വരൂ ഊണുകഴിക്കുവാൻ പോകാം.

വിജയ:—അമ്മേ! ഞാൻ ഒരു മാമ്പഴം പറിച്ചുതന്നതുകൊണ്ടു വിശക്കുന്നില്ല.

ധാത്രി:—ഊണുകഴിഞ്ഞിട്ടുതിന്നാമായിരുന്നല്ലോ. വിശപ്പുള്ളപ്പോൾ ഊണുകഴിക്കുകതന്നെവേണം. മാമ്പഴം തിന്നാൽ ഊണിന്റെ ഫലം കിട്ടുകില്ല. വിശപ്പു തീരുമെങ്കിലും ക്ഷീണം മാറുകില്ല. ദേഹം ക്ഷീണിച്ചാൽ എന്റെ മകളുടെ ദേഹകാന്തി മങ്ങിപ്പോകാനിടവരും. അച്ഛൻ വരുമ്പോൾ അതിലേക്കു എന്നെ കുറപ്പെടുത്തുകയും ചെയ്യും. എന്റെ കുട്ടി വരൂ; കുറച്ചെങ്കിലും ഊണു കഴിക്കു.

വിജയ:—അങ്ങനെതന്നെ. അച്ഛൻ പോയിട്ട് അധികം ദിവസങ്ങളായല്ലോ ഇത്ര താമസിക്കുന്നതെന്ത്? വേഗംവരും എന്നു പറഞ്ഞല്ലേ പോയത്? പോകുമ്പോൾ താമസത്തെപ്പററി അമ്മയോടു വല്ലതും പറഞ്ഞിട്ടുണ്ടോ?

ധാത്രി:—മകളെ! അച്ഛനെ കാണായ്കകൊണ്ടു വ്യസനിക്കരുത്. അദ്ദേഹം ഇനി അധികം താമസിക്കുകയില്ല. രണ്ടുദിവസങ്ങൾക്കുള്ളിൽ വന്നുചേരും. അദ്ദേഹം പോകുമ്പോൾ വിശേഷിച്ചൊന്നും പറഞ്ഞില്ല. "വിജയയ്ക്കു ചില പുതിയ ആഭരണങ്ങളാവശ്യമുണ്ടു്. അവ നോക്കിയെടുക്കുന്നതിനു് അല്പം താമസമുണ്ടായി എന്നു വരാവുന്നതാണ്. അല്പതാമസം ഉണ്ടായിക്കണ്ടാലുംനിങ്ങളാരും വിചാരപ്പെടരുതു്. എത്രയധികമായാലും ഒരു മാസത്തിനുമേൽ വേണ്ടിവരികയില്ല"

വിജയ:—അമ്മേ! എനിക്കു് പുതിയആഭരണങ്ങളെന്തിനു്? എന്റെ അമ്മയുടെ ആഭരണങ്ങൾതന്നെ ധാരാളമുണ്ടല്ലൊ. ആ സ്ഥിതിക്കു് ഇനിയും ആഭരണം വാങ്ങി ശേഖരിക്കേണ്ടതില്ലായിരുന്നു. ഞാൻ അറിഞ്ഞിരുന്നുവെങ്കിൽ സമ്മതിക്കുകേ ഇല്ലായിരുന്നു.

ധാത്രി.—അവരുടെ ആഭരണങ്ങളെല്ലാം പഴയ സമ്പ്രദായത്തിലുള്ളതാകകൊണ്ടു്, ഇക്കാലത്തെ സ്ഥിതിക്കനുസരണമായവ വാങ്ങണമെന്നാണു് അദ്ദേഹത്തിന്റെ ആശ.

വിജയ:—ഞാൻ ഒന്നു ചോദിക്കട്ടെ പലപ്പോഴും അതു് ധാത്രിയമ്മയോടു് ചോദിക്കണമെന്നു വിചാരിച്ചിരുന്നതാണ്. മിക്കവാറുംസമയം അച്ഛൻകൂടിയുണ്ടായിരുന്നതിനാൽ, പിന്നെയാകട്ടെ എന്നു നീക്കിവയ്ക്കുകയായിരുന്നു. അച്ഛനോടു ഞാൻ പലപ്പോഴും ചോദിച്ചിട്ടുണ്ടു്. ആയവസരങ്ങളിലെല്ലാം അദ്ദേഹം ഓരോ ഒഴികഴിവുകൾകൊണ്ടു എന്റെ ശ്രദ്ധയെഅന്യസംഗതികളിൽ തിരിച്ചുകൊണ്ടുപോകുകയും, ഞാൻ അതു് ക്രമേണമറന്നുപോകുകയും,പി

ന്നെയും ജിജ്ഞാസ ജനിക്കുകയും സാധാരണമാകുന്നു. എന്നാൽ ധാത്രിയമ്മ എനിക്കു അതിന്ന് ഒരു സമാധാനം പറഞ്ഞു എന്റെ ആശയെ നിറവേററിത്തരണം.

ധാത്രി.—എന്റെ മകളുടെ മനഃസ്ഥിതിയെ അത്ര ക്ലേശിപ്പിക്കുന്ന ആ ജിജ്ഞാസ എന്താണ്? എനിക്കറിവുള്ളതാണെങ്കിൽ ഞാൻ പറഞ്ഞുതരാമല്ലോ.

വിജയ:—എന്റെ അമ്മ എപ്പോൾ മരിച്ചു? എങ്ങനെ മരിച്ചു? മരിച്ചശേഷം എന്നെ മുലതന്നു വളൎത്തിയതാര്? എന്റെ അമ്മയുടെ സ്വജനങ്ങൾ ആര്? അവർ ഇപ്പോൾ എവിടെയുണ്ട്. എന്റെ അമ്മയുടെ സഹോദരികളോ മാതുലന്മാരോ ഇപ്പോൾ ജീവിച്ചിരപ്പുണ്ടോ? ഉണ്ടെങ്കിൽ അവർ നമ്മെക്കാണ്മാൻ വരാതിരിക്കുന്നതിന്നുള്ള ഹേതു എന്ത്?

ധാത്രി:—അതൊന്നും എന്റെമകൾക്കറിയേണ്ട ആവശ്യമിപ്പോളില്ല. അതുകൊണ്ടായിരിക്കണം ബാബു ചന്ദ്രസേനനൻ മകളെഅറിയിക്കാൻ ശ്രമിക്കാതിരുന്നതു്. ആ സംഗതി കൂടെക്കൂടെ ചോദിച്ച് അദ്ദേഹത്തിന്റെ മനസ്സിനെ വിഷമിപ്പിക്കരുതു്. എല്ലാം ക്രമേണ അറിയാനുള്ള ഘട്ടം വരികയും, അപ്പോളറിയുകയും ചെയ്യാമെന്നുവെച്ചാൽ മതി.

വിജയ:—അതെന്താണു ആ സംഗതി എന്നെ ഒളിച്ചുവയ്ക്കുന്നതു്? ഞാനറിയുന്നതുകൊണ്ടുള്ളദോഷമെന്താണ്? എന്റെഅമ്മ ആരെന്നും, അവരുടെ ബന്ധുക്കളാരെന്നും അറിയുന്നതുകൊണ്ടുള്ളദോഷമെന്തു്? ധാത്രിയമ്മയുടെ വാക്കിൽനിന്നു് ഞാന അറിഞ്ഞുകൂടാത്ത ഒരു രഹസ്യം എന്നെ സംബന്ധിച്ചുണ്ടെന്നു വ്യക്തമായിരിക്കുന്നു.

ധാത്രി:—അതെ. അതു് രഹസ്യസംഗതിയാണു്. ബാബു ചന്ദ്രസേനന്റെ വരുതികൂടാതെ അതു പറയാവുന്നതല്ല.

വിജയ:—ഞാൻ ഇപ്പോൾ ചെറിയ കുഞ്ഞല്ലല്ലോ. എന്നോടു പറയുന്നതുകൊണ്ടു് ഒരുദോഷവും ഉണ്ടാകാനില്ല. ഞാൻ അവശ്യം അറിഞ്ഞിരിക്കേണ്ട സംഗതി എന്നിൽനിന്നുമറച്ചിരിക്കുന്നതു് എനിക്കു വ്യസനകരമായിത്തീരുമെന്നു അച്ഛൻ വിചാരിക്കാത്തതിൽ എനിക്കു് അത്ഭുതംതോന്നുന്നു. എന്നാൽ ധാത്രിയമ്മ അച്ഛന്റെ കല്പനകേട്ടു നടക്കേണ്ടവരാകയാൽ, പറയാത്തതിൽ വിസ്മയിക്കാനോ അതിലേക്കു് ധാത്രിയമ്മയോടു പരിഭവിക്കാനോ കാരണമില്ല. എങ്കിലും അച്ഛൻ എന്നോടിങ്ങനെ ചെയ്തുവല്ലോ.

എന്നു പറഞ്ഞപ്പോഴേയ്ക്കു് വിജയയുടെ കണ്ണുകൾ അശ്രുക്കൾകൊണ്ടുനിറഞ്ഞു. അവൾ പെട്ടന്നു മുഖംപൊത്തി ഏങ്ങി ഏങ്ങിക്കരഞ്ഞു. ധാത്രി അവളെ പല സാന്ത്വനവാക്കുകൾകൊണ്ടു

സമാധാനപ്പെടുത്താൻ ശ്രമിച്ചു. എന്നാൽ ആ സംഗതിയുടെആഴത്തിൽ എന്തോ പരിതാപകരമോ,ഭയങ്കരമോആയ സ്ഥിതി മറച്ചുവെച്ചിരിക്കുകയാണെന്നും, തന്റെ മാതാവിനെ നിർദ്ദയം കൊന്നുകളഞ്ഞിരിക്കുകയാണോ എന്നും മററും പലചിന്തകൾ അവളുടെ മനസ്സിൽ ഉദയം ചെയ്തുകൊണ്ടിരുന്നതിനാൽ ധാത്രിയുടെ സാന്ത്വനങ്ങൾ,ഊഷരഭൂമിയിലെ വൃഷ്ടിപാതംപോലെ നിഷ്ഫലമായി ഭവിക്കുകയാണുണ്ടായതു്. ധാത്രി വിജയയെ പിടിച്ചുനെഞ്ചോടു ചേർത്തണച്ചു് മുതുകിൽ തലോടി നെറുകയിൽചുംബിച്ചിട്ടു്, സാവധാനം സമാധാനവാക്കുകൾകൊണ്ടു് അവളെ സമാശ്വസിപ്പിച്ചു. അവളുടെമാതാവിന്റെവസ്തുത യഥാസന്ദർഭം അവളോടുപറയാമെന്നുദൃഢമായി വാഗ്ദാനം ചെയ്കയുംചെയ്തു. വിജയയുടെ പരിതാപം ക്രമേണ നീങ്ങി എങ്കിലും അവളുടെ മുഖകാന്തി വീണ്ടും പ്രസന്നമായില്ല. രാഹുഗ്രാസത്തിൽ പെട്ട ചന്ദ്രകാന്തി എന്നപോലെ, ഹൃദയവും മുഖപ്രകൃതിയും ഇരുളടഞ്ഞിരിക്കുകയായിരുന്നു. ഈ പ്രകൃതം അല്പാല്പമായിവിട്ടുകൊള്ളുമെന്നുവെച്ചു്, ധാത്രിയും അടങ്ങിയിരുന്നു. വിജയയെ ഊണുകഴിപ്പിച്ചു് ധാത്രി പല നർമ്മാലാപങ്ങൾകൊണ്ടുംഅവളുടെ മനഃപ്രസാദത്തെ വർദ്ധിപ്പിക്കുവാൻശ്രമിച്ചു.

---

## അദ്ധ്യായം ൨
# ബാബുചന്ദ്രസേനൻ

പതിനാറാംശതാബ്ദത്തിന്റെ മദ്ധ്യത്തിൽജീവിച്ചിരുന്ന അക്ബർചക്രവർത്തിയുടെ പുത്രനായ സലിംമഹാരാജാവിന്റെ കാലത്തു അദ്ദേഹത്തിന്റെസാമ്രാജ്യത്തിൽപെട്ട ആമദ്ബാദ്എന്നനഗരം പലതുകൊണ്ടും പ്രശസ്തിയെ സമ്പാദിച്ചിരുന്നു. ഇംഗ്ലണ്ടിൽ ഏപ്പെടുത്തപ്പെട്ടിരുന്ന ഈസ്റ്റിൻഡ്യാ കമ്പനിക്കാർക്കു ഇൻഡ്യയിൽ ലഭിച്ചിരുന്ന പ്രധാന കച്ചവടസ്ഥലങ്ങളിൽ ഒന്നു് ആമദ്ബാദ് ആയിരുന്നു. സാമന്തരാജ്യങ്ങളെ കവിഞ്ഞു അതിന്റെ കീർത്തി ഇംഗ്ലണ്ടിലും ഹോളൻഡിലുംകൂടി വ്യാപിച്ചിരുന്നു എന്നുള്ളതിലേക്കു് ആമദ്നഗരം ഈസ്റ്റിൻഡ്യാകമ്പനിക്കാരുടെ ഒരു കച്ചവടസ്ഥലമായിരുന്നതുതന്നെ ഒരു പ്രധാനലക്ഷ്യമാകുന്നു.

അവിടെയുള്ള ആരാധനാലയങ്ങളും, മഠാലയങ്ങളും, ആയുധശാലകളും, ആതുരശാലകളും, സൈന്യമന്ദിരങ്ങളും, പാളയസ്ഥലങ്ങളും,മേടമാളികകളും കൂടഗോപുരങ്ങളുമെല്ലാം ഈ നഗരത്തിന്റെഅഭിവൃദ്ധദശയെഅനുസ്മരിക്കുന്നതിനുള്ള നിസ്തുല്യലക്ഷ്യങ്ങളാകുന്നു. ഇവിടുത്തെജനങ്ങളിൽ അധികഭാഗവും രജപുത്രഹിന്ദുക്കളുംബുദ്ധമതക്കാരും ആയിരുന്നു. ഈ മതങ്ങൾകൂടാതെ ജൈനമത

ത്തിൽപെട്ടവരും മഹമ്മദുമതസ്ഥരും, ഉണ്ടായിരുന്നു. അശോകചക്രവൎത്തിയുടെ അതിപ്രയാസംമൂലം ഏകദേശം ബി സി രണ്ടാം നൂററാണ്ടിൽ ബുദ്ധമതത്തിനു് ഇൻഡ്യയിൽ സൎവ്വാതിശായിയായ സ്ഥിതി ലഭിച്ചു. മതപ്രേഷകനായ ആ ചക്രവൎത്തി, അതിൻെറ പ്രതിഷ്ഠയ്ക്കും വ്യാപ്തിക്കുമായി ആമരണം യത്നിച്ചിരുന്നു എന്നുള്ളതു ചരിത്രപ്രസിദ്ധമാകുന്നു.

അക്ബർചക്രവൎത്തിയുടെകാലത്തു ബുദ്ധമതം ഇൻഡ്യയിൽ ക്ഷയിച്ചുപോയിരുന്നു. അക്ബറിൻെറ മരണശേഷം സലിം (ജിഹാൻഗിർ) ചക്രവൎത്തിയായി വാഴിക്കപ്പെട്ടു. അയാൾ പിതാവിൻെറകാലത്തു സിദ്ധിച്ച യശസ്സോടുകൂടി ഭരണം ആരംഭിക്കപ്പെട്ടു. രജപുത്രഹിന്ദു സലിമിൻെറ സഹായസൌകൎയ്യങ്ങളേററു വൎദ്ധിച്ചുകൊണ്ടിരുന്നു. എന്നാൽ ബുദ്ധമതാവലംബികളുടെ അധിവാസത്തിനും അദ്ദേഹം അഭയപ്രദാനം ചെയ്തിരുന്നു.

രജപുത്രഹിന്ദുക്കൾ ബുദ്ധമതാനുയായികളായ പലരെ ഹിംസിക്കയും, ആ മതബന്ധങ്ങളെ ധ്വംസിക്കയുംചെയ്തുകൊണ്ടിരുന്നതിനാൽ ഇക്കാലത്തു് ആമെദ്ബാദിൽ അവരുടെസംഖ്യ വളരെ കുറഞ്ഞിരുന്നു. അക്ബറിൻെറ റവന്യൂഉദ്യോഗസ്ഥന്മാരിൽ പ്രധാനിയായ ടോഡർമാൾ എന്ന വീരൻ ഹിന്ദുവായിരുന്നതിനാൽ, അദ്ദേഹത്തിനും പുത്രനായ സലിമിനും ഹിന്ദുക്കളുടെനേരേ കൂടുതൽ പ്രതിപത്തിക്കവകാശം ലഭിച്ചുമിരുന്നു. ഈ നിലയിൽ ബുദ്ധമതക്കാരിൽ പലരും ഹിംസിക്കപ്പെട്ടുപോയി എങ്കിലും,അവരിൽധനവാന്മാരായ ചിലപ്രഭുക്കളുടെശക്തി പൂൎവ്വാധികംവൎദ്ധിക്കയുംചെയ്തിട്ടുണ്ടായിരുന്നു-

ഇങ്ങനെ വൎദ്ധിത പൌരുഷേയശക്തിയുള്ള ബുദ്ധമതധനവാന്മാരിൽ അഗ്ര്യനായിരുന്നു ബാബുചന്ദ്രസേനൻ. ഈ സാത്വികൻ യഥാൎത്ഥസുജനങ്ങളിൽ മുമ്പനായുമിരുന്നു. ഇദ്ദേഹം സത്യം പരോപകാരതൽപരത, ഭൂതദയ, കൃത്യനിഷ്ഠ, അഭിമാനസംരക്ഷണം മുതലായ സദ്ഗുണങ്ങൾക്കു വിളഭൂമിയായിരുന്നു. ആനാട്ടിലുള്ള ഹിന്ദുക്കൾപോലുംഅദ്ദേഹത്തെആശ്രയിക്കയും പ്രീതിയെസമ്പാദിക്കയുംചെയ്യാൻ ഗുരുതരമായി പ്രയത്നിച്ചിരുന്നു.

അക്കാലത്തെരാജാക്കന്മാരിൽ സലിമിനെപ്പോലെസുഖഭോഗികൾ ആരുമില്ലായിരുന്നു. സലിമിൻെറ ദുൎന്നടത്ത, തൻെറ പിതാവിൻെറ അവസാനകാലത്തിൽഅദ്ദേഹത്തെ ഒട്ടധികം ക്ലേശിപ്പിക്കത്തക്കവിധംഅത്രഭയങ്കരമായിതീൎന്നിരുന്നു.അദ്ദേഹത്തിൻെറ മരണശേഷംഅതു നിൎബാധമായിവളൎന്നു നാലുപാടും വ്യാപിച്ചു. പിതാവിനാൽആൎജ്ജിക്കപ്പെട്ടിരുന്ന ധനമെല്ലാംവിഷയാഭിലാഷം നിമിത്തം താറുമാറാക്കിക്കളഞ്ഞു. "യൌവനം ധനസമ്പത്തി, പ്ര

ളതാമവിവേകത, ഒന്നുപോലുമനൎത്ഥത്തിനൊന്നിച്ചാൽ പറയേണമോ?"എന്ന ആപ്തവാക്യം സലിമിൻെറനടത്തയെ സംബന്ധിച്ചിടത്തോളം അനൎത്ഥമെന്നു പറയാം. സലിമിൻെറ ലോകഗതി, തന്നിമിത്തം അഭിലഷണീയമല്ലാത്ത ഒരുവസ്ഥയെ പ്രദാനം ചെയ്ത ശൃംഗാരലഹരിയേററു മത്തുപിടിച്ച തലച്ചോററിൽ അതിൻെറ സ്ഥാനം എവിടെയാണെന്നും, അതു് ഒരുവൻെറ മാനധനങ്ങളെ ഏതുപ്രകാരം ദൂഷിപ്പിക്കുന്നുവെന്നും. അതിൻെറ പരിണാമം ഏത്ര നീചപ്രവണതയിലാണെന്നും ഉള്ള വിജ്ഞാനം സ്ത്രീലമ്പടന്മാൎക്ക ഓൎമ്മിക്കാൻ കഴികയില്ല.

ഭരണത്തെ നിയന്ത്രിക്കുന്ന ദർബാറിൻെറ നിൎവ്വഹണസന്ധയിൽ ചെയ്തിട്ടുള്ളബുദ്ധിപൂൎവകങ്ങളായ പരിഷ്കൃതിയിൽനിന്നു സലിമിൻെറ വിവേകവും ഭരണനയവും, പ്രശംസാർഹമെന്ന, ഇതര മഹമ്മദ്‌രാജാക്കന്മാർപോലും സമ്മതിച്ചിരുന്നു. ആ നഗരവാസികളായ ഹിന്ദുക്കൾ, ഭരണകൌശലങ്ങളിൽ സമൎത്ഥന്മാരായിരുന്നു എങ്കിലും അവരെ സലിം തൻെറ വൈചിത്ര്യശക്തികൊണ്ടു, വിസ്മിതപരതന്ത്രരാക്കി നടേനടേ പ്രവൎത്തിപ്പിച്ചുകൊണ്ടിരുന്നു.

ഈ നിലയിൽ വിവേകിയായിരുന്ന സലിം തൻെറ മനസ്സുപോയവഴിയെ ദ്രവ്യങ്ങൾവാരിഎറിഞ്ഞുകളഞ്ഞതു ദയനീയമായ ഒരുവിവൎത്തനം തന്നെയാണു്. ആ രാജപുരുഷൻെറ ധനം മിക്കവാറുംനശിച്ചു. രാജ്യൈശ്വൎയ്യം ദാസീഗൃഹങ്ങളിൽ വിലയംചെയ്തു ദർബാറിൻെറ രക്ഷാസൂത്രം അടൎന്നു. ജനതയുടെ സ്വേച്ഛാപ്രമത്തങ്ങളായ പ്രഹസനങ്ങൾ നിർവ്വശങ്കം നൎത്തനംചെയ്തു. രാജാവിൻെറ ദുഷ്കൃതികൾ ഉച്ചാവചങ്ങളായി ഡിംഡിമം ചെയ്തു.

ഇപ്പോളാണു് തൻെറ സ്ഥിതിയുടെശിഥിലമായഅന്ധകാരത്തിൽസലിമിൻെറകണ്ണുകൾപതിഞ്ഞതു്. ഹാ!ഹാ! കാൎയ്യങ്ങൾ എത്രവേഗം മറിഞ്ഞുപോയിരിക്കുന്നു. തൻെറ നിലയുടെഅഗാധവും അശക്തവുമായ അവസ്ഥയിൽസലിം താനറിയാതെ ഇതികൎത്തവ്യതാമൂഢനായിട്ടുവ്യാമോഹിച്ചുപ്രജാസമുച്ചയത്തിൻെറ സമാനാധികരണം ധനകോശമഹിമയെ ആശ്രയിച്ചിരിക്കുന്നുഎന്ന വസ്തുതയെ ആ പ്രക്ഷീണാവസ്ഥയിലും സലിം ഓൎമ്മിച്ചു. ധനാഢ്യനുംഔദാൎയ്യനിധിയും ആയ ഒരാളുടെ സഹായം ഈ അവസരത്തിൽഅത്യന്താപേക്ഷിതമാണെന്നുള്ള ബോധം അദ്ദേഹത്തിൻെറ സ്മൃതിപഥത്തിൽ പ്രകാശനം ചെയ്തു. തൻെറ രാജ്യത്തിൽ ഇതിലേക്കു മതിയായ ഒരു പൌരൻ ആരായിരിക്കുമെന്നു്അധികം അന്വേഷിക്കേണ്ട ആവശ്യമുണ്ടായില്ല. ബാബുചന്ദ്രസേനൻ അദ്ദേഹത്തിൻെറ ഹൃദയത്തിൽ നിഴലിച്ചു. അയാൾ ഇക്കാൎയ്യത്തിൽസംപ്രാൎത്ഥ്യനായ ഒരു മാന്യപൌരനാകുന്നു. ബുദ്ധമതാവലം

ബിയായ ആ മഹാൻ ധനസ്ഥിതികൊണ്ടു്, ആ നാട്ടിലുള്ള ഇതരകുബേരന്മാരെ കവിഞ്ഞുനിന്നിരുന്നു എന്നുള്ളതു ആമദ്നഗരത്തിൽ പ്രസിദ്ധമാകുന്നു എന്നുതന്നെയല്ല, ബാബുചന്ദ്രസേനൻ വിശേഷിച്ചും, സലിമിന്റെ പ്രാണപ്രിയനായ ഒരു സ്നേഹിതനുമാണു് ആ സ്ഥിതിക്കു ഈ അവശതയെ അയാളെ അറിയിക്കുന്നതു ഉദ്ദേശസിദ്ധിക്കു പരീക്ഷകൂടാതെ ഫലപ്പെടുന്ന ഒരുത്തമമാർഗ്ഗവുമാകുന്നു. ഈ ചിന്തയോടുകൂടി സലിം ഉടൻ ബാബുചന്ദ്രസേനനു ആളയച്ചു ആ കോടീശ്വരൻ വന്നുചേർന്നു. സലിം തന്റെ അവസ്ഥാന്തരത്തെ മുഴുവൻ അയാളെ അറിയിച്ചു. ധനത്തിന്റെ ഉപയോഗം എന്താണെന്നറിഞ്ഞിരുന്ന ആ വിശാലബുദ്ധി, ഇഷ്ടസുഹൃത്തായ സുൽത്താന്റെ അപേക്ഷയെ നിറവേററി. ധനമുള്ളവർ ബാബുചന്ദ്രസേനന്റെ പ്രവൃത്തിയെ കണ്ടു പഠിക്കുവാനുണ്ടു്. തന്റെ ബന്ധുക്കളുടെയും, ഉററസ്നേഹിതന്മാരുടേയും, ആശ്രിതന്മാരുടേയും പ്രക്ഷീണാവസ്ഥയിൽ സഹായത്തിനുതകാത്ത ദ്രവ്യം ആരുടേതാണെങ്കിലും, അതു് നിഷ്പ്രയോജനമാകുന്നു. ഉദരംഭരണത്തിനായിമാത്രം ജീവിക്കുന്നവർ സമ്പാദിച്ചു നിക്ഷേപിക്കുന്നധനം, അവരുടെ അനന്തരകാലീനന്മാർ ക്ഷയിപ്പിച്ചുകളയുമെന്നുള്ളതിലേക്കു, ലോകത്തിൽ അനേകം ഉദാഹരണങ്ങളുണ്ടു്. "പത്തിലൊന്നർത്ഥികൾക്കു ദാനം" ചെയ്യാത്ത ധനം, ധാരാളികൾക്കു കൈകാര്യംചെയ്യാൻമാത്രം ഉതകുമെന്നുള്ളതു അപവാദരഹിതമായ ഒരു സത്യമാകുന്നു. ജൈനന്മാരും, ബുദ്ധന്മാരും പാശ്ചാത്യരും തങ്ങളുടെ ധനം എത്രയോ നിർദ്ധനന്മാരെ സഹായിക്കുവാൻ ചെലവുചെയ്യുന്നു എന്നുള്ളതു ഉദരംഭരികൾ പ്രത്യേകം അറിഞ്ഞിരിക്കേണ്ടതാകുന്നു. അതിനാൽ സലിമിന്റെ പ്രക്ഷീണാവസ്ഥ രണ്ടുനാലുമണിക്കൂറുകൾക്കുമാത്രമെ സ്ഥായിയായിനില്ക്കുവാൻ കഴിഞ്ഞുള്ളു. തന്റെ യഥാർത്ഥസുഹൃത്തിന്റെനേരേ ആനന്ദപരവശനായ സുൽത്താൻ, ബാബുചന്ദ്രസേനന്റെ നിർവ്യാജമായ ഔദാര്യബുദ്ധിയും, രാജഭക്തിയുംകണ്ടു്, വിസ്മിതനായി, അയാളെ യഥായോഗ്യം ബഹുമാനിക്കയും, വിലപിടിച്ച സമ്മാനങ്ങൾ നല്കി അയയ്ക്കുകയും ചെയ്തു. ഈ മഹൽകൃത്യം, സുൽത്താന്റെയും രജപുത്രഹിന്ദുജനങ്ങളുടേയും വിശേഷ ബഹുമാനാദരങ്ങൾക്കു് ബാബുചന്ദ്രസേനനെ സവിശേഷം അർഹനാക്കിത്തീർത്തു.

---

## അദ്ധ്യായം ൩

## ഒരു പ്രാണാപായം

വിജയയും വളർത്തമ്മയും മാളികയിൽതന്നെ വർത്തിക്കുന്നു. അന്നു നടക്കാൻപോകുന്നഭയനീയസംഭവം കാണ്മാൻകഴികയില്ലെന്നു

വ്യാജേന, സൂര്യൻ പ്രകൃതിദേവതയോടു യാത്രപറഞ്ഞു, പശ്ചിമ ചക്രവാളത്തിൽ മറയുന്നു. ആമദ്നഗരം മുഴുവൻ നിശ്ശബ്ദമായി ചമയുന്നു. പക്ഷികൾ തങ്ങളുടെ കൂജിതങ്ങൾവിട്ടു്, സമാധിയെ പ്രാപിക്കുന്നു. നക്തംചരങ്ങളായ കൂമൻമുതലായവ, കൂട്ടുകാരായ തസ്കരപ്രമാണികളുടെ പ്രയോഗവൈശിഷ്ട്യങ്ങളെ അധഃകരിക്കുവാൻ നോക്കുന്നു. രാത്രിയുടെ ഭരണദേവതയായ നംശാവനിതം മിന്നാമിനുങ്ങുകളായ ദംഷ്ട്രകളെ വെളിക്കു കാട്ടിക്കൊണ്ടു്, പര്യാകുലമായി പര്യടനം ചെയ്യുന്നു.

പെട്ടെന്നു് ആ നഗരംമുഴുവൻ സംഭ്രാന്തമായി. നിശ്ശബ്ദതയിൽവിലയിച്ചിരുന്ന വായുമണ്ഡലം, അവ്യക്തമായി മുഴങ്ങിത്തുടങ്ങിയിരിക്കുന്നു. നഗരവാസികൾ പേപ്പിടിച്ചോടുന്നവരെപ്പോലെ ആ അന്ധകാരത്തിൽക്കൂടെ നാലുപാടും അന്ധരായി പാഞ്ഞുകൊണ്ടിരിക്കുന്നു. അനേകംപേരുടെ നിലവിളി ഒന്നായിച്ചേർന്നു്, മേഘമണ്ഡലത്തെ മുഴക്കുന്നു. ആ നഗരത്തിന്റെ ഒരുവശത്തുനിന്നു് ഒരു അഗ്നിസ്തംഭംപൊങ്ങി, ആജ്യാഹുതിയുടെ അഭാവത്തെ ഇന്ദ്രനെ അറിയിക്കുവാൻപോകുകയാണോ എന്നുതോന്നുമാറു് അന്തരീക്ഷത്തെ അഭിവേശിക്കുന്നു. (സ്വർഗ്ഗംഎന്നൊരു സ്ഥലം മുകളിലുണ്ടെന്നല്ലേ മൂഢജനമതം?) അന്ധകാരം മിക്കവാറും കുറയുകയും ചക്രവാളംപോലുള്ള വെളിച്ചം വ്യാപിക്കയുംചെയ്യുന്നു. ഗതാഗതത്തിനു സൌകര്യം അല്പമായി ലഭിച്ചതുനിമിത്തം, കണ്ണുകാണാറായ ജനം അങ്ങോട്ടും ഇങ്ങോട്ടും സംഭ്രാന്തരായോടുന്നു. ഹാ! കഷ്ടം! ഹാഹാ! കഷ്ടംകഷ്ടം! അയ്യോ! ഈ തിപിടിപെട്ടിരിക്കുന്നതു ബാബുചന്ദ്രസേനന്റെ മാളികയിലല്ലേ? എന്നു വിളിച്ചുപറഞ്ഞുകൊണ്ടു്, പലരും ഓടിഅടുക്കുന്നു. അഗ്നിയുടെ പ്രജ്വലനവ്യാപാരത്തിന്റെതൈക്ഷ്ണ്യംകൊണ്ടു മാളികയെ സമീപിക്കുവാൻപോലും കഴിവില്ലാതെ, ഔദാര്യബുദ്ധികൾ കുഴങ്ങുന്നു. മാളികത്താഴത്തും നാലുകെട്ടിലുംഉള്ളവർ "അതെവിടെ? ഇതെവിടെ?" എന്നു പല സാധനങ്ങളേയും ഓർത്തുകൊണ്ടു ചോദിക്കുന്നു. ചിലർ കൈയിൽ അകപ്പെടുന്ന സാമാനങ്ങൾ പിടിച്ചെടുത്തു അഗ്നിക്കിരയാക്കാതെ അകലത്തു സൂക്ഷിക്കുന്നു. മററുചിലർ സമീപഗൃഹങ്ങളിൽ മേഞ്ഞിട്ടുള്ള ഓലകൾ പൊളിച്ചെറിഞ്ഞു അവയെ അഗ്നി ആക്രമിക്കാതിരിക്കുവാൻ സൂക്ഷിക്കുന്നു.

"വിജയേ! വിജയേ! അയ്യോ! എന്റെ ഓമനെ! നീ എവിടെ? നിന്നെ ഇവിടെങ്ങും കാണുന്നില്ലല്ലോ! അയ്യോ! ചതിച്ചേ മാളികമുകളിൽ പരിശോധിക്കണേ! വിജയയെ രക്ഷിക്കണേ! മാളികയിൽ തീ അകത്തു കടന്നിരിക്കുന്നേ. അയ്യോ എന്റെ മകളേ! ഞാൻഎന്തുപറയും, എന്തുചെയ്യും, നോക്കണെ, എല്ലാരും നേക്കാ

ണെ, അവളെ രക്ഷിക്കണേ, എന്തുംതരാമേ" എന്നിങ്ങനെ ധാത്രി നിലവിളിച്ചു നെഞ്ഞത്തുംതലയിലും തുടയിലും അറഞ്ഞു ലഹളകൂട്ടുന്നു. അവൾ വെടികൊണ്ടപന്നിയെന്നപ്പോലെ, അസ്വസ്ഥയായി,പലേടത്തും ഓടിനടന്നുപരിശോധിക്കുന്നു. "ആ വിജയ എവിടെ? പെൺപിറന്നവർഎന്തുചെയ്യും?കഷ്ടമെ! അതിനെ ഇവിടെങ്ങും കണ്ടില്ലല്ലോ" എന്നു ചിലർ വിളിച്ചുപറയുന്നു.

വേലക്കാരും സ്വന്തംഭൃത്യജനവും നനാഗൃഹങ്ങളിൽനിന്നും ഓടിക്കൂടിയവരും വിജയയെ പലേടത്തുംതിരഞ്ഞിട്ടുംകണ്ടില്ല. മാളികയുടെകോണിപ്പടിയിൽ തീവ്യാപിച്ചിരുന്നതിനാൽ മാളികയിൽ കയറി പരിശോധിക്കുവാൻ ആർക്കും ധൈര്യമുണ്ടായില്ല. മാളികമുകളിൽ ഉറങ്ങിക്കിടന്നിരുന്ന വിജയ ശബ്ദകോലാഹലങ്ങൾകേട്ടുണർന്നു. ആസമയം ദുസ്സഹമായ ഉഷ്ണവും പുകച്ചിലും അവളുടെ ശരീരത്തിനുള്ളതായി തോന്നി. അവൾ കണ്ണുതുറന്നു നോക്കിയപ്പോൾ, പുകയുംവെളിച്ചവും അവൾ കിടന്നിരുന്ന അറയിൽ വ്യാപിച്ചിരുന്നതുകണ്ടു സംഭ്രാന്തയായി, അമ്മേ! അമ്മേ!എന്നു വിളിച്ചുകൊണ്ടു, പെട്ടെന്നെഴുന്നേററു നാലുപാടും നടന്നുനോക്കി. മാളികയിൽ തീപിടിച്ചിരിക്കയാണെന്നും തന്റെ നില അപായകരമായിട്ടാണെന്നും, അവൾക്കു മനസ്സിലായി വേഗത്തിൽരക്ഷപെടാൻ അവൾ ഉദ്യമിച്ചു. കോണിപ്പടിയുടെമുകളിലുള്ള തട്ടുകളിൽ തീപിടിച്ചിരിക്കുന്നതു കണ്ടപ്പോൾ താൻഅഗ്നിക്കാഹാരമായി ഭവിച്ചിരിക്കുന്നു എന്നു അവൾ ഊഹിച്ചതും അയ്യോ! എന്നലറി ബോധക്ഷയത്താൽ നിലംപതിച്ചതും ഒരേ നിമിഷത്തിൽ കഴിഞ്ഞു. പിന്നിട്ടുനടന്ന സംഭവങ്ങളൊന്നും അവളറിഞ്ഞില്ല. ജനയൽ വഴിയായി ധൂമവും അഗ്നിജ്വാലയും അവൾ കിടന്ന മുറിക്കുള്ളിലേക്കു വ്യാപിക്കുന്നുണ്ടായിരുന്നു. വേലക്കാർ ചുററും വ്യാപിച്ചിരുന്ന ധൂമപടലത്തിൽപെട്ടു ശ്വാസോച്ഛ്വാസത്തിനുകൂടി കഴിവില്ലാതെഅനന്തരകരണീയങ്ങളെക്കുറിച്ചു അജ്ഞതയോടെ, വേപമാനന്മാരായി പുകഞ്ഞുനീറിക്കൊണ്ടു വിഷണ്ണരായിരിക്കുന്നു.

വിജയ മൂർച്ഛിതയായിട്ടു്, വിണനിലത്തുതന്നെകിടക്കുന്നു. പത്രുക്കൾ നാക്കുനീട്ടി വള്ളിപ്പടപ്പുകളെ ആഞ്ഞുപിടിച്ചുവായ്ക്കുള്ളിലാക്കുന്നതുപോലെ, അഗ്നിദേവനും തന്റെ അഗ്നിശിഖാഗ്രങ്ങൾ നീട്ടി, വിജയയുടെ ശയനസ്ഥലത്തെ ആക്രമിക്കാൻതയ്യാറാകുന്നു. ഈ അവസ്ഥയിൽ—രക്ഷാമാർഗ്ഗങ്ങളടഞ്ഞ ഈ പതനത്തിൽ—നിസ്സഹായിനിയായി ഭവിച്ച ഈദുരദൃഷ്ടത്തിൽ നാമാവശിഷ്ടയായിത്തീരുകതന്നെ ഗതിഎന്നുള്ളതു് അനപപനീയമാകുന്നുവല്ലോ.

അവളുടെ അവസ്ഥ ഇങ്ങനെയിരിക്കേ,അവളെകാണാതിരുന്നതിൽനിന്നു്, അവൾതീയിൽപെട്ടു് എരിഞ്ഞുപോയിരിക്കും എ

ന്നതന്നെ, അവിടെ കൂടിയവരെല്ലാം തിരുമാനിച്ചു. നോക്കണേ, അവൾ മാളികമുകളിലുണ്ടായിരിക്കും” എന്നുള്ള ധാത്രിയുടെ നിലവിളിയെ, ആരും ആ ഭയാനകമായതിരക്കിൽ അത്രതന്നെ ശ്രദ്ധിച്ചില്ല. സുകുമാരകോമളയായ ആ പെൺകുട്ടിയുടെ അവസ്ഥാന്തരപ്രാപ്തിയറിയുവാൻ ഇടയായാൽ ബാബുചന്ദ്രസേനന്റെ മനഃസ്ഥിതി എന്തായിരിക്കുമെന്നു് ഇവിടെവിവരിക്കുക ശക്യമല്ല. അതു് വയനക്കാരാൽ അനുമന്തവ്യമാകുന്നു.

ജനതതി മുഴുവനും അവളെ ഉപേക്ഷിച്ചുഎങ്കിലും, ചരാചരാത്മകനായ ദൈവം അവളെ കൈവെടഞ്ഞില്ല. കാരുണികനായ അവിട്ടത്തെ കൃപാപേശലങ്ങളായനേത്രാന്തങ്ങൾ, സുധാനിഷ്യന്ദിയായി അവളിൽ ആർദ്രീഭവിച്ചു ആ ജനക്കൂട്ടത്തിൽപെട്ട് അവളുടെവസ്തുതകൾ ആരാഞ്ഞറിഞ്ഞിരുന്നൊരാൾ വിജയയെപ്പറ്റി അറിഞ്ഞ ക്ഷണംതന്നെ, പക്ഷിവേഗത്തിൽപാഞ്ഞു് തിക്കനലായിക്കിടന്ന കോണിപ്പടികളുടെ ദാഹകത്വത്തെ തൃണവൽകരിച്ചു് മാളികമുകളിലെത്തി അവളെ ഹസ്തസമ്പുടത്തിലാക്കിക്കൊണ്ടു താഴത്തേക്കു പോന്നു ശീതവായുപ്രകാശമുള്ള ഒരു സ്ഥലത്തു കിടത്തി തന്റെ ഉത്തരീയം നനച്ചുമടക്കി വീശി. “ജലവർഷിഹിമാനില” സ്പർശംകൊണ്ടു്, വിദാഹാത്മകമായ മൂർച്ഛയിൽനിന്നും അവളെ ഉണർത്തി ആ മഹാമനസ്കൻ ആരെന്നറിയുവാൻ അപ്പോളവിടെഉണ്ടായിരുന്നവർക്കെല്ലാം അതിയായ ആശജനിച്ചു. എന്നാൽ കൃപോദ്രേകംകൊണ്ടു വൽഗിതചിത്തനായ ആ ധീരപുരുഷൻ ജനാന്തരാളത്തിൽ മറഞ്ഞുകളകയാൽ, സാധിച്ചില്ല. എങ്കിലും തന്റെ ആത്മകിശോരികയെ രക്ഷിച്ച ആ പുരുഷകേസരിയുടെ ആകൃതിയെ, ധാത്രിയമ്മ ഒന്നിലധികം പ്രാവശ്യം നോക്കി മനസാ നന്ദി പറഞ്ഞിരുന്നതിനാൽ, അയാളുടെരൂപം അവളുടെ ഉള്ളിൽ പതിഞ്ഞിരിക്കാനിടയായി.

വിജയ രക്ഷപെട്ടതിൽ, അവിടെ കൂടിയവരുടെപ്രയത്നം സഫലമായി. മാളികയുടെ മേൽത്തട്ടു മുഴുവൻദഹിച്ചുപോയി. അതിന്റെ ചുററും ഉണ്ടായിരുന്നഭാഗങ്ങളും, അതോടുചേർത്തിണക്കിട്ടുള്ള നാലുകെട്ടും, പടിപ്പുരമാളികയും ജനസഹായത്താൽ കേടുഭവിക്കാതെ ലഭച്ചു. പുലർച്ചയോടുകൂടി ജനക്കൂട്ടവും പിരിഞ്ഞു അഗ്നി തിരെ ശമിച്ചു. മാളികയുടെ മേൽത്തട്ടല്ലാതെ, മററുനഷ്ടങ്ങളൊന്നുമുണ്ടായുമില്ല. വിജയയെ രക്ഷിച്ച സുന്ദരനായ യുവാവു് ആരെന്നറിയുവാനുള്ളഉൽക്കണ്ഠ ധാത്രിയമ്മയിൽ ബലമായങ്കുരിച്ചു.

## അദ്ധ്യായം ൪.

## ഒരു സംശയം.

സുൽത്താൻ സലിം തന്റെ ഭരണശക്തിയെ ജൈത്രവിശ്രുതിയോടെ സ്ഥാപിച്ചിരിക്കുമ്പോൾ, അസൂയാമലീമസന്മാരും, വിപ്ലവകാംക്ഷികളുമായ ഒരു ശത്രുസംഘം രാജപുട്ടാണയെ ആക്രമിച്ചു. അവർ വിജയൈഷികളായ രജപുത്തുകളായിരുന്നു. അദ്ദേഹത്തിനു അവരുമായി ഒരുമാസത്തോളം യുദ്ധം ചെയ്യേണ്ടിവന്നു. സുൽത്താന്റെ ധനസ്ഥിതിക്കും, പ്രജാസമുച്ചയത്തിന്റെ പ്രാഭവത്തിനും ഹാനിതട്ടിയിരുന്ന ആ അവസരം നോക്കിയാണ് ശത്രുസംഘം ആക്രമണം നടത്തിയതു്. എന്നാൽ അതു അവർ വിചാരിച്ചിരുന്നതുപോലെ, പ്രക്ഷീണങ്ങളല്ലായിരുന്നു. തൽക്കാലം ധനവ്യയമായുണ്ടായ കുഴപ്പം ബാബുചന്ദ്രസേനന്റെ സാഹായ്യംകൊണ്ടു തീർന്നുപോകയും, തന്റെ ചാപല്യത്തിന്റെ ഫലം മനസ്സിലാക്കി ആ പ്രസ്ഥാനത്തെ ഉപേക്ഷിക്കയും ചെയ്തിരുന്നതിനാൽ, പ്രജാസമൂഹത്തിന്റെ ബഹുമാനാദരങ്ങൾക്കു സാരമായ ക്ഷതി ഭവിച്ചിരുന്നില്ല.

സൈന്യങ്ങളെല്ലാം പാളയത്തിൽത്തന്നെ പാർപ്പിക്കപ്പെട്ടിരുന്നതു നിമിത്തം, പട്ടാളത്തെ കൃത്യസമയം സജ്ജീകരിക്കുന്നതിനും, രജപുത്രനിരോധത്തെ ധ്വംസിക്കുന്നതിനും വിളംബരഹിതമായി, സുൽത്താനു സൌകര്യം ലഭിച്ചു. ആദ്യം സുൽത്താന്റെ സൈന്യങ്ങൾക്കു് അപ്രാപ്തി ഭവിച്ചു എങ്കിലും ക്രമേണ അവർ ശത്രുസംഘത്തെ ബലമായി ധ്വംസിക്കയും, അവരിൽ പ്രധാനികളായ ചിലരെ ബന്ധനസ്ഥരാക്കുകയും ചെയ്തു. ശേഷിച്ചവർ പരാജിതന്മാരായി പലായനം ചെയ്തു. അവിടെനിന്നും പിടിക്കപ്പെട്ട ശത്രുഭടന്മാരോടും വിജയശ്രീയോടുംകൂടി സലിം അഹമദ്ബാദിലേക്കു മടങ്ങിപ്പോന്നു. സുൽത്താന്റെ വിജയത്തെ ആശംസിച്ചുകൊണ്ടു അഹമദ്ബാദ് നഗരവാസികൾ രാജ്യമെല്ലാം അലങ്കരിക്കയും വാദ്യഘോഷങ്ങളോടും ജയഭേരിയോടുംകൂടി, സുൽത്താനെ എതിരേററു് അവർ ഘോഷയാത്ര ചെയ്കയും ചെയ്തു. ഈ സ്വീകരണസംഘത്തിൽ പ്രാമുഖ്യം വഹിച്ചുനിന്നിരുന്നവർ അവിടത്തെ രജപുത്രഹിന്ദുക്കളായിരുന്നു. സുൽത്താന്റെ പ്രജകളിൽ ഏറിയകൂറും രജപുത്രഹിന്ദുക്കളാകുന്നു. പ്രജാക്ഷേമധുരന്ധരനായ അദ്ദേഹത്തിന്റെ നൈഷ്ഠികതവഭരണംകൊണ്ടും വാത്സല്യപൂർവമുള്ള സമഭാവനകൊണ്ടും അവർ അദ്ദേഹത്തിന്റെ പ്രശസ്തിക്കായിത്തന്നെ പ്രയത്നിച്ചിരുന്നു.

ശത്രുസംഘത്തിൽനിന്നും പിടിക്കപ്പെടുന്നഭടന്മാരെ തൂക്കിക്കൊല്ലുന്ന ഏർപ്പാടു്, അക്കാലത്തിൽ നടപ്പിലിരുന്നിരുന്നു. അതനുസ

രിച്ച പ്രസ്തുത യുദ്ധത്തിൽ പിടിക്കപ്പെട്ട ശത്രുഭടന്മാരെ, കൊല്ലുന്നതിനായി ഒരു ദിവസം നിശ്ചയിക്കപ്പെട്ടു. തന്റെ രാജ്യവാസികളിൽ അധികവും രജപുത്രരായിരുന്നതിനാൽ, പ്രസ്തുതവധം, രാജഭക്തന്മാരായ അവിടുത്തെ പ്രജകൾക്കു മമ്മഭേദകവും നിരാശാജനകവും ആയി പരിണമിച്ചുവെങ്കിലോ എന്നു ഭയന്നു, രഹസ്യമായി നടത്തുന്നതിലേക്കു വേണ്ട വ്യവസ്ഥ ചെയ്തിരുന്നു.

ഈ ക്രൂരക്കൊലക്കായി നിശ്ചയിക്കപ്പെട്ട ദിവസം വന്നുചേൎന്നു. വധ്യന്മാരായ ശത്രുഭടന്മാരെ കൊണ്ടുവന്നു് സലിമിന്റെ മുമ്പിൽ നിരത്തി നിറുത്തി. ഈ ഭടന്മാരിൽ പലരും വീരയോധന്മാരും, ബലപൌരുഷങ്ങളുള്ളവരും, ധനികന്മാരുമായിരുന്നു. അവർ തങ്ങളുടെ ജീവിതഗതിയുടെ പരിണാമം ശത്രുഖഡ്ഗത്തിന്മേൽ നിസ്സംഗമായി ലഭിക്കുന്നതോൎത്തു് മനസാ ദൈവസ്തോത്രംചെയ്തു. ആ ജീവഹാനികരമായ ഘട്ടത്തിൽപോലും, അവരുടെ നേത്രങ്ങൾ പൌരുഷസൂചകങ്ങളായ നോട്ടങ്ങളോടുകൂടി ഉജ്വലങ്ങളായിരുന്നു. ഒന്നു് രണ്ടു്, എന്നിങ്ങനെ വധവൃത്തി ആരംഭിക്കപ്പെട്ടു.

ആ ക്രൂരരിൽ ഒരുവന്റെ കണ്ഠത്തെ ലക്ഷീകരിച്ചുയൎന്ന ഖഡ്ഗം കീഴ്പോട്ടു പതിക്കുന്നതിനു മുമ്പേ, സുൽത്താൻ പെട്ടെന്നു അവരെ തടുക്കയും അയാളെ പിടിച്ചുമാറ്റുകയുംചെയ്തു. ശേഷം ആളുകളെല്ലാം നിസ്സംഗമായി കൊല്ലപ്പെട്ടു.

സലിമിന്റെ ഒരു സഹോദരൻ നാടുവിട്ടുപോയിരുന്നു. അയാളുടെ മുഖച്ഛായ, കൊല്ലപ്പെട്ടുവാൻ നിശ്ചയിക്കപ്പെട്ട ശത്രുഭടനിൽ കണ്ടതുനിമിത്തം അവനെ കൊല്ലാതെ രക്ഷിക്കുകയായിരുന്നു. അവന്റെ ആകൃതി തന്റെ സഹോദരന്റെ ആകൃതിയോടു അഭേദമായി യോജിച്ചിരുന്നു. എന്നാൽ പ്രായം നോക്കുമ്പോൾ സംശയത്തിനു ഇടംകൊടുക്കുകയും ചെയ്യുന്നു ഈ സംഗതിയിൽ സുൽത്താൻ അവനിൽ അവിചാരിതമായ സ്നേഹാദരങ്ങൾ തോന്നുകയാൽ അവനോടു പല ചോദ്യങ്ങളുംചെയ്തു. അതിൽനിന്നു് തന്റെ പ്രതീക്ഷയ്ക്കനുസരണമായി യാതൊരുഫലവും ലഭിച്ചില്ല. അവനു് അല്പമായി ദ്രവ്യസഹായം ചെയ്തു വിട്ടയച്ചു.

അതുമുതൽ സലിം തന്റെ അനുജനെക്കുറിച്ചു് വിചാരപ്പെട്ടുതുടങ്ങി. രൂപസാമ്യംകൊണ്ടു ചിലപ്പോൾ അവനാണെന്നു ഊഹിക്കും. ശരിയായ ലക്ഷ്യമൊന്നുമില്ലാതിരുന്നതുനിമിത്തം ആശ അസ്ഥാനത്തിലാണെന്നു വിചാരിച്ചു അതിൽനിന്നു വിരമിക്കും. ഇങ്ങനെ സലിമിന്റെ ഹൃദയം ഡോലായമാനമായി ചലിക്കുവാൻ തുടങ്ങി.

മുക്തജീവനായ ആ യോധാവു് പ്രതാപസിങ് എന്ന പ്രസിദ്ധനായ വീരയോധാവാകുന്നു. അഗ്നിയിൽനിന്നു വിജയയെ രക്ഷിച്ച

ത്ത ഉത്തമപുരുഷൻ പ്രതാപസിങ്ങ് ആകുന്നു. അന്യർക്ക് ദ്രോഹം ചെയ്യുന്നവൻ നീചനും, ഉദാസീനനായി നന്മയോ തിന്മയോ ചെയ്യാതെ അടങ്ങിയിരിക്കുന്നവൻ മധ്യമനും, യഥാസന്ദർഭം ഔചിത്യബുദ്ധികൊണ്ടു്, പരകാര്യങ്ങൾ കണ്ടറിഞ്ഞു് സഹായം ചെയ്യുന്നവൻ ഉത്തമനും ആണെന്നു് തത്വജ്ഞന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നു. പ്രതാപസിങ്ങ് ഇങ്ങോട്ടു് അപരാധം ചെയ്യുന്നവനുംകൂടി യും ഉപകാരം ചെയ്യുന്ന ഒരു മഹാമനസ്കനായിരുന്നു മഹാതേജസ്വിയും, അതിധീരനും, ഏതു വിഷമഘട്ടത്തിലും തലയിട്ടു നെഞ്ഞൂക്കോടുകൂടി പ്രവർത്തിക്കത്തക്ക ധൈര്യമുള്ളവനും ദീനന്മാരിൽ ദയാവാനും ആകുന്നു. ഏതു സുന്ദരികളുടെയും ഹൃദയങ്ങളെ ആകർഷിക്കത്തക്ക രൂപസമ്പൽസമൃദ്ധി അവനു് ഈശ്വരദത്തമായിരുന്നു. അവനുമായി അല്പമാത്രമായിട്ടെങ്കിലും പരിചയത്തിനിടവരുന്നവർ അവൻ സദ്ഗുണങ്ങൾക്കു് ഒരു പ്രധാന ധാമമാണെന്നു് സമ്മതിക്കാതിരിക്കയില്ല. സുൽത്താൻ പാരിതോഷികമായി നൽകിയ അല്പധനംകൊണ്ടു്, അവൻ കുറച്ചുകാലം ആമദ്ബാദിലെ സത്രത്തിൽതന്നെ പാർക്കുകയായിരുന്നു,

---

അദ്ധ്യായം ൭

## പ്രത്യാഗമനം.

ബാബു ചന്ദ്രസേനൻ ഗൃഹം വിട്ടിട്ടു് ഒന്നരമാസക്കാലം കഴിഞ്ഞിരിക്കുന്നു. കുറച്ചു സ്വർണ്ണാഭരണങ്ങൾകൂടി വാങ്ങണമെന്നു് യാത്രയിൽ വിചാരിച്ചിട്ടുണ്ടായിരുന്നു. എന്നാൽ അയാളുടെ അഭിപ്രായം അനുസരിച്ചു നന്നായിട്ടുള്ളവ ലഭിക്കപ്പെട്ടില്ല; തന്നിമിത്തം ബാംബയിൽ വച്ചു പണിയിച്ചുതയാറാക്കി മടങ്ങുന്നതിലേക്കു് ഈ കാലവിളംബം വന്നുപോയതാകുന്നു. യാത്രയുടെ പ്രധാനോദ്ദേശം, ബുദ്ധമതാലയങ്ങൾ ദർശിക്കണമെന്നുള്ളതായിരുന്നു. അയാൾ പ്രകൃത്യാതന്നെ ഒരു മതഭ്രാന്തനായിരുന്നു.

പിതാവിന്റെ പ്രത്യാഗമനത്തെ പ്രതീക്ഷിച്ചു് വിജയ,നിരുന്മേഷയായി "ഉപ്പുതിന്ന കിളി"യെപ്പോലിരിക്കും. ധാത്രി വല്ലതും വിളിച്ചുപറയുകയോ, സമീപത്തുകൂടി വല്ലവരും പോകുകയോ ആരെങ്കിലും കാണ്മാനായി മുമ്പിൽവന്നുനില്ക്കുകയോ ചെയ്തിരുന്നാലും പിതാവിന്റെ പ്രത്യാഗമനവ്രതംകൊണ്ടു് ഏകാഗ്രയായിരിക്കുന്ന അവൾ അറിയുകയില്ല. ദേഹത്തിൽതട്ടി വിളിച്ചുവെങ്കിൽ മാത്രമേ ചിലപ്പോൾ ഈ സമാധിയിൽ നിന്നും ഉണരുകയുള്ളൂ. ചിലപ്പോൾമാളികമുകളിൽനിന്നും ജനയൽവഴികിഴക്കോട്ടുനോക്കിക്കൊണ്ടി

രിക്കും. ഏതെങ്കിലുംവണ്ടി വരുന്നതായാൽ അതു പിതാവാണെന്ന നുമാനിച്ചു് തന്റെ കണ്ണുകളിൽക്കൂടി ആൎത്തിയെ നോട്ടദ്വാരേണ പ്രകാശിപ്പിക്കും അച്ഛന്റെ വിയോഗം സഹിക്കവഹിയാതായിട്ടു് തല ചൊറിഞ്ഞും പിറുപിറുത്തും കമ്പിട്ടുനോക്കിയുംകൊണ്ടു കുറേ നേരം അങ്ങോട്ടും ഇങ്ങോട്ടും നടക്കും. ധാത്രിയമ്മ "വിജയ എന്തിനാണിങ്ങനെ ദുഃഖിക്കുന്നതു്" എന്നുചോദിച്ചാൽ അവൾ പൊട്ടിക്കരഞ്ഞു് ധാത്രിയുടെ മടിയിൽ വീഴും. ഇങ്ങനെപിതൃസ്നേഹമുള്ള ബാലികകൾ ലോകത്തിൽ അപൂൎവമാണെന്നു് ആ നാട്ടുകാർ മുഴുവൻ സമ്മതിച്ചിട്ടുണ്ടു്. അച്ഛനെക്കുറിച്ചു് അതിതമായ സ്നേഹവും ബഹുമാനവുമില്ലാത്ത ബാലികകൾ അപൂൎവമാകുന്നു. എന്നാൽ വിജയുടെ പ്രകൃതം അതിൽനിന്നൊക്കെ മേലേയാകുന്നു. ചിലപ്പോൾ അവൾ കിഴക്കേ തോട്ടത്തിൽക്കൂടി ഒരുനാഴികയോളം നടന്നു് അച്ഛന്റെ വരവിനെ പ്രതീക്ഷിക്കും.

ഇങ്ങനെയിരിക്കെ ഒരു ദിവസം അവൾ മാളികയിൽ ഇരുന്നു് പിതാവിനെ ധ്യാനിക്കുമ്പോൾ അതിദൂരത്തുനിന്നും ഒരു കാളവണ്ടി വരുന്നതായി തോന്നി. വണ്ടിയുടെ കൂടാരത്തിന്റെ മേൽ പൊതിഞ്ഞിട്ടുള്ളതുണിയുടെ നിറംകൊണ്ടു് അതു നമ്മുടെ വകയാണെല്ലോ അച്ഛനാണു വരുന്നതുഎന്നു പറഞ്ഞുകൊണ്ടു് അവൾ വേഗംകോണിപ്പടിയിറങ്ങി തോട്ടത്തിൽ കൂടി കിഴക്കോട്ടേയ്ക്കു് ഓടി. വണ്ടി തോട്ടത്തിന്റെ പേററിൽവന്നുനിന്നു. ബാബുചന്ദ്രസേനൻ ഇറങ്ങിയപ്പോൾ കണ്ടതു പ്രിയപുത്രിയായ വിജയയുടെ മുഖമായിരുന്നു. "അച്ഛനെ നോക്കി നില്ക്കുകയായിരുന്നോ"എന്നു ചോദിച്ചു് അയാൾ അവളെ പിടിച്ചു മാറോടണച്ചു തഴുകി മൂൎദ്ധാവിൽ ചുംബിച്ചു. വിജയയുടെ വിരഹതാപപ്രവാഹം അവളുടെ ക്ഷമാതടങ്ങളെ ഉല്ലംഘിച്ചു് അശ്രുരൂപേണ ഒഴുകത്തുടങ്ങി. ബാബുചന്ദ്രസേനൻ അവളെ തലോടി സാന്ത്വനംചെയ്തു കൈയുംപിടിച്ചു നടന്നു നാലുകെട്ടിലെത്തി. ധാത്രിയമ്മവന്നു വിജയയുടെ വ്യസനസ്ഥിതികളെയും അഗ്നിബാധയെയും വിജയുടെ അവസ്ഥാന്തരത്തെയും പറഞ്ഞുകേൾപ്പിച്ചു. അയാൾ ഒരുത്തരവും പറയാതെ കുറേനേരം മൌനമായിരുന്നു. ഒടുവിൽ കെട്ടിടം വെന്തുപോയെങ്കിലും പോകട്ടെ. ആളപായം കൂടാതിരുന്നാൽമതി. എങ്കിലും വിജയയുടെ സംഗതിയിൽ എനിക്കധികം വിസ്മയമുണ്ടു്. ഞാൻ ബുദ്ധദേവാലയങ്ങൾ ദൎശിച്ചതിന്റെ ഫലം എനിക്കു ലഭിച്ചു. അവൾക്കുവല്ല അബദ്ധവും വന്നുപോയെങ്കിൽ പിന്നെ നമ്മുടെ ജീവിതം വ്യൎത്ഥമാകുമല്ലോ. അതിലേക്കു ആ പ്രപഞ്ചശില്പി ഇടവരുത്തിയില്ല. തക്കതായ സഹനശക്തിയുള്ള ഒരു മഹാമനസ്സനെ നമുക്കു തരുകയായിരുന്നു. അങ്ങിനെ ഒരാളില്ലെങ്കിൽ ഈ സകല സ്വത്തു

ക്കളും സാധുക്കൾക്കായി ദാനംചെയ്യുമായിരുന്നു. ദൈവംകരുണയോടുകൂടി അവളെ രക്ഷിച്ചു.

ആ മഹാമനസ്കൻആരു്? അവനെ നമ്മുടെനാട്ടിൽ ആക്കും അറിഞ്ഞുകൂടെ?

ധാത്രി—അവൻ ആരാണെന്നറിവാനായി ഞാൻ കുറച്ചുനാളായിട്ടു്, അലയുന്നുണ്ടു്. ഞാൻ അവനെ നേരിട്ടുകണ്ടില്ലെങ്കിലും, ശുഭ്രവസ്ത്രധാരിയായ ഒരു രജപുത്രനാണെന്നു മനസ്സിലാക്കിട്ടുണ്ടു്. അല്പദിവസങ്ങൾക്കുമുമ്പു നടന്നയുദ്ധത്തിൽ പിടിക്കപ്പെട്ടുകയും, സുൽത്താന്റെ കാരുണ്യപാത്രമാകയും, ചെയ്കയാൽ അവൻ ഈ നാട്ടിൽപാർത്തുവരികയാണു്. ഈ വിവരം ഈനാട്ടുകാരിൽ ചിലർ പറഞ്ഞറിഞ്ഞതാണു്.

ബാബു—അവൻപാക്കുന്ന സ്ഥലം എവിടെ എന്നു കണ്ടുപിടിക്കപ്പെട്ടുവോ? അവനെ കണ്ടുപിടിച്ചു്,എന്തെങ്കിലും ഒരുസമ്മാനം കൊടുത്തു നമ്മുടെനന്ദിയെ പ്രകാശിപ്പിക്കേണ്ട സമയംഅതിക്രമിച്ചുപോയിരിക്കുന്നു അവൻ അന്യനാട്ടുകാരനാണെങ്കിൽ അവൻ തന്റെ നാട്ടിലേക്കുപൊയ്ക്കളയാനാണു് എളുപ്പമുള്ളതു്. പിന്നെ നാം എത്രവളരെക്ലേശിച്ചാലും അതു പ്രയാസമുള്ളതായിരിക്കും. ഉപകാരികൾക്കു കൃതജ്ഞതാപ്രകാശനം ഉടനടി ചെയ്യേണ്ടതാകുന്നു. അതിലേക്കു കാത്തിരിക്കുന്നതു മൌഢ്യലക്ഷണവുമാകുന്നു. എന്തെങ്കിലും തോന്നിയപടി ഒരുസമ്മാനംഅപ്പോൾതന്നെ അയാൾക്കു കൊടുക്കാമായിരുന്നുവല്ലോ. അങ്ങനെ ചെയ്യാഞ്ഞതു നന്നായില്ല.

ധാത്രി:—അവന്റെ പാർപ്പിടം എവിടെയെന്നറിവില്ല. അവൻ വന്ന ഉടൻ തീപിടിച്ചിരുന്ന കോണിപ്പടിയെ ഭയപ്പെടാതെ അതിൽക്കൂടി കടന്നു മാളികമുകളിലെത്തി. എത്രയുംക്ഷണം കൊണ്ടു്,അവളെകൈക്കൂട്ടിൽ പൊക്കിയെടുത്തുകൊണ്ടു താഴത്തേക്കു കൊണ്ടുപോന്നു. ഈധൈര്യം മനുഷ്യസാധാരണമേയല്ല. അവളെ നടത്തുവാൻപാടില്ലാത്തവിധം കോണിപ്പടികളിൽ അഗ്നിവ്യാപിച്ചുകഴിഞ്ഞിരുന്നതിനാൽ,അവൾക്കു കേടുതട്ടാതെ അവളെമോചിപ്പിക്കുകയായിരുന്നു.ആപത്തിൽക്കൂടി ഇങ്ങനെ ദയകാണിക്കുന്ന മഹാമനസ്കന്മാർആരുണ്ടു്? തന്റെ പാദങ്ങൾ വെന്തുപോയാലും അവളുടെകാലുകൾക്കുചൂടുതട്ടിച്ചുകൂടെന്നുവിചാരിച്ച ആസുകൃതിക്കു നാം എന്തുസമ്മാനമാണു കൊടുക്കുവാൻപോകുന്നതു്? ലോകത്തിൽ യാതൊരു സമ്മാനവും അതിനു തക്കപ്രതിഫലമായിരിക്കുകയില്ല. ദൈവംതന്നെ അയാൾക്കു ആയുരാരോഗ്യസമ്പൽസമൃദ്ധിനൽകട്ടെ. ആകൃതിക്കുംപ്രകൃതിക്കും ഇത്രഗുണമുള്ളവർ ഈരാജ്യത്തില്ല.

ബാബുചന്ദ്ര:—കണ്ടാലും നല്ലവനാണോ?

ധാത്രി:—പരമസുന്ദരൻ. ദൈവം എല്ലാസുമനസ്വിനികൾക്കു സമ്മാനിക്കാനായി, മനസ്സുവച്ചു സൃഷ്ടിച്ച രൂപസമ്പത്തിതന്നെ. മഹാതേജസ്വി; തങ്കവിഗ്രഹം.

ധാത്രിയുടെ വർണ്ണനകൾ വിജയയ്ക്കു് കർണ്ണാമൃതധാരയായി തോന്നി. അവളുടെ ഹൃദയം നന്നേ തണുത്തു, മനസ്സുകൊണ്ടു അവന്റെ രൂപധ്യാനംചെയ്തു പരമാനന്ദംഅനുഭവിച്ചു. അവളെരക്ഷിച്ച ദിവസംമുതൽ ധാത്രിയമ്മ അവളുടെകർണ്ണരന്ധ്രങ്ങളിൽ ഉരുക്കഴിച്ച മന്ത്രസമുച്ചയം അവളുടെ ഹൃദയത്തിൽ ഉറച്ചുപോയിരുന്നു. അതിനെത്തന്നെ പിന്നെയും പിന്നെയും കേൾക്കുവാനുള്ളഭാഗ്യം അവളുടെ സുകൃതവിശേഷംകൊണ്ടാണെന്നു അവൾ അനുമാനിച്ചു. ഒരു മരപ്പാവപോലെ അവൾ അവരുടെഅഭിപ്രായങ്ങൾ കേട്ടുകൊണ്ടു നിന്നു.

ധാത്രിയമ്മ—വിജയയെ, താഴത്തു കൊണ്ടുവന്നു കിടത്തി വീശി തണുപ്പേല്പിക്കയും, തണുപ്പുള്ള സ്ഥലത്തുകിടത്തി ഉപചരിക്കയുംചെയ്തു അവൾ കണ്ണുതുറന്നു. അതുകണ്ടു് അവന്റെ ശ്രമം സഫലമായി എന്നുതോന്നി. അവൻ പെട്ടെന്നു് ആ ജനസംഘത്തിൽമറഞ്ഞു. പിന്നീടു ഇവിടെ കൂടയിരുന്നവരിൽപലരും അവനാരെന്നന്വേഷണംചെയ്തു. എന്നാൽ അപ്പോഴേക്കും അവൻ ഈ സ്ഥലംവിട്ടു പോയിരുന്നു.

ബാബു:—എന്തായാലും ആയാളെ കണ്ടുപിടിക്കേണ്ട ആവശ്യം നമ്മുടേതാണു്. നമ്മുടെ ഏകസന്താനമായ വിജയയുടെ ജീവദാനംചെയ്ത ആ മഹാത്മാവെ കണ്ടുപിടിക്കേണ്ടഭാരം ധാത്രിയമ്മയുടേതാകുന്നു. ഈരാജ്യത്തിലെവിടെയുണ്ടെന്നറിഞ്ഞാലും നമുക്കുകൊണ്ടുപോരാം. സുൽത്താനോടു് ഈ വിവരം അറിയിച്ചാൽ അദ്ദേഹംതന്നെ ആളയച്ചുവരുത്തിത്തരുംഎന്നുള്ളതിലേക്കു സന്ദേഹമേയില്ല. അതിനാൽ ആ ഭാരം ധാത്രിയേ ഏല്പിച്ചിരിക്കുന്നു.

ഇങ്ങനെ അവർ സംഭാഷണംചെയ്തശേഷം, ബാബുചന്ദ്രസേനൻ കുളിച്ചു ഭക്ഷണംകഴിച്ചു വിശ്രമിക്കുവാൻ കിഴക്കേ മാളികയിലേക്കു പോയി. വിശ്രമംകഴിഞ്ഞു താൻ കൊണ്ടുവന്നിട്ടുള്ള പുതിയ ആഭരണങ്ങളെടുത്തു വിജയയ്ക്കുകൊടുത്തു. അവൾ സസന്തോഷം അതിനെസ്വീകരിച്ചു. വളരെ വിലയേറിയവയും വിശേഷതരത്തിൽ പണിചെയ്യപ്പെട്ടവയുമായ ആഭരണങ്ങളായിരുന്നെങ്കിലും തല്ക്കാലം അവ പിതാവിന്റെ സന്തോഷത്തിനുവേണ്ടി അവൾ സ്വീകരിക്കയായിരുന്നു. വാങ്ങിയഉടനെ അതു് അപ്പാടെ ധാത്രിയമ്മയുടെ കയ്യിൽകൊടുത്തു. അണിഞ്ഞുകൊള്ളുവാൻ അവർ പറഞ്ഞതിലേക്കു്, പിന്നെയാകാം എന്നുമാത്രം അവൾ മറുപടി പറഞ്ഞിട്ടു് പെട്ടിയിൽവച്ചു സൂക്ഷിക്കുവാൻ ചട്ടംകെട്ടി.

---

അദ്ധ്യായം ൩

## പ്രതാപസിങ്ങിന്റെ അപകടസ്ഥിതി.

അടുത്തദിവസം രാവിലത്തെ ഭക്ഷണംകഴിഞ്ഞു ബാബുചന്ദ്രസേനൻ ധാത്രിയെവിളിച്ച്, ഇന്നുതന്നെ പ്രതാപസിങ്ങിന്റെവസതിയെ തിരക്കിയറിഞ്ഞുപറയണമെന്നശട്ടംകെട്ടി. "ഞാൻ എത്ര ബുദ്ധിമുട്ടുകൾ അനുഭവിച്ചും ആ രജപുത്രവീരനെ കണ്ടുപിടിക്കുവാനായി യത്നിച്ചുകൊള്ളാം. ഈസംഗതിയിൽ പ്രവേശിക്കുന്നതിനു, ഞാൻ സ്വയമേവപ്രേരിതയാകുന്നു" എന്ന് അവൾ മറുപടിപറഞ്ഞു.

വീരനെ തിരക്കി അവൾ പുറപ്പെട്ടു. ആമട്ബാദ്നഗരം ഒരുചെറിയ പട്ടണമല്ല. വളരെയധികം വീഥികളും കുടിയിടകളും ചെറിയ ഇടവഴികളും ഇടതിങ്ങിയഗൃഹങ്ങളും ഉണ്ടായിരുന്നു. പ്രസ്തുതവീരൻ ഏതുവീഥിയിൽ, ഏതുഗൃഹത്തിൽ പാർക്കുന്നു എന്നറിവാനുള്ള ഉപായം ചെറുതല്ല. സാധുപ്രകൃതിനിയും, നിഷ്കളങ്കബുദ്ധിയുമായ ആ ധാത്രി, തെരുവുകൾതോറും നടന്നും, ചോദിച്ചും വെയിൽകൊണ്ടും, അധികമായി വലഞ്ഞു. ഒരോവീട്ടിലും കയറി ചോദിച്ചുനോക്കി. അവിടെയുള്ള സത്രങ്ങളിലും കടന്നു പാർപ്പുകാരെപ്രത്യേകം അന്വേഷിച്ചു വെളുത്ത വസ്ത്രധാരിയായ ഒരാളെ ആരും അറിയുകയില്ല. വഴിയിൽകണ്ടവരോടെല്ലാം ചോദിച്ചുനോക്കി. ഫലംപൂജ്യംതന്നെ. വൃദ്ധയായനീ രജപുത്രയുവാവിനെതിരക്കുന്നതിനുള്ളഹേതു എന്ത്" എന്നു ചിലർ പരിഹാസമായി ചോദിച്ചു. "ഛേ!ഛേ! നിനക്കെന്താകണ്ണുകാണാൽപാടില്ലേ? അവസരമായിപോകുമ്പോളാണോ വിളിച്ചുനിത്തി കാര്യംചോദിക്കുന്നതു്? എന്നു മറെറാരുവൻചോദിച്ചു. "എന്തു്!ഇവൾക്കുബുദ്ധിയില്ലേ?വീരൻ എവിടെഇരിക്കുന്നു എന്നന്വേഷിക്കുന്നതാണോ എന്റെ ജോലി?" എന്നു മൂന്നാമൻ പറഞ്ഞുപോയി. "മറേറവീഥിയിൽവച്ചു് എനിക്കൊന്നും അറിഞ്ഞുകൂടെന്നുപറഞ്ഞില്ലേ? ഇപ്പോൾ ഇവിടെവെച്ചും അതേ ചോദ്യത്തിനുതന്നെ ഉത്തരംപറയിക്കുവാൻവിചാരിക്കുകയാണോ? ഇതെന്തു പ്രാരബ്ധമാണ്? ഒരുചോദ്യത്തിനു എത്രപ്രാവശ്യം ഉത്തരംപറയണം ഇനിഒരിക്കൽകൂടി എന്നോടു ചോദിക്കുന്നതായാൽ നിന്റെ തലതല്ലിത്തകത്തുകളയും" എന്നുപറഞ്ഞു കുപിതനായിട്ടു മറെറാരുവൻ കയൎത്തു.

അവൾ പല ഗൃഹങ്ങളിലും വീഥികളിലും തിരക്കീട്ടും ഒരു വിവരവുമുണ്ടായില്ല. സമയം ഏകദേശം മദ്ധ്യാഹ്നമായിരിക്കുന്നു. ഇത്രദൂരം നടന്നലഞ്ഞിട്ടും അതു് പ്രയോജനശൂന്യമായി ഭവിച്ചല്ലോ.

എന്നോൎത്തു മനസ്സും ഒരു പത്തുനാഴിക തുടൎന്നു നടന്നുകൊണ്ടിരുന്നതിനാൽ, ശരീരവും കുഴങ്ങിവശായി. അവനെക്കുറിച്ച് ഒരറിവും കൂടാതെ മടങ്ങുന്നതിനു അവൾക്ക് മനസ്സില്ല. വെയിലിന്റെ ചൂടുതട്ടിദേഹം പുകഞ്ഞുതുടങ്ങി. ഇനിയത്തെ അന്വേഷണം നാളത്തേക്കു നീക്കിവെക്കാം എന്നു വിചാരിച്ചു മടങ്ങുവാൻ ഭാവിക്കുമ്പോൾ, ഒരു മരത്തണൽകണ്ടു വിശ്രമാൎത്ഥം അവിടെയിരുന്നു.

ആ സമയം ഒരു ഭിക്ഷുവും അവളുടെ സമീപത്തു വന്നിരുന്നു. ആവർ തമ്മിൽ ചെയ്ത സംഭാഷണത്തിൽനിന്നു അടുത്ത വീഥിയിലുള്ള ഒരു സത്രത്തിൽ വീരൻ വ്യാധിതനായിക്കിടക്കുന്നു എന്നറിവു കിട്ടി. അമ്മേ! നിങ്ങൾ എന്റെകൂടെ വന്നാൽ ഞാൻ കാട്ടിത്തരാം. ഞാനും ആ സത്രത്തിലാണു ഇരിക്കുന്നതു് എന്നു് ആ ഭിക്ഷു മറുപടിപറഞ്ഞു.

ധാത്രിയും ഭിക്ഷുവുംകൂടി നടന്നു സത്രത്തിലെത്തി. ധാത്രി ഭയത്തോടും വിനയത്തോടുംകൂടി സത്രത്തിനുള്ളിൽ കടന്നു അവിടെപല മുറികളുണ്ടു്. ഓരാമുറിയും പരിശോധിച്ചു. ഓരോന്നിൽ ഓരോരുത്തരുണ്ടു്. ഒന്നിൽ നോക്കിയപ്പോൾ കണ്ടകാഴ്ച, ധാത്രിയുടെ കണ്ണുകളിൽ അശ്രുധാരയെയുണ്ടാക്കി. വിശാലമായ ഒരു മുറിയുടെമൂലയിൽ വിരിക്കപ്പെട്ട ഒരു കംബളത്തിൽ, കാമശരീരനായ ആ വീരൻ ദീനനായി ശയിച്ചിരിക്കുന്നു. അയാൾ കണ്ണുമടച്ചു, വേദനകൊണ്ടു അയ്യോ! അയ്യോ! എന്നു് ഞരങ്ങിക്കൊണ്ടുകിടക്കുന്നു. കൈകൾ രണ്ടുംകൊണ്ടും മുട്ടുമടക്കി മേല്പോട്ടു പൊക്കിപ്പിടിച്ചിട്ടുള്ള കാലുകളെ തലോടുന്നു. അതിവേദനയുടെ ദുസ്സഹതകൊണ്ടു ഇങ്ങനെ ചെയ്യുന്നതാണു്. പാദതലം രണ്ടും മത്തുപോലെ വീങ്ങിയും, വലിയപോളകൾ നിരന്നു ചിലവപൊട്ടിയൊലിച്ചും, ഈച്ചകൾനിറഞ്ഞും ദയനീയസ്ഥിതിയിൽ അയാൾ നിരാഹാരനായും നിദ്രാഹീനനായുംകിടക്കുന്നു. നരകത്തിന്റെ ഒരു പൂൎണ്ണലക്ഷണം ആ യുവാവിനെ ബാധിച്ചിട്ടുണ്ടു്. ആ ഭയാശാലിനി ആ കാഴ്ചകണ്ടു ഇങ്ങനെ വിചാരിച്ചു. "ഇതെന്തുവിപരീതം! പരോപകാരനായ ഈ യുവാവിനു് ഈ പരിതാപകരമായ അവസ്ഥയനുഭവിക്കുവാൻ ന്യായമുള്ളതല്ലല്ലോ ഇയാളുടെ ശരീരം സൎവ്വത്ര കരുവാളിപ്പു കലൎന്നിട്ടുണ്ടു്. ഭയങ്കരവും അപായകരവുമായഈസ്ഥിതി തീയിൽപെട്ടുണ്ടായതാണെന്നുഹിക്കേണ്ടിയിരിക്കുന്നു. വിജയയെഅഗ്നിയിൽനിന്നുംരക്ഷിക്കുവാനായി തന്റെ ദേഹത്തെക്കൂടിതൃണവൽകരിച്ചു തീയിൽകൂടി കടന്നുപോയതിന്റെ ഫലമാകുമോ ഇതു്. ഇതൊരിക്കലും ഒരു വ്യാധിയാകാൻ തരമില്ല. വേണ്ടരക്ഷകളൊന്നുമില്ലാത്തതിനാൽ ഇതു് വൎദ്ധിച്ചതായിരിക്കണം. കാലുരണ്ടും തീജ്വാലതട്ടി വെന്തുപോയിരിക്കുന്നു. കഷ്ടം! ഈ ദുരദൃഷ്ടം ഈ യുവാവിനുണ്ടായല്ലോ. ദൈവമേ! പരോ

പകാരികളിൽ നിന്റെ കൃപാകടാക്ഷം ഈ നിലയിലാണോ പ്ര യോഗിക്കുന്നതു്. പാപിഷ്ഠന്മാരെ എത്രവേണമെങ്കിലും വേദന പ്പെടുത്തിക്കൊൾക. സാധുക്കളിൽ ദയനല്കണേ. സഹായത്തിനു് ആരുമില്ലല്ലോ. കണ്ടിട്ടു ഈ നിലയിലിട്ടേച്ചു പോകുന്നതെങ്ങനെ?

ഇങ്ങനെ വിചാരിച്ചശേഷം വീഥിയിൽ ചെന്നു ഒരു ധനവാ ന്റെവീട്ടിൽകയറി ആ വീട്ടുകാരോടു ചോദിച്ചു കുടിക്കുവാനായിക്കു റേച്ചൂടുവെള്ളം വാങ്ങിക്കൊണ്ടുചെന്നു്, യുവാവിനെ വിളിച്ചു ഈ വെള്ളം കുടിച്ചുകൊൾക എന്നുപറഞ്ഞു. പ്രതാപസിങ്ങ് കണ്ണുതുറ ന്നുധാത്രിയെ നോക്കി. കുറച്ചുനേരം ദൃഷ്ടി പതിപ്പിച്ചു. അതു് ആ ളറിയാൻവേണ്ടിയായിരുന്നു എന്നു ധാത്രിക്കുതോന്നി. തന്നിൽ ഇത്ര ദയകാണിക്കുന്ന ആ സ്ത്രീ ആരായിരിക്കുമെന്നു് അയാൾ ചിന്തി ച്ചു വേദനയിൽ മനഃസ്ഥൈര്യമില്ലാതിരുന്നതു നിമിത്തം വ്യക്ത മായിമനസ്സിലാക്കാൻ കഴിഞ്ഞില്ല. എങ്കിലും നിലയധികംതവ ണ അവരെ കണ്ടിട്ടുള്ളതുപോലെ തോന്നി. വെള്ളം വാങ്ങി കിട ന്ന കിടപ്പിൽത്തന്നെ അല്പം ചരിഞ്ഞിട്ടു് അതു മുഴുവൻ കുടിച്ചു. വെള്ളംകുടിച്ചിട്ടു രണ്ടുദിവസം കഴിഞ്ഞിരിക്കുന്നു. മൂത്രവിസർജ്ജന ത്തിനുപോലും എഴുന്നേല്ക്കുന്നതിനും കാലുകളെ നിലംപതിപ്പിക്കു ന്നതിനും അശക്തനായിരിക്കുന്നു

ധാത്രി :എന്റെകൂടെ വരുന്നോ? ഞാൻ കൊണ്ടുപോയി ര ക്ഷിച്ചു ദിനം സുഖപ്പെടുത്തി അയയ്ക്കാം.

പ്രതാപസിങ്ങ് — ദൈവം നിങ്ങൾക്കുസവൈശ്വര്യവും നല്കട്ടെ.

ധാത്രി:—നിങ്ങളെ ഈ നിലയിൽ ഇട്ടേച്ചു പോകുന്നതിനു മനസ്സനുവദിക്കുന്നില്ല.

പ്രതാപ:—നിങ്ങൾ എന്നെ എവിടെ കൊണ്ടുപോകാൻ വിചാരിക്കുന്നു?

ധാത്രി:—എന്റെ വീട്ടിൽ.

പ്രതാപ:— നിങ്ങളുടെ വീടു് എവിടെയാണു്?

ധാത്രി:—ബാബുചന്ദ്രസേനന്റേതു്.

പ്രതാപ:—തീപിടിച്ചഗൃഹമോ?

ധാത്രി: — അതേ

പ്രതാപ:—നിങ്ങളാണൊ എന്നെ കൊണ്ടുപോകുന്നതു്?

ധാത്രി:—അല്ലാ ബാബുചന്ദ്രസേനൻ.

പ്രതാ:—അദ്ദേഹം എവിടെ?

ധാത്രി.—ഇപ്പോൾ വരും.

പ്രതാ:—നിങ്ങളുടെ കൃപയ്ക്കായി നന്ദിപറയുന്നു.

അല്പംകഴിഞ്ഞപ്പോൾ ബാബുചന്ദ്രസേനൻവണ്ടിയിൽ വന്നിറ ങ്ങി. മൂന്നുനാലുപേർ ഒരു കട്ടിലുമായി പുറകേ എത്തിക്കൊള്ളുമാൻ

ആജ്ഞാപിച്ചിരുന്നതനുസരിച്ച് അവരും പുറകേവന്ന ചേന്ദം. ധാത്രിയുടെ സഹായത്തിനായി കൂട്ടിക്കൊണ്ടുപോന്നിരുന്ന ഭൃത്യനെ അവർ മടക്കിഅയച്ചാണു ബാബുചന്ദ്രസേനനെ കാൎയ്യം അറിയിച്ചതു്. പ്രതാപസിംഗിനു തൽക്കാലം കുടിക്കുവാൻ പാലു കാച്ചിക്കൊണ്ടു വന്നിട്ടുണ്ടായിരുന്നു. ബാബുചന്ദ്രസേനൻ പ്രതാപസിങ് കിടന്നിരുന്ന മുറിയിൽ ചെന്നു കുറേനേരം ആ യുവാവിനെ നോക്കിക്കൊണ്ടുനിന്നു. പ്രതാപസിങ് കിടന്ന കിടപ്പിൽ സ്വാഗതം പറഞ്ഞു. അതിതേജസ്വിയും ക്ഷത്രവീൎയ്യം ഉജ്വലിക്കുന്ന മുഖശോഭയുള്ളവനും മഹാസുന്ദരനുമായ ആ യുവാവിന്റെ സൃഷ്ടിവൈഭവമോൎത്തു് അയാൾ ആനന്ദിച്ചു. ഈ ദയനീയമായ രോഗത്തിനു ഹേതുഎന്തായിരിക്കുമെന്നു് അയാൾ സ്വയം ആലോചിച്ചു. തീപ്പൊള്ളലാണെന്നു്, അധികം ആലോചനക്കിടംകൊടുക്കാതെ ധാത്രി പറഞ്ഞു. അതേ!അതേ! തീപ്പൊള്ളലാണു്. അഗ്നി ഉദ്ദേശിച്ച ആളിനെ ഞാൻ രക്ഷിച്ചതു നിമിത്തം, അതു തന്റെ ക്രോധത്തിനു എന്റെശരീരത്തെ ചുട്ടുപൊട്ടിച്ചുകളഞ്ഞു. ഞാൻമരിച്ചുപോകുന്നതിൽ എനിക്കു വേദനയില്ല. ആ സാധ്വിയെ രക്ഷിക്കാൻ കഴിഞ്ഞുവല്ലോ.

ബാബു:—നിങ്ങളുടെ സ്വദേശം എവിടെ?

പ്രതാ:— രാജപുട്ടാണ

ബാബു:—നിങ്ങളുടെ മാതാപിതാക്കന്മാർ ആരു്?

പ്രതാ:—അവർ രാജകുടുംബത്തിൽ പെട്ടവരെന്നു മാത്രം ഇപ്പോൾ മനസ്സിലാക്കിയാൽ മതി.

ബാബു:— നിങ്ങൾക്കു എന്നോടൊന്നിച്ചു വരുന്നതിനു മനസ്സുണ്ടാകുമോ?

പ്രതാ:—ഞാൻ നിങ്ങളെ ബുദ്ധിമുട്ടിക്കുന്നതു് അനൎത്ഥമാകുന്നു. ജനിച്ചാൽ മരിക്കുമെന്നതുപോലെ ജീവിതദശയിൽ സ്ഥിരമായിരുന്നില്ല. എന്റെശരീരംഇനിയും നന്നായി, ലോകാനുഭൂതിക്കു്. ഇടയുണ്ടായാലും പിന്നൊരിക്കൽ മരിക്കേണ്ടആവശ്യമുണ്ടല്ലോ. പലദുരിതങ്ങളുംശേഖരിച്ചു മരണത്തിനുഭാണ്ഡംമുറുക്കുന്നതിനേക്കാൾ അതു് ഇപ്പോളായാൽ ചുമടുകുറഞ്ഞിരിക്കുമല്ലോ. അതിനാൽഎനിക്കുമരിക്കുവാനാണുഇഷ്ടമുള്ളതു്.നിങ്ങൾദയനിമിത്തംഎന്നെരക്ഷിപ്പെടുത്തുന്നതു കൂടുതൽ ദുരിതംചെയ്യാൻസഹായിക്കുന്നതായിരിക്കും.

ബാബു:—അതു ശരിതന്നെ. മനുഷ്യജന്മം മരിക്കുക എന്ന ചുമതലയെ നിൎവ്വഹിക്കുന്നതിനു മാത്രമായി ഉണ്ടായതല്ല. അങ്ങനെയായിരുന്നു എന്നു വരുകിൽ ഇപ്പോൾ കാണുന്ന ലോകോന്നതിക്കു വിഷയമേ ഇല്ലാതിരുന്നേനെ. അനേകം ഉപകാരങ്ങൾ ലോകത്തിൽ മനുഷ്യരിൽ നിന്നുണ്ടാവാനുണ്ടു്. അവയ്ക്കൊന്നിനും പ്രയോ

ജനപ്പെടാതെ മരിച്ചുപോകുന്നവൻജനിക്കാത്തവനോടുതുല്യമാകുന്നു. അതിനാൽ ഭാവിജിവിതത്തിൽ പരിഭവം വിചാരിക്കാതെയിരിക്കുന്നിടത്തോളം പ്രയോജനകരങ്ങളും പരോപകാരപ്രധാനങ്ങളുമായ പ്രവൃത്തികൾക്കായി ജീവിതം നിട്ടുന്നതിനു യത്നിക്കതന്നെ.

പ്രതാ:—അതിലേക്കു കഴിവും പ്രാപ്തിയുമുള്ളവരല്ലേ വേണ്ടതു്. എന്നെപ്പോലെ നിസ്സഹായന്മാരായിട്ടുള്ളവരിൽനിന്നു ലോകത്തിന്നു് എന്തൊരനുഗ്രഹമാണുണ്ടാകാനുള്ളതു്.

ബാബു:—അങ്ങനെവിചാരിക്കേണ്ടാ "പുല്ലുകൾകൊണ്ടുമുപകാരമുണ്ടാകും തന്റെപല്ലുകൾതേപ്പാൻകൊള്ളാം പൈക്കളെതീററാൻകൊള്ളാം" എന്നല്ലേ വൃദ്ധവചനമുള്ളതു് ആരെക്കൊണ്ടും ഒരുപകാരവും ഉണ്ടാകാതെ വരികയില്ല. ഒരുവനു പണമോപ്രതാപമോ ഉള്ളതുകൊണ്ടു് അവന്റെജിവിതം പ്രയോജനകരമായിരിക്കുമെന്നു വിചാരിച്ചുപോകരുതു്. നിർദ്ധനന്മാരെക്കൊണ്ടുണ്ടാകുന്നിടത്തോളം ചിലപ്പോൾഅവരെക്കൊണ്ടുണ്ടാകുന്നില്ലതന്നെ. അതിനാൽ നിങ്ങൾകൂടി എന്നോടൊന്നിച്ചു പോരണമെന്നു് എനിക്കപേക്ഷയുണ്ടു്. നിങ്ങളെ എടുത്തുകൊണ്ടുപോകുന്നതിനുകട്ടിലും ചുമട്ടുകാരും തയ്യാറുണ്ടു്. അവർ എടുത്തു് അതിൽ കിടത്തിക്കൊണ്ടു പൊയ്ക്കൊള്ളും.

പ്രതാപ:—താങ്കൾക്കു് ഈ ദയയുണ്ടാകാൻതക്കവിധം ഞാനൊന്നുംതന്നെ ചെയ്തിട്ടില്ല.

ഇങ്ങനെ സംസാരിച്ചശേഷം പ്രതാപസിങ്ങിനെ ആളുകൾകൂടി എടുത്തു കട്ടിലിൽകിടത്തി കൊണ്ടുപോയി. പുറകേ ബാബുചന്ദ്രസേനനും ധാത്രിയും വണ്ടിയിൽകയറി പുറപ്പെട്ടു. അവർനേരത്തേ ഗൃഹത്തിലെത്തി അവിടെ ഭംഗിയായി വിരിച്ചു തയ്യാറാക്കപ്പെട്ടിരുന്ന മെത്തയിൽ കിടത്തി. മാളികത്താഴത്തെ ഒരു വിശാലമായ മുറിയാണു അതിലേക്കു് ഒഴിച്ചുകൊടുത്തതു്. രാജധാനിപോലുള്ള ഒരു സൌധത്തിൽ മനോഹരമായ കട്ടിലിൽ, മൃദുലമായമെത്തയിൽ കിടത്തി സകല സഹായസൌകര്യങ്ങളും ചെയ്യാൻ തോന്നിയ അവരുടെ നല്ല മനസ്സിനായി പ്രതാപസിങ്ങ് നന്ദിപറഞ്ഞു. പരിചാരകന്മാരായി നാലാളുകളെ പ്രത്യേകംനിയമിച്ചിരുന്നു. ആ നാട്ടിലെ പ്രധാനവൈദ്യന്റെ ചുമതലയിലാണു ചികിത്സനടത്തുന്നതു്. പൊള്ളികുമളകളായിട്ടുള്ള പോളങ്ങളിലേ തൊലികൾകണ്ടിച്ചു, വെള്ളംചോത്തുകളുകയും ചെഞ്ചല്യവും ദേവതാരവും കോലരക്കുംകൂടി, വാററിയെടുത്ത തൈലം പുരട്ടുകയും അധികം ആഴത്തിലുള്ള വ്രണങ്ങളിൽ, അതുതന്നെ ധാരയിടുകയും ചെയ്തുതുടങ്ങി. ദേഹം നന്നേക്ഷീണിച്ചു നാഡികൾക്കു ബലഹാനിഭവിച്ചിരുന്നതിനാൽ കസ്തൂരികല്പരസായനം മണിക്കൂറുവെച്ചുകൊടുക്കുവാനും, മ

രോട്ടിഎണ്ണയിൽ ഇറക്കി എടുത്ത ചേക്കുരതൈലം ആറുതുള്ളിവീതം പാലിൽ സേവിക്കുവാനും ആ വൈദ്യവയ്യൻചട്ടംചെയ്തു. ഞെരിഞ്ഞിലും തഴുതാമവേരും ക്ഷാരമാക്കിയെടുത്തു് അതുകൊണ്ടുണ്ടാക്കിയ ക്ഷാരവെള്ളത്തിൽ ഗോതമ്പുപൊടിയരിയിട്ടു കഞ്ഞ യുണ്ടാക്കി കൊടുക്കുന്നതിനാണു വൈദ്യൻ പറഞ്ഞേല്പിച്ചതു്.

ഈ ചികിത്സകൾക്കെല്ലാം മേലേയായി ധാത്രിയുടെമേൽ നോട്ടവുമുണ്ടായിരുന്നു. കഞ്ഞിയുണ്ടാക്കിയാൽഅതു കൊണ്ടുചെന്നു കൊടുക്കുന്ന ചുമതല വിജയയ്ക്കായിരുന്നു. എത്രതന്നെ അരോചകമുണ്ടായിരുന്നാലും വിജയ കൊടുക്കുന്ന കഞ്ഞി മുഴുവൻ അയാൾ കുടിച്ചിരുന്നു. ഈവക ഉപക്രമങ്ങൾകൊണ്ടു രോഗം ക്രമേണ കുറഞ്ഞുതുടങ്ങി. ക്ഷീണവും നീങ്ങിത്തുടങ്ങി. ഒരാഴ്ചകൊണ്ടു കാലുകുത്തി, മററൊരാളുടെസഹായം കൂടാതെ വിസജ്ജനങ്ങൾക്കു പുറത്തു പോകാവുന്ന നിലയിൽ രോഗത്തിനു ശമനം ലഭിച്ചു.

തേജോധാമമായ ആ സുമുഖനെ ശുശ്രൂഷിക്കുന്നതിനുവിജയയ്ക്കു് അതിയായസന്തോഷമുണ്ടായിരുന്നു. വിജയ തരുന്ന ഭക്ഷണസാധനങ്ങൾക്കു് അനന്യസാധാരണമായ ഒരു ആസ്വാദ്യതയുണ്ടെന്നു പ്രതാപസിംഹനും തോന്നിയിരുന്നു. സ്വസ്ഥത അധികമാകുംതോറും അയാൾക്കു വിജയയുടെ സൽസ്വഭാവവും, ദയാവിശേഷവും അനഹങ്കാരപ്രകൃതിയും മനസ്സിലായിത്തുടങ്ങി. അകാരണമായി അവളെക്കുറിച്ചു് ഒരു പ്രതിപത്തിവിശേഷം അയാളുടെ ഹൃദയതടത്തിൽ പ്രതിഫലിച്ചുവശായി. പ്രതിക്ഷണം അതു് സാഹചര്യവും,ഹൃദയോദ്വേഗജന്യങ്ങളായകടാക്ഷവിക്ഷണങ്ങളുംകൊണ്ടു്, അഭിവൃദ്ധദശയെ പ്രാപിക്കുവാനും തുടങ്ങി. താൻ നിർദ്ധനനും അന്യമതാവലംബിയുമാണെന്നവസ്ഥുതയും അതുകൊണ്ടുതന്നേ അവളുടെ ആകർഷകങ്ങളായ ശുശ്രൂഷാവിധാനങ്ങൾ ഏൽക്കുന്നതിനുള്ള അനർഹതയും അയാൾക്കു് അറിവുണ്ടായിരുന്നു. തന്റെ മാതാപിതാക്കൾക്കല്ലാതെ, ഈവിധം ശുശ്രൂഷിക്കുവാനുള്ള ആവശ്യം ആക്കുമില്ല. എന്നാൽ ബാബുചന്ദ്രസേനന്റെ സുഹൃൽബുദ്ധിയും, പിതൃനിർവിശേഷമുള്ള വാത്സല്യവും ധാത്രിയുടെ മാതൃനിർവിശേഷമായ പരിരക്ഷണവും, സഹോദരബുദ്ധ്യാ വിജയയുടെ സഹായങ്ങളും കൊണ്ടു് അയാൾ ഒരു വലിയ ഭാഗ്യദശയെ അനുഭവിച്ചു.

വിജയയ്ക്കു് അയാളെക്കാണുന്നതുപോലുള്ളസന്തോഷം മറെറാന്നില്ല. സദാ അയാൾ കിടക്കുന്നമുറിയിൽപോയിരിക്കുന്നതു അനർഹമെന്നു് ആരെങ്കിലും വിചാരിച്ചുവെങ്കിലോ എന്നുഭയന്നു് അയാളുടെ അടുക്കലിരുന്നു രൂപാമൃതരസം നയനദ്വാരാ ആസ്വദിക്കുന്നതിനു അവൾ മടിച്ചു. എന്നാൽ ധാത്രിയമ്മയോടു് അയാളെക്കുറിച്ചുപലതുംചോദിച്ചറിയുന്നതിൽ അവൾക്കു സുഖാധിക്യംവിശേഷ

വിധിയായി തോന്നിയിരുന്നു. എന്തോവിചാരസാഗരത്തിൽനിമഗ്ന യെന്നപോലെ അയാളെകാണാത്ത അവസരങ്ങളിൽ അവൾമൌനമായിരുന്നിരുന്നു നല്ലപദാൎത്ഥങ്ങൾ ലഭിക്കുമ്പോൾ അതിൽ ഒരു ഓഹരി അയാൾക്കുകൂടി കൊടുക്കുവാൻ ധാത്രിയോടു് അവൾ നിഷ്കൎഷിച്ചിരുന്നു ചിലപ്പോൾ അയാളുടെ നേരേ തനിക്കുതോന്നുന്ന വിചാരംഅനാസ്പദമായിട്ടാണോ എന്നു് അവൾ സ്വയംചിന്തിക്കും. മരണകരമായിരുന്ന ഒരാപത്തിൽനിന്നും രക്ഷപ്പെടുത്തിയ കൃതജ്ഞത സ്നേഹരൂപത്തിൽ മനസ്സിൽ വേരുറച്ചു പോയതിനെക്കുറിച്ചുള്ള അന്തഃസ്മൃതിയായിരിക്കാമെന്നുഅവൾ സമാധാനിക്കും. ഇങ്ങനെ അവൾ ചിന്താകുലയായിത്തീൎന്നു. അവൾചിലപ്പോൾ കമ്പിട്ടുരിന്നു, വിചാരധാരയെ ആസ്പദിക്കുന്നതു് മുഖത്തുനോക്കിയാലറിയാം ഇടയ്ക്കിടെ മഞ്ഞിയും പ്രകാശിച്ചും ഉള്ള സ്തോഭങ്ങൾ മുഖമണ്ഡലത്തെ ആവരണം ചെയ്യുന്നുണ്ടായിരുന്നു ഈസംഗതി ധാത്രിയമ്മയ്ക്കുമാത്രമെ അറിവുണ്ടായിരുന്നുള്ളു. ഇതിൽനിന്നും ആ സുമനസ്വിനി ചിലതെല്ലാം ഊഹിച്ചിട്ടുമുണ്ടായിരുന്നു.

പ്രതാപസിങ്ങിന്റെ സുഖക്കേടു് മുഴുവൻ നീങ്ങി എന്നുതന്നെ പറയാം. മൂന്നുമാസക്കാലംകൊണ്ടു് ശരീരം പൂൎവ്വാധികം നന്നായി. ദേഹകാന്തിയും നല്ലരക്ഷകളേററു തിളങ്ങി. മിക്കസമയവും ധാത്രിയമ്മയുമായി സംസാരിച്ചുകൊണ്ടിരിക്കുന്നതിനു അയാൾക്കു് സന്തോഷമുണ്ടായിരുന്നു. തന്റെ പെററമ്മയെപ്പോലെ അയാൾ അവരേറ്റേ പെരുമാറിവന്നു. അവരുടെ ദയാവാത്സല്യങ്ങൾക്കു് അയാൾ പ്രതിനിമിഷം മനസാ നന്ദിപറഞ്ഞുകൊണ്ടിരുന്നു.

ബാബുചന്ദ്രസേനൻ ധാത്രിയെ ഗൃഹനായികയായി തന്നെ വിചാരിച്ചുവരികയായിരുന്നു. തന്റെ പ്രിയപത്നി മരിച്ചുപോയെങ്കിലും ധാത്രിയുടെ അകൈതവമായ ശുശ്രൂഷകൾകൊണ്ടു് ആ വിചാരം മറന്നുപോയി എന്നുതന്നെ പറയാം. വേലക്കാരികളെ ലോകത്തിൽ ധാരാളം ലഭിക്കും. എന്നാൽ ധാത്രിയമ്മയെപ്പോലെ ചുമതലകൾ അറിവുള്ള ഒരുസാധ്വിയായ ഭൃത്യയെ സമ്പാദിക്കുന്നതു അത്ര എളുപ്പമല്ല. ന്യായമല്ലെന്നുതോന്നുന്നകാൎയ്യങ്ങളിൽ ബാബുചന്ദ്രസേനനെപ്പോലും ശാസിക്കുന്നതിനു അവൎക്കു മടിഇല്ല. തന്റെ യജമാനന്റെ സകലധനവും തന്റെ സ്വന്തമാണെന്നാണു ആ പരിശുദ്ധമനസ്വിനി വിചാരിച്ചിട്ടുള്ളതു്. അമ്മയില്ലാത്തഖേദം വിജയയ്ക്കു ഒരിക്കലുമുണ്ടായിട്ടില്ല ഗൃഹഭരണം നിമിത്തം അൎദ്ധരാത്രിയായാലെ തനിക്കു് ഉറങ്ങുവാൻ സാധിക്കയുള്ളു. വിജയയെ തന്റെ കൂടെയല്ലാതെ കിടത്തുകയില്ല. ബാബുചന്ദ്രസേനൻ ചിലപ്പോൾ സ്നേഹിതന്മാരുടെ ഭവനങ്ങളിൽ പോയി മടങ്ങിവരുന്നതിനു അധികം രാത്രിയായി എന്നുവരും. എന്നാൾ രാ

ത്രിയിൽ ഉറങ്ങാൻവൈകിച്ചാൽ ദേഹത്തിനു ക്ഷീണമുണ്ടാകുമെന്നു പറഞ്ഞു് ധാത്രി ലഹളയുണ്ടാക്കും. അതുഭയന്നു രാത്രിയിൽ പത്തുനാഴികയ്ക്കു മേൽ അയാൾ ഉറങ്ങാൻ അമാന്തിക്കയില്ല.

ശരീരസുഖം പൂൎണ്ണമായതോടുകൂടി പ്രതാപസിങ്ങ് അവിടെ നിന്നും മാറിതാമസിക്കുവാൻ യത്നിച്ചു. ഇതു ബാബുചന്ദ്രസേനനു സമ്മതമല്ലായിരുന്നു. ആ നാട്ടിൽ പാൎക്കുവാൻ ഇഷ്ടമുള്ള കാലത്തോളം അയാൾ അവിടെ പാൎക്കണമെന്നാണു സേനന്റെ വിചാരം. അന്യന്മാളുകളെക്കൊണ്ടു് ആവശ്യത്തിലധികം ശ്രമപ്പെടുത്തുന്നതു് അനുചിതമെന്നായിരുന്നു ധൎമ്മിഷ്ഠനായ ആ യുവാവിന്റെ മതം. ഇരുകൂട്ടരും നന്ദിക്കു കടപ്പെട്ടവരായിത്തീൎന്നു. എന്നാൽ ഒരുത്തരും ഇതു കവിഞ്ഞസ്ഥിതിയിൽ കൃതജ്ഞതയെ പ്രകാശിപ്പിക്കാറില്ല. ബാബുചന്ദ്രസേനൻ വിശേഷിച്ചു കോടീശ്വരനുമാണു്. ധനമദം കൊണ്ടു് അഹങ്കാരസോപാനത്തിൽനിന്നു് അലറുന്ന കോടീശ്വരന്മാർ തങ്ങളുടെനേരെ ഏവനും ചെയ്യുന്ന പ്രവൃത്തികൾ തങ്ങളെ ഭയന്നോ ബഹുമാനിച്ചോ ചെയ്യുന്നതാണെന്നും അതിലേക്കു പ്രത്യുപകാരം ഒന്നും ചെയ്യേണ്ടതില്ലെന്നും തങ്ങളെ ആശ്രയിക്കാതെ ആൎക്കുമൊന്നും കഴിയുന്നതല്ലെന്നും വല്ലതും ചെയ്യുന്നുണ്ടെങ്കിൽ അതു് തങ്ങളെ പ്രസാദിപ്പിക്കുവാനുള്ള നയമായിരിക്കുമെന്നുമാണു് സ്വയം അന്ധാളിക്കുന്നതു്. സേനൻ ആ തരക്കാരനല്ല. അദ്ദേഹം വിശാലമതിയും ധൎമ്മിഷ്ഠനും നീതിമാനും ആകുന്നു. അദ്ദേഹത്തിന്റെ ബുദ്ധിയെ അഹങ്കാരചാപലങ്ങൾ സ്പൎശിച്ചിട്ടില്ല. ഒരു ഇറുമ്പുപോലും വെറുതെ പ്രവൎത്തിക്കുന്നില്ല എന്നാണു് അദ്ദേഹത്തിന്റെ മതം. തന്റെ നേരെ ആരു് എന്തുനന്മ ചെയ്താലും അദ്ദേഹം അതിനെ സ്മരണയോടുകൂടി കൈക്കൊള്ളുകയും, യഥായോഗ്യം പ്രത്യുപകാരംചെയ്കയും ചെയ്യും. എന്നാൽ ഒരു ശത്രുവിനോടുള്ള അദ്ദേഹത്തിന്റെ സ്വഭാവം അങ്ങനെയല്ല. നിവൃത്തിയുള്ളടത്തോളം അവന്റെ തെറ്റുകളെ മുഴവൻ ക്ഷമിക്കും. വൈരനിൎയ്യാതനബുദ്ധിയേ അദ്ദേഹത്തിനില്ല. അവനെ അമൎത്താതെ ഇരിക്കപ്പൊറുതിയില്ലാതായാൽ പിന്നെ ആരു തടുത്താലും അവനെ തന്റെ കോപാഗ്നിയിൽ ഹോമിക്കാതെ അടങ്ങുകില്ല. ഏവനായാലും അദ്ദേഹത്തോടു നേൎത്തുപോയാൽ സാരമായ ക്ഷതിവരുത്തുന്നതിനുള്ള സകലശക്തിയും അദ്ദേഹത്തിനുണ്ടുതാനും. ചക്രവൎത്തിയായ സുൽത്താനും അദ്ദേഹത്തിന്റെ പ്രീതിക്കായി എന്തും ചെയ്യുവാൻ സന്നദ്ധനാകുന്നു എന്നുള്ളതും അദ്ദേഹത്തിനറിയാം. അതുതന്നെയാണു് അദ്ദേഹം തന്റെ പ്രകൃതിയെ നിൎബന്ധപൂൎവ്വം ശാന്തീകരിച്ചിരിക്കുന്നതു്.

പ്രതാപസിങ്ങ് തൊഴുതു യാത്രപറഞ്ഞ അവസരത്തിൽ, ആ

കുടുംബത്തിലെ ജനങ്ങൾ കണ്ണുനീർകൊണ്ടു അന്ധരായി ചമഞ്ഞു. ആൎക്കും ഒന്നുംപറയുവാൻ പരസ്പരം ശക്തിയുണ്ടായില്ല. ആയിരം രൂപയും, ഒരു ഒന്നാംതരംവജ്രംപതിച്ചമോതിരവും, ഒരുജോടി കടുക്കനും ശീതകാലത്തിൽ പുതയ്ക്കുവാൻ വിലയേറിയ ഒരു സാൽവയും പ്രതാപസിങ്ങിനുകൊടുത്തു. അയാൾക്കു അതുവാങ്ങുവാൻസമ്മതമില്ലായിരുന്നു എങ്കിലും, ബാബുചന്ദ്രന്റെ നീട്ടിയകൈയെ മടക്കിക്കുവാൻഅയാൾക്കു ധൈൎയ്യമുണ്ടായില്ല. അതിനാൽ സസന്തോഷംകൈനീട്ടി വാങ്ങി. ആ നാട്ടിൽ ഇരിക്കുന്നിടത്തോളംകാലം ദിനംപ്രതി ഒരുപ്രാവശ്യംവീതം ഇവിടെവന്നു്, ഞങ്ങളെ അന്വേഷിക്കണമെന്നു് അദ്ദേഹം പറഞ്ഞതിനു പ്രതാപസിങ്ങ് നന്ദിപറഞ്ഞിട്ടു് ആഗൃഹത്തിൽനിന്നും പിന്മാറി.

പ്രതാപസിങ്ങ് വിട്ടുമാറിയതിൽ, ആഗൃഹത്തിലുള്ള ആഡംബരങ്ങളും സന്തോഷസ്ഥിതികളും മങ്ങിയതുപോലെ തോന്നി. കറുത്തവാവുനാളിലെ ഇരുട്ടുപോലെ ആ ഗൃഹം ഇരുളടഞ്ഞു. ബാബുചന്ദ്രസേനനുപോലും നല്ല മനസ്സുഖമുണ്ടായില്ല. അല്പദിവസംകൊണ്ടു പ്രതാപസിങ്ങ് ആ ഗൃഹത്തിലുള്ളവരുടെ ഹൃദയത്തിൽ, മാഞ്ഞുപോകാത്തവിധമുള്ള സ്മരണയെ നിക്ഷേപിച്ചിട്ടാണു പിരിഞ്ഞുപോയതു്.

---

## അദ്ധ്യായം ൭.

---

നേരം പ്രഭാതമായി. സൂൎയ്യൻ പൂൎവ്വദിക്കിൽ ഹാജരായി. പദ്മമണ്ഡലം ഭൎത്തൃസന്നിധിയിൽ പ്രസന്നങ്ങളായി ചമയുന്നു. അന്ധകാരം വിവേകഹീനരുടെ ഹൃദയകുഹരങ്ങളിൽ വിലയംചെയ്തു. ആമട്ബാടിലെ ജനത, ജാഗ്രദവസ്ഥയിൽ പ്രവേശിച്ചിരിക്കുന്നു. പക്ഷികൾ കൎണ്ണാനന്ദകരങ്ങളായ നിസ്വനങ്ങൾകൊണ്ടു പ്രഭാതത്തെ ആരാധനംചെയ്തിട്ടു്, തീററിക്കായി പറന്നുതിരിയുന്നു. പ്രകൃതിയുടെ സ്വച്ഛന്ദമായ ഗതി, ഇവിടെയാണു കാണ്മാനുള്ളതു്. മാംസച്ചാറിന്റെ രുചി നാവിൽനിന്നു വിടിക്കപ്പെടുന്നതിനായി "അഹിംസാപരമോധൎമ്മഃ" എന്നു് ഉരുക്കഴിയുന്ന ജീവലോകം, ഹിംസാലോലുപതകൊണ്ടു്ജീവിതയാത്രയെനിൎവ്വഹിക്കുന്ന പക്ഷിമൃഗാദിജന്തുക്കളിൽനിന്നുപ്രകൃതിയുടേവാസ്തവതത്വംമനസ്സിലാക്കാനുള്ള പ്രഭാതം, ഉദാഹരണസമേതം, പ്രത്യക്ഷീകരിച്ചിരിക്കുന്നു. വലിയജന്തുക്കൾ ചെറിയ ജന്തുക്കളെ കൊന്നുതിന്നുകൊള്ളുന്നതിനായി അനുവദിച്ചിട്ടുള്ള സിദ്ധാന്തങ്ങളെ പ്രകാശിപ്പിക്കുന്ന, ഒരു ഒന്നാംതരം വേട്ടയുടെ വിലാസങ്ങൾ ഈ പ്രഭാതം നമുക്കുകാട്ടിത്തരുന്നു. കൊ-

ല്ലന്നതു പാപമായിരുന്നുവെങ്കിൽ, ഇത്രയേറെകൊലപാതകവൃത്തി ചെയ്യാൻ, ദൈവം അനുവദിക്കുമായിരുന്നോഎന്നു് ഒരുചോദ്യത്തിനവകാശം നല്കിയിരിക്കുന്നു. പച്ചയിറച്ചി മാത്രംകൊണ്ടു മൂഷ്ടാന്നഭോജനംചെയ്തു ശിലാഗഹ്വരത്തിൽ ഉറങ്ങുന്നസിംഹാദികളായആമിഷഭോജികളെ സൃഷ്ടിച്ച ദൈവം, അവയ്ക്കു മാംസഭക്ഷണവ്രതം നല്കുവാനുള്ള ഹേതു എന്തായിരിക്കുമെന്നും, ജന്തുക്കളുടെകമ്മങ്ങൾ പരംപരാനുഗതങ്ങളെങ്കിൽ, സ്വേച്ഛാശക്തി എന്നൊരുപ്രസക്തിക്കു് അവകാശമുണ്ടാകുമോ എന്നും, കമ്മപരിണാമത്തിൻെറവ്യവഹാരംആയുക്തികമെന്നു് സ്ഥാപിക്കുവാനുള്ളസിദ്ധാന്തങ്ങൾക്കുപ്രാബല്യം വദ്ധിച്ചേക്കാമെന്നും, ഉള്ള യുക്തികൾ കണ്ടുപിടിക്കുന്നതിനും മലനാട്ടുകളിലെ പ്രഭാതം അവസരം നല്കുന്നു. കമ്മവിവരങ്ങളെ റിക്കാർഡാക്കിക്കൊണ്ടു്, നിയതിയുടെ പന്ഥാവിൽക്കൂടി പ്രയാണം ചെയ്യുന്ന ആത്മാവു്, ശരീരവിച്ഛിത്തിയിൽ എങ്ങനെഭവിക്കുന്നു എന്നും, പ്രസ്തുതമായ ആത്മാവു്, ദേഹത്തിൽ എന്തുരൂപത്തിൽ രൂപകംചെയ്തുപ്രകാശിക്കുന്നുഎന്നും,അതു പ്രാണിദേഹങ്ങളിൽനിന്നും വിട്ടൊഴിയുന്ന സമ്പ്രദായം എന്താണെന്നും, അതിൻെറ അനന്തരപ്രയോഗങ്ങൾ എന്തായിരിക്കുമെന്നു്,എങ്ങനെനിണ്ണയിക്കാമെന്നും ഉള്ള സന്ദേഹങ്ങൾക്കു്, അവധാനദൃഷ്ട്യാ സമാധാനകാംക്ഷിയായ ജിജ്ഞാസുവിന്നു്, ഈ പ്രഭാതത്തിലെ പ്രാണികമ്മങ്ങൾ ഒരു ദൃഷ്ടാന്തപാഠമായിതീരുന്നതാകുന്നു. പ്രപഞ്ചോൽപത്തിയെ സംബന്ധിച്ച തത്വശാസ്ത്രപണ്ഡിതനും പ്രപഞ്ചപരിശോധകനുമായ ഡാർവിൻ എന്ന മഹാൻ എഴുതിട്ടുള്ള പരിണാമവാദസിദ്ധാന്തവും, ആയ്യഋഷികൾ ദശാവതാരന്യായേന പ്രകാശിപ്പിച്ചിട്ടുള്ള അണുവാദസിദ്ധാന്തവും, ഒന്നുതന്നെ എന്നുസ്ഥാപിക്കുവാനുള്ള യുക്തികൾ, ഈ പ്രഭാതം നമുക്കു നൽകിയിരിക്കുന്നു.

ഇങ്ങനെ അതിഗഹനമായ പ്രപഞ്ചരഹസ്യത്തെ ഉള്ളിലൊതുക്കിക്കൊണ്ടു പുലൎന്നുവന്ന പ്രഭാതത്തിൽ, വിജയ എഴുന്നേററു വിസർജനവ്യാപാരങ്ങൾകഴിച്ചു, കാപ്പികുടിയുംകഴിഞ്ഞു ഉദ്യാനത്തിലേക്കു പുറപ്പെട്ടു. അന്നുവികസിച്ചിരുന്ന പുഷ്പങ്ങളിൽനിന്നു മന്ദപവനൻ ഏറെറടുത്തു വ്യാപിച്ചിരുന്നപരിമളം, വായുമണ്ഡലംമുഴുവൻസുഗന്ധമാക്കിത്തീർത്തുഎന്നുതന്നെപറയാം. അവയിലുള്ളതേൻ നുകരുന്നതിനായി ചുഴലവും പറന്നുതിരിയുന്ന മധുപങ്ങൾ, തങ്ങളുടെ മുരളീരവംകൊണ്ടു് ആ വനത്തെ ശബ്ദായമാനമാക്കിത്തീർത്തു. അവൾ ചേടികളെക്കൊണ്ടു പൂച്ചെടികളെ നനപ്പിക്കയും വളംചേൎപ്പിക്കയും മററും തൻെറ പ്രാണപ്രിയങ്ങളായ ലതാകദംബങ്ങൾക്കു ശുശ്രൂഷചെയ്തു നടന്നു ഏകദേശം പത്തുനാഴിക കഴിച്ചു. താമരപ്പൊയ്കയിൽ നിരന്നു വികസിച്ചിട്ടുള്ളപൂക്കൾരാഗകോമള

ങ്ങളായി പ്രകാശിക്കുന്നതു കണ്ടു് അവൾ ഇങ്ങനെ വിചാരിച്ചു. ആഹാ! ഈ പുഷ്പങ്ങൾ നവോഢയായ ഒരുസതി എന്നപോലെ അനുരാഗസ്മേരാഭങ്ങളാലാകർഷകങ്ങളായിട്ടു, സൂൎയ്യനെ മലൎന്നുനോക്കിസ്ഥപ്പന്ദങ്ങളായി നില്ക്കുന്നു. ഈ കാഴ്ച വിജയയുടെ ഉള്ളിൽ ചില വികാരങ്ങളെ ജനിപ്പിച്ചു. ചെന്താമരപ്പൂക്കളെക്കാൾ,രാഗശോഭമായ അവളുടെ മുഖം, വിളറിവശായി. പെട്ടെന്നു, ആ ശൃംഗാരവനത്തിൽനിന്നു അവൾ മാളികയിലേക്കു പോയി. എന്തോ ഒരു മനോവിചാരം അവളുടെ മനഃശക്തിയെ എതിൎത്തു ബലപരീക്ഷ ചെയ്യുന്നുണ്ടായിരുന്നു. പ്രതാപസിങ്ങിന്റെ ഗുണാതിശയങ്ങളും,സൌന്ദൎയ്യസമ്പത്തിയും, തന്റെ ജീവനെ സംരക്ഷിച്ച മഹാമനസ്കതയും,അവളുടെഉള്ളിൽ ആഴത്തിൽപതിഞ്ഞിരുന്നു. അയാൾഅവിടംവിട്ടു പോകുന്ന അവസരത്തിൽ നേത്രാന്തംകൊണ്ടു് അവളുടെ ഉള്ളറയെ പരിശോധിച്ചു ഹൃദയശക്തിയെ കവൎന്നുകൊണ്ടുപോയതുമുതല്ക്കു അവൾക്കൊരസ്വാസ്ഥ്യവും, വിചാരവും തുടങ്ങി. അയാളെ വരനായി ലഭിച്ചാലുണ്ടാകാവുന്ന സുഖാമൃതത്തെ അവൾ മനസാ നിപാനംചെയ്തു. തന്റെ ഹൃദയത്തെ കവന്ന ആ വസ്തുലഭിക്കുന്നതിലേക്കു താൻ അനുഷ്ഠിക്കേണ്ട കൎമ്മം എന്തായിരിക്കണമെന്നു അവൾ വിചാരിച്ചു. അതിന്റെ നിവൃത്തിക്കായി ഒരുപായവും അവൾക്കു തോന്നിയില്ല. ഈ സംഗതിയിൽഅവളെ സഹായിക്കുന്നതിനു ആരുമില്ലല്ലോ എന്നുവിചാരിച്ചപ്പോൾ അവളുടെ ഹൃദയാന്തകന്നു. കണ്ണുകൾ അശ്രുപൂൎണ്ണങ്ങളായി. ഈ വിവരം പിതാവിനെഅറിയിക്കുന്നതു നന്നായിരിക്കുകില്ലെന്നു അവൾഉത്തരക്ഷണത്തിൽഓൎമ്മിച്ചു. ഒരു രജപുത്രഹിന്ദുവും, ബുദ്ധമതാവലംബിയുംതമ്മിൽ വിവാഹം അനുവദിക്കപ്പെടുന്നതല്ലെന്നു അവൾക്കറപ്പുണ്ടായിരുന്നു. എന്നാൽ താൻ പ്രതാപസിങ്ങിനെ ഒഴിച്ചു, മററാരെയും വരിക്കുന്നതല്ലെന്നു മനസാനിശ്ചയിച്ചിരുന്നതിനാൽ കാൎയ്യസിദ്ധി വിഷമകരമെന്നു് അവൾ ഊഹിച്ചു

അവളുടെ മനഃസ്ഥിതി എന്തെന്നറിഞ്ഞാൽ ചിലപ്പോൾ ആ വഴിക്കു സഹായികളുണ്ടെന്നുവരാവുന്നതാണു്. അതിനെ നിഗൂഢമായി സൂക്ഷിക്കുംതോറും, സാധ്യകാൎയ്യം അസ്തപ്രായമായിരിക്കും. സൎവ്വജീവകോടികളുടെയും അന്തൎയ്യാമിയായി നില്ക്കുന്നകൂടസ്ഥൻ, സാക്ഷിരൂപത്തിൽ സകല ആശയങ്ങളെയും കണ്ടറിഞ്ഞുകൊണ്ടിരിക്കുകയാകുന്നു. അദ്ദേഹം ഒരാളല്ലാതെ അവളുടെ അന്തരംഗത്തെ ശോധനചെയ്യുവരാരുമില്ല. പ്രതാപസിങ്ങ്തന്നെ അതിനെ അറിയാതിരിക്കുന്നതായാൽ മററാരുതന്നെ അറിഞ്ഞാലും അതുകൊണ്ടുണ്ടാകാവുന്ന പ്രയോജനമെന്തു്? ലജ്ജാപാരമ്യംകൊണ്ടും ഭയംകൊ

ണ്ടും അവരം ഈ രഹസ്യത്തെ ധാത്രിയിൽനിന്നുകൂടെ മറച്ചിരിക്കുകയാകുന്നു.

സൂൎയ്യൻ അസ്തമനത്തെ പ്രാപിച്ചു. രാത്രിയുടെ ആവിർഭാവം മെല്ലെമെല്ലെ കണ്ടുതുടങ്ങി. വിജയയുടെ കഴപ്പങ്ങരം വല്ലവരും കണ്ടുവെങ്കിലോ എന്നു വിചാരിച്ചു അവളെ സഹായിക്കുവാനായി രാത്രിയെവിട്ടുംവച്ചു സൂര്യൻ ചരമാംബ്ധിയിൽ മറയുകയാണു് ചെയ്തതു നഗരവാസികരം മനഃക്ലേശം കൂടാതെ ആ രാത്രിയെ ആരാധിച്ചു. എന്നാൽ വിജയയ്ക്കു് ആ രാത്രി കാളരാത്രി എന്നപോലെ അനിഷ്ടപ്രദയായുമിരുന്നു. ദേഹം വാടിത്തളൎന്നു, പ്രജ്ഞാബലം കുറഞ്ഞു ശയ്യയിൽമറിഞ്ഞു. ഏകദേശം രാത്രി പകുതിയായിട്ടും ഉറക്കമുണ്ടായതേയില്ല മെത്തയിൽ അങ്ങോട്ടും ഇങ്ങോട്ടും മറിഞ്ഞുകിടന്നിരുന്നു. കൂടക്കൂടെ അവിചാരിതയായി എഴുന്നേററിരിക്കും. പിന്നെയുംകിടക്കും. പിന്നെയും എഴുന്നേററിരിക്കും. ഉറക്കത്തിന്റെ പ്രസംഗംപോലും വരുന്നില്ല. ഇങ്ങനെ ഉരുണ്ടും പിരണ്ടും കിടക്കുന്നതിനിടയിൽ അവളുടെ മനസ്സിൽ ചില ചിന്തകരം നടന്നിരുന്നു.

"എന്നെ തീയിൽനിന്നു രക്ഷിച്ച ആ വീരനെക്കുറിച്ചു കേട്ടതുമുതല്ക്കേ മനസ്സിനു എന്തോ ഒരവശമായ സ്ഥിതി ഭവിച്ചു. കണ്ടതുമുതൽ അതു് ദ്വിഗുണീകരിച്ചു സ്ത്രീചിത്തത്തെ ഹഠാദാകൎഷിക്കത്തക്കശക്തിയുള്ള തുരൂപവിശേഷത്തിനാണല്ലോ. അയാളുടെലാവണ്യധാമമായരൂപം എന്റെ മനഃശക്തിയെ പാടെ മറിച്ചുകളകയും ആകൎഷിച്ചും സ്വാധീനമാക്കിത്തീൎക്കയും ചെയ്തു. സുഭഗനായ ആ യുവാവിനു്, സകലസദ്ഗുണങ്ങളും സ്വാധീനമായ ട്ടുള്ളതിനുപുറമേ സൎവ്വവിജകരമായശരീരശക്തിയുംസിദ്ധിച്ചിട്ടുണ്ടു്. തന്റെ ജീവനെക്കാരം യാതൊരു പ്രാണിയു., അന്യജീവനെ സ്നേഹിക്കുക എന്നതു് ഒരിക്കലുമുണ്ടാകുന്ന ഒരു സംഭവമല്ല. എന്നാൽ തന്റെ ജീവനെ തൃണീകരിച്ചും, അഗ്നിക്കിരയാക്കിയും പരോപകാരപ്രതീക്ഷയ മുൻനിറുത്തിയും, അപായകരമായ ഘട്ടത്തിൽ നെഞ്ഞുറപ്പോടുകൂടി എന്നെ രക്ഷിച്ച ആ മഹാത്മാവിനെ ഒരു കാലത്തും മറക്കുവാനോ അദ്ദേഹത്തിനായി ഒഴിഞ്ഞുകൊടുത്ത എന്റെമനോമണ്ഡലത്തെ മറിക്കുവാനോകഴിയുകയില്ല. ആ ഉത്തമനു വിഹരിക്കുവാനല്ലാതെ എന്റെ ശരീരം മററാൎക്കമായിസ്സൃഷ്ടിക്കപ്പെട്ടിട്ടുള്ളതല്ല.

ഇങ്ങനെയാണു് വാസ്തവസ്ഥിതി എങ്കിലും ബുദ്ധമതസ്ഥനായ എന്റെ പിതാവു് രജപുത്രഹിന്ദുവായ അദ്ദേഹത്തിനായി എന്നെ നല്കുക നടക്കുന്ന കാൎയ്യമേയല്ല. എന്നാൽ പിതാവു് എന്റെ ഹിതത്തിനു വൈപരീത്യം ചെയ്വാൻ യത്നിക്കുന്നതായാൽ, ജീവി

ന്തഗതിയെ അവളുടെ അവസാനിപ്പിക്കയും അടുത്ത ജന്മംകൊണ്ടു് ആ പ്രതീക്ഷയെ നിറവേററുകയുംചെയ്യും. ഇങ്ങനെ അവളുടെ ചിന്തയെ ആലോചിച്ചുറപ്പിച്ചു.

അഗ്നിയുടെ ചൂടുതട്ടിയ തളിരെന്നപോലെ അവളുടെ ദേഹം തീരെ വാടിക്കഴിഞ്ഞു. മനോഹരങ്ങളായ കണ്ണുകൾ അശ്രുക്കൾ നിറഞ്ഞു കലുഷങ്ങളായി. അല്പമായി കരഞ്ഞാൽ ഉള്ളിൽ തിങ്ങിയ ദുഃഖത്തിനു തെല്ലുശമനം വരാവുന്നതാണു്. എന്നാൽ അതു് ധാത്രികേട്ടു കാര്യം ചോദിച്ചാൽ താൻ അബദ്ധയായിത്തീർന്നെങ്കിലോ എന്നുശങ്കിച്ചു് അവൾ ആ ദുഃഖത്തെ അല്പാല്പമായിമനസ്സിൽ അടക്കുവാൻ ശ്രമിച്ചു. ഇങ്ങനെ അവൾ കിടന്നകിടപ്പിൽതന്നെ മയങ്ങി.

---

## അദ്ധ്യായം ൫.

—:o:—

### ഒരു സംഭാഷണം

പ്രതാപസിങ്ങ് ദീനപ്പായയിൽകിടന്നിരുന്ന അവസരത്തിൽ അയാളെ ശുശ്രൂഷിക്കാനായി നിയുക്തരായിരുന്നരണ്ടുഭൃത്യന്മാർ തമ്മിൽ താഴെപ്പറയുന്നവിധം ഒരു സംഭാഷണം നടന്നു.

ഒന്നാമൻ:—ഈ ദീനക്കാരൻ ആരു്?

രണ്ടാമൻ:—ഇവിടത്തെതെക്കേമാളികയ്ക്കു തീപിടിപെട്ട ദിവസം ആ തീയിൽനിന്നും വിജയയെ സംരക്ഷിച്ച ശുഭ്രവസ്ത്രധാരിയായ ചെറുപ്പക്കാരൻ ഈയാളാകുന്നു. അന്നു പലരും ഇയ്യാളെക്കുറിച്ചു പറഞ്ഞിരുന്നതു് നീ ഓൎക്കുന്നില്ലേ?

ഒന്നാ:—ഓൎക്കുന്നുണ്ടു്. ഇയ്യാൾ ആമട്ടിൽ പാൎക്കുന്നവനെന്നുതോന്നുന്നില്ലല്ലോ? ഈയ്യാൾ ഏതു നാട്ടുകാരൻ? പേരെന്തു?

രണ്ടാമ:—പേർ പ്രതാപസിങ്ങ് എന്നാണു്. ഒരു രജപുത്രവീരനാണുപോലും.

ഒന്നാമ:—ഈയാൾ ഇവിടെ വന്നുചേരാനുള്ള ഹേതു എന്തു്? ഇവിടെ വല്ല ഉദ്യോഗവുമുണ്ടോ?

രണ്ടാ:—ഇല്ല. ഉദ്യോഗമൊന്നുമില്ല. കുറച്ചുകാലത്തിനുമുമ്പു് നമ്മുടെ ചക്രവൎത്തിയായ സുൽത്താൻ സലീമും രജപുത്രരും തമ്മിൽ രാജപുറാണയിൽവെച്ചുണ്ടായ യുദ്ധത്തിൽ പിടിക്കപ്പെട്ട ശത്രുപക്ഷക്കാരിൽ ഒരുവനാണു് ഈയാൾ. രജപുത്രസേനാനായകനായിരുന്ന ഒരു വലിയ യോദ്ധാവാണെന്നാണു് ചിലിർ പറഞ്ഞതു്.

ഒന്നാ:—സുൽത്താൻ ശത്രുപക്ഷത്തിൽനിന്നും പിടിച്ചവനായ പ്രതാപസിങ്ങ് ഈയാളായിരിക്കാനിടയില്ല. ഈ പേരിൽ എത്രയോ ആളുകളുണ്ടല്ലോ. സുൽത്താനാൽ പിടിക്കപ്പെട്ടവരെയെല്ലാം രഹസ്യമായി കൊന്നുകളഞ്ഞു എന്നു കേട്ടു. ആ സ്ഥിതിക്കു്

വീരൻ എന്നുകൂടി പേരുള്ള പ്രതാപസിങ് ഇവനായിരിക്കാൻസംഗതിയില്ല. അതിനാൽ ഈയാൾ വേറൊരു പ്രതാപസിങ് എന്നതിന് ആക്ഷേപമേയില്ല.

രണ്ടാ:— നീ പറയുന്നതെല്ലാം വാസ്തവംതന്നെ. എന്നാൽ നടന്ന സംഗതിയൊന്നും നിനക്കറിവില്ല. രജപുത്രവീരന്മാരായ ശത്രുക്കളെയെല്ലാം കൊല്ലുന്നതിലേക്ക സുൽത്താൻ ഉത്തരവുകൊടുത്തു എന്നുള്ളതു വാസ്തവംതന്നെ. നമ്മുടെ സുൽത്താന് സെയ്യദ് അബ്ദല്ലാ എന്നു പേരായി ഒരനുജനുണ്ടായിരുന്നു. കുറേ അധികം കാലങ്ങൾക്കു മുൻപായി അദ്ദേഹം വേട്ടയ്ക്കായി പോയിരുന്നു. പിന്നീടദ്ദേഹത്തെ ഇതേവരെ കണ്ടിട്ടില്ല. ഈ സംഗതി ഈ രാജ്യത്തിലുള്ളവരിൽ അറിയാത്തവരില്ല. സെയ്യദ് അബ്ദല്ലാവും പ്രതാപസിങ്ങും ഒരേ ഛായയാണ്. ഒരു നോട്ടത്തിന് പ്രതാപസിങ്ങിനെ സെയ്യദ്ആണെന്നുതോന്നും. എന്നാൽ വയസ്സിന്റെ ഒരു ചെറിയവ്യത്യാസം അടുത്തുകണ്ടു സൂക്ഷിച്ചാൽമാത്രമേ അറിയുകയുള്ളു. ഇയ്യാളെകണ്ട ഉടൻ സുൽത്താൻ സലിം,തന്റെഅനുജൻ സയ്യദ് അബ്ദല്ലാ ആണെന്നു വിചാരിച്ച് ഈ ഛായാസാമ്യമുള്ളതുകൊണ്ട് ഈയാളെ കൊല്ലാതെ വിട്ടയച്ചു. തന്റെ അനുജനെപ്പോലിരിക്കുന്നതുകൊണ്ട് കുറച്ചു ദ്രവ്യവുംകൊടുത്തു. കൂടെക്കൂടെ തന്നെവന്നുകണ്ടുകൊണ്ടിരിക്കണമെന്നു സുൽത്താൻ പ്രതാപസിംഗിനോട്ട ശട്ടംകെട്ടിട്ടുണ്ട്. ഈയാൾ സുൽത്താന്റെ ആജ്ഞയനുസരിച്ച് ഈ നാട്ടിൽ പാർത്തുവരികയാണ്.

ഒന്നാ:— അങ്ങനെയാണോ പരമാർത്ഥം? ഇതാ്റിഞ്ഞു. സലിംസിംഹത്തിന്റെ വായിൽനിന്ന് ഈയാൾ രക്ഷപ്പെട്ടതു് അത്ഭുതംതന്നെ. നല്ല അദൃഷ്ടശാലി എന്നുതന്നെ പറയണം.

രണ്ടാ:— അതൊന്നുമല്ല. എല്ലാം ദൈവത്തിന്റെ മായതന്നെ. വിജയയെ അഗ്നിയിൽനിന്നു രക്ഷിക്കാനായി ദൈവം ഈയാളെ സുൽത്താനെക്കൊണ്ടു രക്ഷിപ്പിച്ചതാണ്. ഈയാളെ കൊന്നിരുന്നു എന്നുവരികിൽ വിജയ തീയിൽ എരിഞ്ഞു ചാമ്പലായിത്തീരുമെന്നുള്ളതിൽ സന്ദേഹമേ ഇല്ല.

ഒന്നാ:— എന്താ അങ്ങനെ പറയുന്നതു്? നിങ്ങളില്ലേ? ഞാനില്ലേ? മററുള്ളഇവിടത്തെ ഭൃത്യന്മാരില്ലേ? വിജയ തീയിൽ വെന്തുപോകുന്നതുംകണ്ട് നാമെല്ലാം ചുമ്മാതിരുന്നുകളയുമോ? ഇങ്ങേരു നല്ല മിടുക്കൻതന്നെ. നാമൊക്കെയും ചോറല്ലേ ഉണ്ണുന്നതു്?

രണ്ടാ:— മതി! മതി! വായടച്ചുമൂട്. നമ്മുടെ വീരത്തനങ്ങളൊന്നും എടുത്തു വിളമ്പുകയേവേണ്ട. മാളികയിൽ തീപിടിച്ചതുകണ്ടു നീ അരനാഴികദൂരത്തു ചെന്നല്ലേനിന്നതു്. നീ മാത്രമാണോ അങ്ങനെചെയ്തതു്. ഈഞാനും മേല്പടിവകപ്പടിതന്നെ. തീയുടെഅടുത്ത

ട്ടക്കാൻ എന്നെക്കൊണ്ടുസാധിക്കയില്ല ധൈര്യത്തെക്കുറിച്ചൊന്നും തന്നെ പറയാതിരിക്കുകയാണു് ഭംഗി. ഒരു ചെറിയ പെട്ടിയെടുത്തുകൊണ്ടു് ഓടിവരുന്ന സമയം ആ പെട്ടി താഴെ വീണുപോയി. അതോടുകൂടി കാലുതടഞ്ഞു് ഞാൻ അതിന്റെ മീതേയും മറിഞ്ഞുവീണു. അന്നുപററിയ നെഞ്ഞുവേദന ഇതേവരെ മാറീട്ടില്ല. ഞാൻ രണ്ടുനേരവും കുറേശ്ശ എടുക്കുന്നതു് ഇതുകൊണ്ടാണു്. രണ്ടുതുടമെങ്കിലും ചെന്നില്ലെങ്കിൽ നെഞ്ഞുവേദനകൊണ്ടുപൊറുതിയില്ലാതാകും. നമ്മുടെകാര്യമോ ഇങ്ങനെയായി. മററുള്ളവരെല്ലാം അന്ധരായിട്ടു് എന്താചെയ്യേണ്ടതെന്നറിയാതെ തലയും കാലും നെഞ്ഞും മുട്ടുമെല്ലാം തൂണിലും ഭിത്തിയിലുമടിച്ചും ഉരുണ്ടും വീണും തല്ലിയും സങ്കടമനുഭവിച്ചു. ഒരുത്തൻ പെട്ടിയിലുള്ള വിലയേറിയ സാമാനങ്ങളെല്ലാം എടുത്തുപുറത്തിട്ടിട്ടു് വെറും പെട്ടിയും കൊണ്ടോടി ഉരുണ്ടുവീണു രണ്ടുപല്ലുകൾ പറിഞ്ഞുപോയി. അന്നത്തെ ബഹളമെല്ലാം ഓക്കുംതോറും ചിരിവരും. എത്രപേക്കു പരുക്കുപററി എന്നതിനു് ഒരുകണക്കില്ല. ഇങ്ങനെയുള്ള വേലക്കാരാണോ തീയിൽക്കൂടിച്ചാടിക്കടന്നു വിജയയെരക്ഷിക്കാൻ പോകുന്നതു് നന്നായി. അന്നുരാത്രിയിൽ ഈ വീരൻ ഇവിടെ ഇല്ലാതിരുന്നുവെങ്കിൽ വിജയയുടെ ഗതി ചാമ്പലുതന്നെ. എനിക്കു് എന്തുഭയമായിരുന്നു എന്നു്, ഇപ്പോഴും അതോക്കുമ്പോൾ രോമാഞ്ചമുണ്ടാകുന്നതിൽനിന്നും ഊഹിക്കാം. അന്നത്തെകാര്യങ്ങളുടെ ഗൌരവം ദൈവത്തിനുതന്നെ അറിയാം.

ഒന്നാ:—നിങ്ങൾ പറഞ്ഞതെല്ലാം ശരിതന്നെ. നാമും ഈയാളും ഒരുപോലാണോ? ഈയാൾ യുദ്ധവീരനല്ലയോ? നാം കേവലം വേലക്കാരല്ലേ? ഇയ്യാളുടെ ധൈര്യം നമുക്കെങ്ങനെയുണ്ടാകും?

ഇവരിങ്ങനെ സംഭാഷണം ചെയ്തിരുന്നു രസിക്കുമ്പോൾ പ്രതാപസിങ്ങു് കിടന്നിരുന്നമുറിയിൽനിന്നു് എന്തോ ഒരുശബ്ദമുണ്ടായതുപോലെ തോന്നി. ഉടൻ ഒന്നാമൻ അകത്തുചെന്നു് അല്പംകഴിഞ്ഞുപുറത്തുവന്നിട്ടു് വീരനു ദാഹമുണ്ടെന്നു പറയുന്നു എന്നു പറഞ്ഞു. അതു കേട്ട രണ്ടാമൻ കാച്ചിവച്ചിരുന്ന പാലെടുത്തു പഞ്ചസാരകലത്തികൊണ്ടുചെന്നുകൊടുത്തു. വീരൻ അതുവാങ്ങിക്കുടിച്ചു ദാഹം തീൎന്നശേഷം അയാൾ വീണ്ടും ഉറങ്ങി. അതുകണ്ടു വേലക്കാർ പുറത്തുചെന്നിരുന്നു വീണ്ടും സംഭാഷണം തുടൎന്നു.

ഒന്നാമൻ:—ഇയ്യാളുടെ ശരീരം മുഴുവൻ ഇങ്ങനെ പഴുത്തുപോയതെന്താണു്?

രണ്ടാ:—അധികം ഉഷ്ണംകൊണ്ടായിരിക്കണം. പാലും മോരും തയിരും നെയ്യും ശരിയായുപയോഗിച്ചാൽ അതെല്ലാം നീങ്ങും.

മൂന്നാമൻ:—വിക്കം, ചിരങ്ങു്, പോളം മുതലായവ ദുഷിച്ചു രക്തംകൊണ്ടുണ്ടായതാണു്.

നാലാമൻ:—അല്ല അല്ല ഒരിക്കലുമങ്ങനെയല്ല. നിങ്ങൾക്ക വാസ്തവം അറിയാൻപാടില്ലാത്തതിനാൽ കുഴങ്ങുകയാണ്. ഇയ്യാൾതീയിൽക്കൂടി കടന്നുചെന്നുവിജയയെഎടുത്തു വീണ്ടും തീയിൽക്കൂടിചവുട്ടിപ്പോയസമയം തിപ്പെട്ടു പൊള്ളി പഴുത്തു പോളങ്ങളുംവ്രണങ്ങളും പൊട്ടലുകളും ഉണ്ടായതാണ്. പോളങ്ങൾക്ക പഴുപ്പാരംഭിച്ചിരിക്കുന്നതു നിമിത്തം വേദനപ്പെടുന്നു. തൻെറജീവനെക്കൂടികരുതാതെ, വിജയയെ രക്ഷിച്ചതിലേക്ക ബാബുചന്ദ്രസേനൻഎന്തുതന്നെ പ്രത്യുപകാരങ്ങൾചെയ്താലുംഅതു് അധികമായി എന്നു വരുന്നതല്ല.

മററൊരുവൻ:— ഇയ്യാൾ വിജയയുടെ ജീവനെരക്ഷിച്ചവനായതുകൊണ്ടു് അവളെ ഇയ്യാൾക്ക തന്നെ കന്യകാദാനമായി കൊടുക്കുന്നതു്ഉത്തമമായിരിക്കുംഎന്നാണ്എനിക്കതോന്നുന്നതു്.

രണ്ടാമൻ:—അതുന്യായംതന്നെ. എന്നാൽബാബുചന്ദ്രസേനൻഅദ്ദേഹത്തിൻെറ സ്നേഹിതനായ കുലശേഖരപ്രഭുവിൻെറ മകൻരാജശേഖരനു വിവാഹം ചെയ്തുകൊടുക്കാൻ ആലോചിക്കുന്നതായി പറഞ്ഞുകേട്ടു.

ഒന്നാമൻ:—അവനോ? ആ ദുഷ്ടനോ? കഷ്ടം! ആ ദുർമ്മാർഗ്ഗിക്കാണോ വിജയയെ കൊടുക്കുവാൻ പോകുന്നതു്? അതിനെക്കാൾനല്ലതു് അവളെ കുണ്ടുകിണററിൽ തള്ളിക്കളയുന്നതാണ്. അവൻ കയറിയിറങ്ങാത്തവിട്ടുദാസിത്തെരുവിലില്ല. അവൻകുടിക്കാത്തമദ്യങ്ങളുമില്ല. അവൻെറ അച്ഛനു് മനസ്സിലായ ട്ടുംഇല്ലാത്തമട്ടിൽ ഭാവിച്ചിരിക്കുകയാണ്. അയാൾ വിലക്കിയാലും കേൾക്കയില്ല.അവൻ ഇപ്പോൾതന്നെ വളരെ പണം നശിപ്പിച്ചിരിക്കുന്നു. അവനു് അവളെ കൊടുക്കുന്നതിനേക്കാൾ ചവററുകൂട്ടയിൽ പിടിച്ചിട്ടു് പാണ്ടുകുഴിയിൽ കളയുന്നതു നന്നായിരിക്കും.

മൂന്നാമൻ—ആഹാ! അങ്ങനെയാണോ? ഇപ്പോൾ യോഗ്യന്മാരായിആരുണ്ടു്! എല്ലാരും പകലിൽനിട്ടിയുടുത്തുകേമന്മാരായി നടക്കും. രാത്രിയിൽ കണ്ട കള്ളുകിടങ്ങിലും ദാസവിട്ടിലും. വൻപന്മാരിങ്ങനെയായാൽ ചില്ലറക്കാരുടെ കാര്യം പിന്നെ പറകയേവേണ്ട. ഇക്കാലത്തു് പണവും സൌന്ദര്യവും നോക്കി വിവാഹം നിശ്ചയിക്കുകയല്ലയോ നടപ്പു്. രാജശേഖരൻ തിരെ ചെറുപ്പമായതുകൊണ്ടു് ഇങ്ങനെയുള്ള കാര്യങ്ങളെ ചെയ്യുന്നു. വിവാഹം കഴിഞ്ഞാൽ അവന് തന്നാത്താനെ നല്ല ബുദ്ധി വരാതിരിക്കുമോ? കൂടാതെ ഈ നഗരത്തിൽ ശരിയായ ഒരു ബാലൻ അവനല്ലാതെ ആരുണ്ടു്. ഉപേന്ദ്രൻ ഒരു നല്ല പയ്യനാണ്. വളരെ മര്യാദക്കാരനും നല്ല പഠിപ്പുള്ളവനുമാണ്. ഇത്ര നല്ല പ്രകൃതം വേറെ ഒരു ചെറുപ്പക്കാർക്കുമില്ല. എന്തുചെയ്യാം. പാവപ്പെട്ട

വനെ ആരു വകവെയ്ക്കും. അവനും വിജയയും തമ്മിൽ ധനം കൊണ്ടു തീരെ യോജിക്കുകയില്ല. പുരുഷോത്തമസേനനെക്കുറിച്ചു ബാബുചന്ദ്രസേനൻതന്നെ ആലോചിച്ചുനോക്കി. പ്രായാധിക്യം കൊണ്ടു് അദ്ദേഹം അക്കാൎയ്യം സാധ്യമല്ലെന്നു ഒഴിഞ്ഞുകളകയാണു ചെയ്തതു്. പുരുഷോത്തമൻ ഇപ്പോഴും അതിനെക്കുറിച്ചു ശുപാൎശിചെയ്യിച്ചുകൊണ്ടിരിക്കുകയാണു്.

ഒന്നാമൻ:—ആ കിഴവനോ? നന്നായി. കൊച്ചുകുട്ടിയായ വിജയയ്ക്കു പററുന്ന ആളുതന്നെ. പണമുണ്ടെന്നുവച്ചു അറുപതുംകഴിഞ്ഞു ശവക്കല്ലറയെ നോക്കിയിരിക്കുന്ന പടുവൃദ്ധനു് ആ കൊച്ചുകുട്ടിയെ പിടിച്ചുകൊടുക്കുവാൻ അത്ര വിവേകമില്ലാത്ത ആളാണോ ബാബുചന്ദ്രസേനൻ?

രണ്ടാമൻ.—ആ സംഗതി നടപ്പില്ലെന്നു് അദ്ദേഹംപറഞ്ഞു കഴിഞ്ഞു. ധാത്രിയോടു പറഞ്ഞാൽ കാണാം നേരംപോക്കു്. തങ്കവിഗ്രഹംപോലിരിക്കുന്ന ആ പെണ്ണിനെ താടിയും മീശയുമായി കൂടിക്കാഴ്ച നടത്തുന്ന മുതുമുത്തക്കൻ ചോദിച്ചതു നന്നായോ? പണമുണ്ടെന്നുവച്ചു ധിക്കാരം കാണിക്കാമോ?

ഒന്നാമൻ:—അങ്ങനെയാണെങ്കിൽ അവളെ രാജശേഖരനു കൊടുക്കുവാനല്ലേ സാധിക്കയുള്ളു. പാവം! തലയിലെഴുത്തിനെ ആൎക്കു തടുക്കാൻ കഴിയും? പണവും അഴകുമുള്ളതുകൊണ്ടു ഫലമെന്തു്? നല്ല ഗുണങ്ങളുള്ളവനായിട്ടല്ലേ ഭൎത്താക്കന്മാർ ഇരിക്കേണ്ടതു്? എന്റെ വിചാരം വിജയയ്ക്കുചേൎന്ന ഭൎത്താവു പ്രതാപസിംഗ് എന്നാണു്. മററാരായാലും ഈ യോജിപ്പുണ്ടാകയില്ല. ഈ വീരനേപ്പോലെ ഉത്തമഗുണമുള്ള പുരുഷന്മാരെ ഈ ലോകം മുഴുവനും തിരഞ്ഞാലും കണ്ടുകിട്ടുകയില്ല. സൌന്ദൎയ്യവും ബലവും ഇത്ര തികഞ്ഞ ഒരു ചെറുപ്പക്കാരനെ വേറെങ്ങും കണ്ടിട്ടില്ല.

രണ്ടാമൻ:—നീ പറഞ്ഞതെല്ലാം വാസ്തവംതന്നെ എങ്കിലും ഇതിൽ ഒരുവിഷമതയുണ്ടു്. ബുദ്ധമതാവലംബിയായ ബാബുചന്ദ്രസേനൻ തന്റെമകളെ ഹിന്തുവായപ്രതാപസിംഗിനുകൊടുക്കുമോ?

ഒന്നാ:—ആരായിരുന്നാലെന്തു്? ഗുണമാണല്ലോ മുഖ്യമായി നോക്കേണ്ടതു്.

ഇങ്ങനെവേലക്കാർ സംഭാഷണം ചെയ്തുകിടന്നുഉറങ്ങി. വീരനും വേദനകളൊതുങ്ങി ഉറക്കം പിടിച്ചു. ഉറങ്ങുവാൻ വൈകിച്ചതു നിമിത്തം നേരംവെളുത്തതു് അവർ അറിഞ്ഞില്ല. ധാത്രിവന്നു് അവരെ വിളിച്ചുണൎത്തി. ഏകദേശം അഞ്ചുനാഴിക പുലൎന്നിട്ടും വിജയ എഴുന്നേററില്ല. രാവിലത്തെ കാപ്പിക്കു വിജയ മഠപ്പള്ളിയിൽ ചെന്നുകാണാതിരുന്നതിനാൽ ധാത്രി അവളുടെ മുറിയിലേക്കു ചെന്നു. വിജയ കമഴ്ന്നുകിടന്നുറങ്ങുന്നു. തലമുടി നാലുപാടും ചിതറി

ക്കിടക്കുന്നു. നേത്രങ്ങൾ കണ്ണുനീർകൊണ്ടു നനഞ്ഞിരുന്നു. തലയണയും വളരെദൂരം നനഞ്ഞിരുന്നതുകണ്ടു് ധാത്രി അവിടെ തൊട്ടുനോക്കി. കണ്ണിൽനിന്നും ഒഴുകിവീണ കണ്ണുനീർ ഒരു തടംപോലെ കെട്ടിനിന്നു കീഴ്പ്പോട്ടൊഴുകി മെത്തയുംനനച്ചിരുന്നു. പൂർണ്ണചന്ദ്രനെന്നപോലെ പ്രകാശമേറിയിരുന്ന അവളുടെ മുഖം അത്യന്തംമ്ലാനമായിരുന്നു. "അടുത്തതുകാട്ടുംപളുങ്കുപോൽനെഞ്ചം,കടുത്തതുകാട്ടും മുഖം"എന്ന തമിഴപഴഞ്ചൊല്ലുപോലെ വിജയ ഏതോമനോവേദനകൊണ്ടു വ്യസനിച്ചിരിക്കുന്നു എന്നു ധാത്രി മനസ്സിലാക്കി.

ധാത്രി അവളെ വിളിച്ചുണർത്തി. വിജയ കണ്ണുതുറന്നു ധാത്രിയെനോക്കി. തനിക്കുണ്ടായ വിചാരത്താലും, ഉറക്കക്കുറവിനാലുംമുഖത്തിനു വാട്ടമുണ്ടെന്നു ഓർമ്മിച്ചിട്ടു്; അവൾ ധാത്രിയിൽനിന്നും അതിനെ മറയ്ക്കുവാൻ ശ്രമിച്ചു. എന്നാൽ ധാത്രി അവളെ പിടിച്ചെഴുന്നേല്പിച്ചു് മാറോടണച്ചുനിറുത്തി, തലമുടികുടഞ്ഞുകെട്ടിട്ടുഎന്റെ മകൾ ഇന്നലെഅതിയായിക്ലേശിച്ചതിനുള്ളകാരണമെന്തെന്നുചോദിച്ചു. വിജയയ്ക്കു ദുഃഖം ഒരുവശത്തും ഉറക്കക്കുറവു് മറ്റൊരുവശത്തും ഏൽപ്പെട്ടിരുന്നതിനാൽ അവൾവിളറിയുംപ്രക്ഷീണിച്ചും ഒന്നുംപറയാൻ ശക്തയല്ലാതെയും നിന്നു. പാവം എന്തുചെയ്യും; അവരെ ഒന്നും അറിയിച്ചുകൂടെന്നു ശ്രമിച്ചാലും,അവളുടെ മുഖത്തുള്ളസ്തോഭങ്ങളും ലക്ഷണങ്ങളും സംഗതിയുടെ അസ്പഷ്ടമായ ലക്ഷ്യത്തെ സൂചിപ്പിക്കതന്നെ ചെയ്യുന്നു. ധാത്രിയുടെ ചോദ്യത്തിനു എന്തുത്തരം പറയേണ്ടു എന്നറിയാതെ അവൾ ഭ്രമിച്ചു.

ബുദ്ധിമതിയായ ധാത്രി അപ്പോളവളെ ഉപദ്രവിക്കുന്നതു നന്നല്ലെന്നുവിചാരിച്ചു കൈയ്ക്കുപിടിച്ചു ദേഹത്തോടുചെത്തുകൊണ്ടു വരൂ കാപ്പികുടിക്കാമെന്നുപറഞ്ഞുനടന്നു. അവർമറപ്പള്ളിയിൽ ചെന്നു് അവളെ കാപ്പികുടിപ്പിച്ചു. രണ്ടുപേരുംകൂടി ഉദ്യാനത്തിലേക്കു പോയി. പോകുന്ന അവസരത്തിൽ വിജയ മൗനമവലംബിച്ചുഅവളുടെകൂടെ പോയി. അവളുടെ ഖേദകാരണം ധാത്രിയെ അറിയിച്ചതുകൊണ്ടു പ്രയോജനമില്ല. പ്രതാപസിങ്ങിനെ അറിയിച്ചാൽപക്ഷേ അതു സാദ്ധ്യകാര്യപ്രസക്തിക്കായി പ്രേരിപ്പിച്ചു എന്നു് വരാവുന്നതാണു്. ആരോടുപറഞ്ഞാലും അവർ സമാധാനവാക്കുകൾ കൊണ്ടു്, സാന്ത്വനംചെയ്യാൻ ശ്രമിക്കുമെന്നല്ലാതൊന്നുമില്ല. വിരനെക്കുറിച്ചു അന്തരംഗത്തിൽ മുളച്ചുതഴച്ചു പടർന്നിട്ടുള്ള ആശാലത, അതുകൊണ്ടു ഫലോന്മുഖമാകാതെ ചെയ്യുകയില്ല. അവൾ അവനോടു ചേരുന്നതിനായി സങ്കല്പശക്തിയോടു കൂടിയവളായി തീർന്നിരിക്കുന്നു. അവന്റെ സാമീപ്യാവസ്ഥയെ അവൾ സദാകാംക്ഷിച്ചു.എന്നാൽ ആ ഭാഗ്യം അവൾക്കു ലഘുവായി ലഭിക്കത്തക്കതായിരുന്നില്ല.

തന്റെ പിതാവുതന്നെ രാജശേഖരന്ന് വിവാഹംചെയ്തുകൊടുക്കുന്നതിന്ന ഉദ്ദേശിച്ചിരിക്കുന്നതും അവൾക്ക് മനസ്സിലായി. പുണ്ണിൽ തീക്കൊള്ളിയെടുത്തു കുത്തുന്നതുപോലെ ആ സംഗതി അവളുടെ മനസ്സിൽ തീവ്രമായ വേദനയുണ്ടാക്കി. വീരനെയല്ലാതെ മറ്റാരെയും വിവാഹംചെയ്യുന്നതല്ലെന്ന, നിശ്ചയംചെയ്ത അവൾ, തന്റെ നിശ്ചയത്തിന്ന വൈപരീത്യംവരുത്തുവാൻ പിതാവിന്റെ നിർബ്ബന്ധം, അനിവാൎയ്യമായി പ്രവൎത്തിക്കുന്നതായാൽ; അതു തന്റെ ആയുന്നാശത്തിന്ന ഇടയായേക്കും എന്ന് അവൾ ഉള്ളിലുറച്ചു. ജീവദാനം ചെയ്തവൎക്ക തന്റെ ജീവൻ പണയപ്പെടുത്തിയും നന്ദിചെയ്യണമെന്നാണ് സജ്ജനങ്ങൾ പറഞ്ഞിട്ടുള്ളതു്.

സൂൎയ്യനേക്കാൾ ചന്ദ്രൻ ശീതകിരണങ്ങൾകൊണ്ടു പ്രാണിശരീരങ്ങളിൽ ബലോത്സൎഗ്ഗത്തെ നല്കുവാൻ ശക്തനാണെങ്കിലും, പത്മാകരത്തിന്ന്, സൂൎയ്യസാന്നിദ്ധ്യമാണ് ചന്ദ്രസാന്നിധ്യത്തേക്കാൾ അവശ്യംവേണ്ടതു്. അതിന്മണ്ണം, രാജശേഖരൻ വീരനെക്കാൾ ഐശ്വൎയ്യത്തിൽ ഉയൎന്നവനായിരുന്നാലും, വിജയയ്ക്കു് വീരസാന്നിധ്യമാണ്, മനഃപത്മപ്രകാശത്തിന്ന അപേക്ഷിതമായിരിക്കുന്നതു്.



## അദ്ധ്യായം ൯

### ഒരു ഗുഢസന്ദൎശനം.

പ്രതാപസിങ്ങ് ദിനപ്പായയിൽ കിടക്കുമ്പോൾ വിജയയുടെ മാനസികക്ഷേത്രത്തിൽ നട്ടുപിടിപ്പിച്ച ആശാവല്ലരി, ക്ഷണികങ്ങളായ ചിന്താവളങ്ങളേറ്റ പുഷ്ടിയിൽവളൎന്ന്, ശാഖോപശാഖകളോടുകൂടി പടൎന്ന പുഷ്പകാലംസമീപിച്ചു. അയാൾ അവിടംവിട്ടുപോയി എങ്കിലും ഈ ലതയ്ക്കുഹാനിയൊന്നുമുണ്ടായില്ല, എന്നുതന്നെയല്ല അതു് ഉത്തരോത്തരം പടൎന്നുപിടിച്ചു ഹൃദയക്ഷേത്രത്തെ ആകമാനം ആവരണംചെയ്കയും ചെയ്തു. തന്റെ വളൎത്തമ്മയായ ധാത്രി പലപ്രാവശ്യം മനോവേദനയുടെകാരണത്തെക്കുറിച്ചുചോദിച്ച അവസരങ്ങളിലെല്ലാം അവൾമൌനമുദ്രയെ അവലംബിച്ചതല്ലാതെ യാതൊന്നും പറഞ്ഞില്ല. ഇതും അവൾക്ക കുണ്ഠിതമായിത്തീൎന്നു. തന്റെ ആശ ഇന്നതെന്ന്, ആ പ്രിയധാത്രിയെ അറിയിച്ചിരുന്നുവെങ്കിൽ അവർ തന്നിവൃത്തിക്കായി കഴിയുന്ന സഹായങ്ങളെല്ലാം ചെയ്യുമായിരുന്നു എന്ന് അവൾ കൂടക്കൂടെ ഓൎമ്മിക്കും. എന്തുചെയ്യാം! ഹതവിധി അതിനും സമ്മതിച്ചില്ല. ഇങ്ങനെയുള്ള ചിന്ത

കളോടുകൂടി അവൾ ശയനമുറിയിൽ ശയിച്ചിരിക്കുന്നു. മെത്തയിൽ പുറംതിരിഞ്ഞു കിടക്കുകയായിരുന്നു. ഒരു ചെറിയ വെളിച്ചം മേശപ്പുറത്തുമിന്നാമിനുങ്ങുപോലെ പ്രകാശിച്ചിരിക്കുന്നു. ആ സമയം കാൽപെരുമാററം ഉണ്ടാകുന്നതുപോലെ അവൾക്കു തോന്നി. അവൾ തിരിഞ്ഞുനോക്കി. ഒരാൾ അവളുടെസമീപത്തായി നില്ക്കുന്നതുകണ്ടു, പെട്ടെന്നു പരിഭ്രമിച്ചു ആരെന്നു ഉച്ചത്തിൽ ചോദിച്ചുവെങ്കിലോഎന്നു ഭയന്നു്, ആ സത്വം ഞാൻപ്രതാപസിങ്ങ്ആണു് ഭയപ്പെടണ്ടാ. ഞാൻ ഉപദ്രവിക്കുവാൻവന്നതുമല്ല. ഭവതിയുടെ ശരീരസ്ഥിതിയെക്കുറിച്ചറിഞ്ഞതിനാൽ അന്വേഷിക്കുവാൻ വന്നതാകുന്നു. പകലായാൽ നമുക്കു തമ്മിൽ സംസാരിക്കുവാൻ സൌകര്യം ലഭിച്ചില്ലെങ്കിലോ എന്നുവിചാരിച്ചു് ഈ രാത്രിയിൽ പുറപ്പെട്ടു എന്നേഉള്ളു. രാത്രിയിൽ ഭവതി ഏകയായിരിക്കുന്ന അവസരംനോക്കി ഗൂഢസമാഗമത്തിനു വന്നതല്ല. ഭവതിയുടെ പ്രക്ഷീണസ്ഥിതിയെ കണ്ടുപോകണമെന്നുള്ളമോഹം ഒന്നുമാത്രമേയുള്ളു. അതിനാൽ ഭവതിഎന്നെക്കുറിച്ചുതെററിദ്ധരിക്കാതിരിക്കുന്നതിനും,അനുവാദംകൂടാതെ ഈഅറയിൽപ്രവേശിച്ചഅപരാധത്തെ ക്ഷമിക്കാനും അപേക്ഷിച്ചുകൊള്ളുന്നു.

വിജയയ്ക്കു ആകാഴ്ചയും അപേക്ഷകളുമെല്ലാംഒരുസ്വപ്നപ്രായമായിത്തോന്നി. അല്പനേരത്തേക്കുസംഭ്രമംകൊണ്ടു തൊണ്ട വരണ്ടുപോകയും നെഞ്ചിനു ചെറിയൊരുസന്ത്രാസം ഏല്പെട്ടുകയുംചെയ്തു. അതു ക്രമേണ ഒതുങ്ങി ശാന്തിയെ പ്രാപിച്ചു. ലജ്ജയും,വല്ലവരുംകണ്ടുവെങ്കിലോ എന്നുള്ള ഭയവും ഉത്തരക്ഷണത്തിൽ അവളെ ബാധിച്ചു. പുരുഷന്മാരോടു സംസാരിച്ചു പരിചയം സിദ്ധിക്കാതിരുന്ന അവൾക്കു ഒരു പുരുഷന്റെ മുമ്പിൽ സ്വതന്ത്രയായി നില്ക്കുന്നതിനു ധൈര്യമുണ്ടായില്ല. എന്നാൽ അയാൾ അവളുടെ ദൃഷ്ടിപഥത്തിൽനിന്നും മറഞ്ഞുപോകുന്നതിനു് അവൾക്കു സമ്മതമുണ്ടായില്ല. കുറേനേരം അവർ തമ്മിൽ ഒന്നുംസംസാരിക്കാതെമൌനമുദ്രയെ അവലംബിച്ചു പരസ്പരം നോക്കിക്കൊണ്ടുനിന്നു.

പ്രതാപസിങ്ങ്:—ഭവതി എന്താണു് മൌനമായി നില്ക്കുന്നതു്? എന്തോ ആലസ്യമാണെന്നു പറഞ്ഞുകേട്ടുവല്ലോ. അതന്വേഷിക്കുവാനാണു ഞാൻ വന്നതു്.

വിജയ.—എനിക്കു സുഖമില്ലെന്നുകേട്ടതനുസരിച്ചു കാണാൻവരികയായിരുന്നോ?

പ്രതാ:—അതേ

വിജയ:—വലിയ പരിചയമൊന്നുമില്ലാത്ത എന്റെനേരേ തോന്നിയ ഈ ഔദാര്യത്തിനു നന്ദിപറഞ്ഞുകൊള്ളുന്നു.

പ്രതാപ:—എൻെറ ഹൃദയത്തിൻ അതിപരിചയം സിദ്ധിച്ചിട്ടുണ്ടു്.

വിജ:—അതു സത്യമായിരിക്കാം. ചെറുപ്പക്കാരികൾക്കുള്ള സുഖക്കേടന്വേഷിപ്പാൻ അവിടേക്കു് ഉത്സാഹം കൂടുമെന്നാണു് ഞാൻ ഊഹിക്കുന്നതു്.

പ്രതാ:—ചെറുപ്പക്കാരികൾ വിശേഷിച്ചും ഭർത്തൃസാന്നിദ്ധ്യം ഇല്ലാത്തവരാകയാൽ, അവരെ കഴിവുള്ളതു സഹായിക്കുന്നതു് ഉത്തമപുരുഷലക്ഷണമാണല്ലോ.

വിജ:—അതേ; ഭർത്താവില്ലാത്തവരെ സഹായിക്കുവാനാണു് ഒരുക്കം; നന്നായി.

പ്രതാ:—ഭർത്താവിൻെറ സാന്നിദ്ധ്യമുള്ളപ്പോൾ അന്യസാഹായ്യം അപേക്ഷിതമായിത്തീരുന്നില്ലെല്ലോ.

വിജ:—അതിലേക്കു് ആളുണ്ടായതു് ഒരനുഗ്രഹംതന്നെ. ആനിലയിലായിരിക്കും എന്നെയും അന്വേഷിക്കുവാൻ പുറപ്പെട്ടതു്.

പ്രതാ:—ഭവതി എന്നെ കളിയാക്കുകയാണു്. ആനില എന്നുപറഞ്ഞതു് ആക്ഷേപഗർഭമായിട്ടല്ലേ?

വിജ:—എനിക്കു് ആക്ഷേപിക്കുവാൻഅറിവില്ല. ഞാൻ തോന്നിയതു പറഞ്ഞു എന്നേയുള്ളു.

പ്രതാ:—എങ്കിലും പരിഭവപ്രേഷകമായ ഒരു നിന്ദാസൂചകം അതിൽ അന്തർഭവിച്ചിട്ടുണ്ടു്.

വിജ:—അതെന്തോ എനിക്കറിഞ്ഞുകൂടാ. സംസാരിക്കുവാൻ തന്നെ എനിക്കുപരിചയമില്ല. വിശേഷിച്ചു പരപുരുഷന്മാരുമായി സംസാരിച്ചിട്ടുമില്ല.

പ്രതാ:—എങ്കിലും പരന്മാരുടെ ഹൃദയത്തെ വ്രണപ്പെടുത്തത്തക്ക നിശിതമായ ശക്തി ഭവതിയുടെ വാക്കിനുണ്ടെന്നാണു് ഊഹിക്കേണ്ടതു്.

വിജ:—ഊഹം എപ്പോഴും സത്യമായ ലക്ഷ്യത്തെ സ്പർശിച്ചിരിക്കണമെന്നു ന്യായമില്ലല്ലോ. ചിലപ്പോൾ അതിൽ സത്യസ്പർശനവും ചിലപ്പോൾ അന്യഥാസ്പർശനവുംവന്നുകൂടെന്നില്ല. ആനിലയിൽ ഊഹത്തിനു പ്രബലമായ അർത്ഥയുക്തിയുണ്ടെന്നു സ്ഥാപിക്കുവാൻ പാടുള്ളതല്ല. അവിചാരിതമായി പുറപ്പെടുന്നവാക്കുകളെ പരിശോധിക്കുമ്പോൾശോധകന്മാരുടെ ആശയവികാസം അനുസരിച്ചു പലഅർത്ഥകല്പനകളും അതിലേക്കു ചെയ്യാൻകഴിവുള്ളതാണു്. എന്നാൽവാക്കുകളുടെപ്രയോക്താവിൻെറആശയംഅതായിരിക്കയുമില്ല. അതിന്മണ്ണം സുശിക്ഷിതപടുവായഅവിടുത്തേക്കു അജ്ഞയായ എൻെറവാക്കുകളിൽ പല അർത്ഥഗർഭങ്ങളായയു

ക്തികരം കണ്ടുപിടിക്കാൻ കഴിഞ്ഞുഎന്നുവരുന്നതു ന്യായംതന്നെ. എന്നാൽ ആ സംശയം എനിക്കുണ്ടെന്നോ, ആ അർത്ഥത്തിൽതന്നെപ്രയോഗിച്ചതാണെന്നോ സ്ഥാപിക്കുന്നതു് അബദ്ധമായുംആ സ്ഥാനത്തിലായും വരുന്നുവെങ്കിൽ ആനിരീക്ഷണശക്തി,ആസമ്പൂർണ്ണമായവികാസത്തെആശ്രയിച്ചിരിക്കുന്നു എന്നുസമ്മതിക്കുമല്ലോ.

പ്രതാ:---ഭവതി വിദുഷിയും പ്രക്ഷീണയായുമിരിക്കുന്നല്ലോ.

വിജ:--അങ്ങനെ തോന്നുന്നുണ്ടായിരിക്കാം.

പ്രതാ:—തോന്നുന്നതെല്ലാം തെററാണെന്നു ഖണ്ഡിക്കാൻ, ന്യായവാദത്തിനു് ഇവിടെ ഒരുക്കമില്ല.

വിജ:—ഒരുക്കമില്ലാത്ത ആൾക്കു് അതന്വേഷിപ്പാൻതന്നെ അർഹതയില്ല.

പ്രതാ:—എനിക്കതിനു് അർഹതയുണ്ടെന്നു് അഭിമാനിക്കുന്നില്ല. ഭവതിയുടെയും എൻെറയും നില അത്രദൂരം അന്തരത്തിലാണു്. എങ്കിലും എനിക്കു ചെയ്തുതന്ന സഹായങ്ങളോൎക്കുമ്പോൾ, ഒരു ഭൃത്യൻെറ നിലയിൽ നന്നായാലും അന്വേഷിപ്പാനുള്ള അർഹത എനിക്കുണ്ടെന്നാണു് എൻെറ വിശ്വാസം.

വിജ:—കഠിനവാക്കുകളൊന്നും പറയരുതെ. എന്നെക്കുറിച്ചന്വേഷിപ്പാൻ അവിടേക്കുള്ളതിലധികം അർഹത പ്രാണിലോകത്തിൽ ആൎക്കുംതന്നെയില്ല നാംതമ്മിൽ ഒരു സ്ഥാനത്തിലും വലിയ അന്തരമുണ്ടെന്നു് ഞാൻ വിചാരിക്കുന്നില്ല.

പ്രതാ:—അങ്ങനെയല്ല; വലിയ കോടീശ്വരനും, ബുദ്ധമതാവലംബിയും സുൽത്താൻെറ പ്രാണസ്നേഹിതനും, സമ്മാന്യനുംആയ ബാബുചന്ദ്രസേനൻെറ മകൾ എന്ന സ്ഥാനവും ഒരു കേവലനും ദരിദ്രനും ഹിന്ദുമതാവലംബിയുമായഒരു നിസ്സാരൻെറ സ്ഥാനവും തമ്മിലുള്ളഅന്തരം രാത്രിയേയു പകലിനേയുംകാൾഭിന്നമാകുന്നു. ഈ തത്വം മറന്നിട്ടല്ലാ ഞാൻ സംസാരിച്ചതു്. ഞാൻ പറഞ്ഞുപോയ വാക്കുകളിൽ വല്ലസമത്വസൂചനയുംവന്നുപോയിട്ടുണ്ടെങ്കിൽ അതിനെ ദയാപൂൎവ്വം ക്ഷമിക്കണമെന്നു പ്രാൎത്ഥിച്ചുകൊള്ളുന്നു.

വിജ:—(കടന്നു കയ്യുപിടിച്ചിട്ടു്) എന്നെ ഇങ്ങനെ വ്യസനിപ്പിക്കുവാനാണോ ഈ അർദ്ധരാത്രിസമയം ഇവിടെ കടന്നുവന്നതു്?

ചന്ദ്രകരങ്ങളെക്കാൾ ശീതകരങ്ങളായ വിജയയുടെ കരപല്ലവങ്ങൾ പ്രതാപസിംഗിൻെറമേൽ തട്ടിയപ്പോൾ അയാളുടെ ഹൃദയത്തിൽ പ്രതിഷ്ഠിച്ചിരുന്ന ധൈൎയ്യശില, പെട്ടെന്നലിഞ്ഞു നാലുപാടും ചിതറി. അയാളുടെ കണ്ണുകളിലും അശ്രുക്കൾ നിറഞ്ഞു. വിജയ പ്രതാപസിംഗിൻെറ നെഞ്ഞിൽ ചാരിനിന്നു. അയാൾ

അവളെ തലോടി സാന്ത്വനം ചെയ്തിട്ട ഭവതിയുടെ ദുഃഖകാരണം ഇന്നതെന്ന എന്നെ അറിയിക്കുവാൻ ഭയയുണ്ടാകുമോ എന്നുചോദിച്ചു. വിജയ ഇങ്ങനെ മറുപടി പറഞ്ഞു. എനിക്ക സുഖക്കേടുകൾ ഒന്നുംതന്നെയില്ല.

പ്രതാ:—ഭവതിയെ രാജശേഖരനെക്കൊണ്ട വിവാഹംചെയ്യിക്കുവാൻ ആലോചന നടന്നുവരുന്ന എന്നുള്ള പ്രസ്താവം ശരിയാണോ?

വിജ:—ശരിയായിരിക്കാം. ഞാൻ ആ പ്രസ്താവത്തെക്കുറിച്ച് ഒന്നുംതന്നെ കേട്ടില്ല.

പ്രതാ:—പിതാവ് അതിനെക്കുറിച്ചു ഭവതിയോട് ഒന്നുംതന്നെ പറഞ്ഞില്ലേ

വിജ:—പറഞ്ഞില്ല.

പ്രതാ:—ഭവതിയെ അറിയിക്കാതെയും, ഭവതിയുടെ സമ്മതംചോദിക്കാതെയും ആലോചിക്കുമോ?

വിജ:-അങ്ങനെ ഒരാലോചനയ്ക്കു എൻെറസമ്മതമെന്തിന്?

പ്രതാ:—അതുവേണ്ടേ? ഭവതിയോട്ട ചോദിക്കാതെ ബാബു ചന്ദ്രസേനൻ ആലോചിക്കുമോ?

വിജ:—അച്ഛന് എന്നോട്ട ചോദിക്കാതെയും എൻെറസമ്മതംവാങ്ങാതെയും ആലോചിക്കുവാൻ അധികാരവും അവകാശവുമുണ്ടല്ലോ.

പ്രതാ:— അതു ന്യായംതന്നെ. എന്നാൽ കന്യകയുടെ സമ്മതം അറിഞ്ഞാണ നീതിമാന്മാർ ഇക്കാൎയ്യത്തിൽ ഉത്സാഹിക്കാറുള്ളതു്. പറഞ്ഞാൽ എന്തും അനുസരിച്ചു തീരണമെന്നുള്ള ശാഠ്യംഈ സംഗതിയിൽ നന്നായിരിക്കുകയില്ലെന്നാണെനിക്ക തോന്നുന്നതു്.

വിജ:—തൻെറ പ്രിയപുത്രിക്ക വരനായി ലഭിക്കേണ്ട ആൾ എങ്ങനെയിരിക്കണമെന്ന ചിന്തിക്കേണ്ട ഭാരം ഒരു പിതാവിനുള്ളതല്ലേ. സാധുക്കളായ പെൺകുട്ടികൾക്ക് അക്കാൎയ്യത്തിൽ അവധാനമായാലോചിച്ചു ഗുണദോഷചിന്തചെയ്യുന്നതിനുള്ള അറിവുണ്ടായിരിക്കുക സാധാരണമല്ലായ്കയാൽ, ആ ഭാരം വഹിക്കേണ്ട ചുമതല പിതാവിനുതന്നെയാണുള്ളതു്. പെൺകുട്ടികൾക്ക രൂപസൌഭാഗ്യത്തിലാണിഷ്ടമുള്ളതു്. അതു്ജീവിതദശയ്ക്കു പ്രയോജനകരമല്ലാത്തതിനാൽ, മററുഗുണഗണങ്ങളെ പൎയ്യാലോചനംചെയ്തു് തൻെറ പുത്രി ക്ഷേമൈശ്വൎയ്യങ്ങളെ പ്രാപിച്ചു് സുഖജീവിതത്തെ അനുഭവിച്ചുകൊള്ളുവാനുള്ള സാധനസാമഗ്രികൾ ഒരു വരനുണ്ടോ എന്ന അന്വേഷിക്കുന്നതു് ഒരു പിതാവിൻെറ ധൎമ്മമാകുന്നു. പുത്രിയുടെ സൌന്ദൎയ്യാഭിലാഷത്തെ ആസ്പദീകരിച്ചു് ഈ വൃത്തിയിൽ ഏൎപ്പെടുന്നതു്അനഭിലഷണീയവും, ദുഃഖപൎയ്യവസായിയായ ജീവ

തഗതിയിലേക്കു്, ബലാൽക്കാരേണ തള്ളിവിടുന്നതുമായിരിക്കും. അതിൻെറ അവസാനം പശ്ചാത്താപവും ദുരിതാനുഭവവുമായിരിക്കും. ദാമ്പത്യഘടനയുടെ യഥാത്ഥതത്വം അതല്ല. "സ്ത്രീപുരുഷന്മാരെ ഉൽഗതിയിലേക്കു നയിപ്പിക്കുന്നതും, അവരുടെ സാമൂഹ്യബന്ധത്തെ പ്രബലീഭവിപ്പിക്കുന്നതും ദാമ്പത്യാവസ്ഥ ഒന്നുമാത്രമാകുന്നു" എന്നാണു് ഈ തത്വത്തെപ്പററി ഗാഢമായി ചിന്തിച്ചിട്ടുള്ള യോഗ്യന്മാർ പറഞ്ഞിട്ടുള്ളതു്.

പ്രതാ:—അതു ശരിയാണെങ്കിൽ ഭവതി പിതാവിൻെറ ഇഷ്ടത്തെ അനുസരിക്കേണ്ടവളാണല്ലോ.

വിജ:—സംശയമെന്താ? അതനുസരിക്കതന്നെവേണം എന്നാൽ..................

പ്രതാ:—അതെന്താണു് എന്നാൽ എന്നുപറഞ്ഞുവിരമിച്ചതു്.

വിജ:—(അപ്പോളുണ്ടായ ലജ്ജയാൽ പ്രേരിതയായിട്ടു കുമ്പിട്ടുനിന്നു.)

പ്രതാ:—പറയൂ കേൾക്കട്ടെ. ഭവതിയുടെ യുക്തികൾ എനിക്കു സന്തോഷകരമായിരിക്കുന്നു. എന്നാൽ എന്നു പറഞ്ഞതിനെ മുഴുവൻ പറയൂ.

വിജ:—എന്തോ പാപശക്തികൊണ്ടായിരിക്കാം എനിക്കു ഭിന്നരുചി തോന്നുന്നതു്.

പ്രതാപ:—എന്തു ഭിന്നരുചിയാണു? തുറന്നുപറയൂ കാൎയ്യങ്ങൾ. അല്ലാതെങ്ങനെ മനസ്സിലാക്കാൻ കഴിയും?

വിജയ:—ഈ ഒരു സംഗതിയിൽമാത്രം എനിക്കു പിതാവിൻെറ ഹിതാനുസരണം വൎത്തിക്കുവാൻ കഴിയാതായതിൽ വ്യസനമുണ്ടു്. ആമരണം ക്ഷേമൈശ്വൎയ്യങ്ങൾക്കു നിദാനമായിത്തീരേണ്ടതായ അദ്ദേഹത്തിൻെറ അനുഗ്രഹസിദ്ധിക്കായി പ്രവൎത്തിക്കുവാൻ കഴിവില്ലാതെ വന്നതു് എൻെറ ദുരദൃഷ്ടംകൊണ്ടുതന്നെയാണു്.

പ്രതാ:—ഭവതി അദ്ദേഹത്തിൻെറ അഭിപ്രായത്തിനു് എന്തു വിഘാതം വരുത്തി?

വിജ:—വിഘാതമോ? ഞാനൊന്നും ചെയ്തിട്ടില്ല. എന്നാൽ, വിവാഹകാൎയ്യത്തിൽ അദ്ദേഹത്തിൻെറ അഭിപ്രായത്തെ എനിക്കു സ്വീകരിക്കുവാൻ സമ്മതമില്ലാതെ വന്നേക്കും.

പ്രതാ:—അതു ശരിയാണോ? ഭവതിയല്ലേ പെൺകുട്ടികൾക്കു് ഇക്കാൎയ്യത്തിൽ ഒരഭിപ്രായം പറയുന്നതിനു അവകാശമില്ലെന്നു പറഞ്ഞതു്. കാൎയ്യഗതികളെല്ലാം പിതാവിൻെറ ഇഷ്ടാനിഷ്ടങ്ങൾക്കു ദാസീവലയം ചെയ്തിരിക്കണമെന്നും ഇപ്പോളല്ലെ ഭവതി പറഞ്ഞതു്? പിന്നെന്താണു തൻെറ കാൎയ്യം മാത്രം ആ വിധത്തിലായാൽ കണക്കാവില്ലെന്നു സിദ്ധാന്തിക്കാൻ തുടങ്ങുന്നതു? മനു

ഷ്യർ സമ്പ്രവൃത്തോക്തിമാന്മാരായിരിക്കണമെന്നല്ലേ നീതിജ്ഞ നായ വിദുരർതന്നെ പറഞ്ഞിട്ടുള്ളതു്?

വിജ:—ഞാൻ പറഞ്ഞതു സാമാന്യനിയമങ്ങളെക്കുറിച്ചാകുന്നു. എന്നാൽ ചിലപ്രത്യേക സംഗതികളിൽ പെൺകുട്ടികളുടെ സിദ്ധാന്തങ്ങളെയും പിതാക്കന്മാർ ആദരിച്ചു പര്യാലോചനംചെയ്തു പ്രവൎത്തിക്കണമെന്നുള്ളതു വിവാഹസംബന്ധമായ പ്രത്യേക നിയമമാകുന്നു. പിതാവിന്റെ നിശ്ചയം അതേനിലയിൽതന്നെ, സ്വീകരിക്കണമെന്നഭിപ്രായമില്ല. പെൺകുട്ടികളുടെ അഭിപ്രായങ്ങളെയുംകേട്ട തിരുമാനിക്കേണ്ടതാണെന്നുമാത്രമേ ഞാൻ പറഞ്ഞതിനൎത്ഥമുള്ളു.

പ്രതാ:—ഭവതി ഇപ്പോൾ രാജശേഖരന്റെ കാൎയ്യത്തിൽ വിപരീതാഭിപ്രായം പറയുമോ? പറഞ്ഞാൽ അതു് അദ്ദേഹത്തിനു സുഖമായി തോന്നുമോ?

വിജ:—ഇതിൽ ആദ്ദേഹത്തിനു സിദ്ധാന്തിക്കാനവകാശമില്ല. എനിക്കു സമ്മതമില്ലെങ്കിൽ അതിൽ പ്രവേശിക്കേണ്ട എന്നേയുള്ളുവല്ലോ.

പ്രതാ:—ഭവതിക്കു് അവന്റെ വിവാഹകാൎയ്യത്തിൽ ഭിന്നാഭിപ്രായത്തിനുള്ള ന്യായമെന്തു്?

വിജ:—എന്റെ വിവാഹത്തിനു് എനിക്കിഷ്ടമുള്ള ആളായിത്തന്നെയിരിക്കണം.

പ്രതാ:—അതു ഭവതി പിതാവിനോടു പറഞ്ഞുവോ?

വിജ:—ഇല്ല. പറഞ്ഞാൽ അതു പിതാവിനു് ഇഷ്ടമായിരിക്കുകില്ലെന്നാണു് എനിക്കു തോന്നുന്നതു്.

പ്രതാ:—എന്താ അത്ര വിരുദ്ധമുള്ള സംഗതിയിലാണോ ഭവതിയുടെ ആശ അകപ്പെട്ടിരിക്കുന്നതു്?

വിജ:—അതേ. അതിൽ പിതാവു് വളരെ വിരോധവാദം ചെയ്യും.

പ്രതാ:—അനിഷ്ടശങ്കിയായ ആ സംഗതിയെ വേണ്ടെന്നുവയ്ക്കരുതോ?

വിജ:—അതിലേക്കു് എന്നെക്കൊണ്ടു കഴികയില്ല.

പ്രതാ:—എന്താണു വല്ലവനോടും പ്രബലമായനിലയിൽ വാഗ്ദാനം ചെയ്തുപോയോ?

വി:—ഇല്ല. മനസാ എന്റെ ശരീരത്തെ വിട്ടുകൊടുക്കുകഴിഞ്ഞു.

പ്രതാ:—ആളും അവസ്ഥയും നോക്കിയല്ലേ ഈ സംഗതിയിൽ പ്രവൎത്തിക്കേണ്ടിയിരുന്നതു്.

വി:—അതു നോക്കിത്തന്നെ പ്രവൎത്തിക്കുകയാണുണ്ടായതു്.

പ്രതാ:—എന്നാൽ അതു അദ്ദേഹത്തിനു വിരോധമായിരിക്കുകയില്ല.

വി:—അങ്ങനെയല്ല. എന്റെ ഹിതം അദ്ദേഹത്തിനു സമ്മതമാകാത്ത സ്ഥാനത്തിൽ ഉറച്ചുപോയിരിക്കുന്നു. എന്തു ചെയ്യാം. "വിധിവിഹിതം ബുദ്ധ്യനുസരണം" എന്ന ആപ്തവാക്യംപോലെയായി എന്നേ പറയേണ്ടു.

പ്രതാപ:—മററു ദോഷങ്ങളൊന്നുമില്ലെങ്കിൽ ഭവതിയുടെ ഹിതം സാധിക്കുന്നതിനായി ഞാൻകൂടി യത്നിക്കാം.

വിജയ:—അവിടുന്നുകൂടെ യത്നിച്ചാൽ പോരാ. അക്കാൎയ്യത്തിൽ യത്നിക്കാൻ പിന്നെ അധികമാരുമില്ല. അവിടുന്നുതന്നെ സിദ്ധാന്തമായി യത്നിക്കണം.

പ്രതാ:—അദ്ദേഹത്തിന്റെ അഭിപ്രായം എന്തുതന്നെയായിരുന്നാലും, എന്റെ വിജയയ്ക്കുവേണ്ടി ഞാൻ കഴിയുന്നതു ശ്രമിച്ചുനോക്കാം.

വിജയ:—അവിടുന്നുത്സാഹിച്ചാൽ സാധിക്കുമെന്നു് എനിക്കുറപ്പുണ്ടു്.

പ്രതാ:—അങ്ങിനെ ആയിരുന്നുവെങ്കിൽ ഭവതി ഇക്കാൎയ്യം എന്നെ ഇതേവരെ അറിയിച്ചില്ലല്ലോ.

'വിജയ:—വേണ്ട അവസരത്തിൽ ഞാനറിയിച്ചില്ലെങ്കിലും അവിടുന്നു താനെ അറിഞ്ഞുകൊള്ളും.

പ്രതാ:—ആട്ടെ ആരെക്കുറിച്ചാണു ഭവതിയുടെ ആശ പ്രവൎത്തിക്കുന്നതു്?

വിജയ:—അതെന്തിനിപ്പോൾ പറയുന്നു?

പ്രതാ:-ആളറിയാതെ ഞാനെങ്ങിനെ പിതാവിനോടുപറയും

വിജയ:—ആളറിഞ്ഞാൽ പറയുകയില്ലെന്നു പറയും.

പ്രതാ:—അതില്ല. അത്ര ചേൎച്ചയില്ലാത്ത ആളാണോ?

വിജയ:—അതേ.

പ്രതാ:—ഇതെന്തു കഥയാണു്. ഭവതിയുടെ ഹൃദയം അത്ര ചേൎച്ചയില്ലാത്ത സ്ഥാനത്തു ചെല്ലുകയില്ലെന്നു് എനിക്കു നല്ല ഉറപ്പുണ്ടു്. ആ സ്ഥിതിയിൽ എന്നെ കളിപ്പിക്കാൻ പറയുകയാണു്.

വിജയ:—നിശ്ചയമായും ഞാൻ ആളാരെന്നു പറഞ്ഞാൽ അവിടുന്നു നേരിട്ടു പിതാവിനോടു പറയുകയില്ല.

പ്രതാ:-ഇനി ഞാനൊന്നുംതന്നെ പറയുകയില്ല.ആളാരെന്നു പറഞ്ഞുവെങ്കിലേ എനിക്കിതിനു ശരിയായ സമാധാനം പറയുവാൻ കഴികയുള്ളു.

വിജയ:—ആളെപ്പറയുമ്പോൾ അവിടുന്നു മുഷിഞ്ഞെങ്കിലോ എന്നു ഞാൻ ശങ്കിക്കുന്നു.

പ്രതാ:—ആ ശങ്കയേ ഭവതിക്കുവേണ്ട. ഞാൻ മുഷിയുകയേ ഇല്ല; അതിന് എനിക്കു് അർഹതയുമില്ല.

വിജയ:—എന്നാൽ ഞാൻ പറയാം. മുഷിയുകയില്ലല്ലോ.

പ്രതാ:—ഇല്ലില്ല. ആ ഭയം വേണ്ട. സഹോദരബുദ്ധ്യാ കേൾക്കുവാൻ മാത്രമായിട്ടെങ്കിലും എനിക്കവകാശം തന്നതിലേക്കു ഭവതിയോടു മുഷിയുകയോ? ഒരിക്കലുമില്ല. അതിലേക്കു് ഞാൻ നന്ദിപറയുകയേഉള്ളൂ.

വിജയ:—(സലജ്ജം) ഒന്നിലധികം കാരണങ്ങളാൽ എന്നെ കടപ്പെടുത്തിയവനും, ജീവദാതാവുമായ നിർഭയൻ പ്രതാപസിങ്ങിനെയാണു് ഞാൻ മനസാ വരിച്ചിരിക്കുന്നതു്.

എന്നുപറഞ്ഞു. അതു് ഇടയ്ക്കിടെ ഗദ്ഗദാക്ഷരങ്ങളാൽ തൊണ്ടയിടറിയും, താപഭരംകൊണ്ടു കലുഷമായും,പറഞ്ഞവസാനിപ്പിക്കയാണുണ്ടായതു്. പ്രതാപസിംഹൻ സ്തബ്ധനായി. അയാൾ ഹർഷാധിക്യത്താൽ പുളകിതനായി. വിജയയെ പിടിച്ചു നെഞ്ഞോടുചേർത്താലിംഗനം ചെയ്തു. സാധ്വീരത്നമേ! ഭവതി വ്യസനിക്കരുതു്. ഭവതിയുടെ നിശ്ചിതമായ ഈ അഭിപ്രായത്തെ എതിർത്തു ഭവതിയെ വ്യസനിപ്പിക്കുന്നതു് ഈഅവസരത്തിൽഉചിതമല്ലെന്നെനിക്കറിയാം. ഈ സംഗതിയിൽ ബാബുചന്ദ്രസേനൻ ക്ഷണേന സമ്മതനായിത്തീരുകില്ലെന്ന പരമാർത്ഥവും എനിക്കറിയാവുന്നതു തന്നെ. ഇനി ഈ കാര്യത്തിൽ ക്ലേശിക്കേണ്ടാ. ഭവതിയുടെഈദുഃഖത്തിൽ ഞാനും പങ്കു കൊള്ളുവാൻതന്നെ ഉറച്ചിരിക്കുന്നു. നമ്മുടെ നിശ്ചയത്തെ ഇളക്കിമറിക്കുവാൻ ആരാലും ശക്യമല്ല. ധാത്രിയമ്മയിൽനിന്നു ഭവതിയുടെ ദുഃഖവർത്തമാനം ഗ്രഹിച്ചു. തന്നിമിത്തം സാന്ത്വനം ചെയ്വാൻ പുറപ്പെടുകയായിരുന്നു. ബാബുചന്ദ്രസേനനെ സമ്മതിപ്പിക്കാനുള്ളമാർഗ്ഗങ്ങളെക്കുറിച്ചുആലോചിക്കയും പ്രബലമായി പ്രവർത്തിക്കയും ചെയ്തുകൊള്ളാം. ഭവതി ഇനി ശാന്തമായി ഇരിക്കണം. ഒരിക്കലും ഈ സംഗതിയിൽ ക്ലേശിക്കരുതു്. ഭവതിക്കുള്ളതുപോലെ തന്നെ, ഈകാര്യം നിർവാണസന്ധിവരെപ്രയത്നിക്കാനുള്ള അവകാശം എനിക്കുമുണ്ടു്. അതു ഞാൻ യഥാസമ്പ്രദായം പ്രകാശിപ്പിച്ചുകൊള്ളാം. ഇങ്ങനെവിജയയെസമാധാനചിത്തയാക്കിട്ടു പ്രതാപസിംഗ് ഗൂഢമാർഗ്ഗത്തൂടെ മടങ്ങിപ്പോയി.



അദ്ധ്യായം ൨൦.

# ഒരു വിചാരം.

വിജയയുടെ ശരീരം നാംക്കുനാൾ പ്രക്ഷീണാവസ്ഥയിൽ പരിണമിച്ചതിനെയും മുമ്പൊരദ്ധ്യായത്തിൽ വിവരിച്ചതിന്മണ്ണം അവൾ മെത്തയിൽകിടന്നുവ്യസനിക്കുന്നതിനെയുംകണ്ടറിഞ്ഞ ധാത്രി ഒരുദിവസം തന്നെത്താൻ ഇരുന്നു ഇങ്ങനെവിചാരിച്ചു. "പ്രതാപസിംഗിനെ ഇടവിടാതെ ധ്യാനിച്ചുകൊണ്ടിരിക്കുന്നുന്നിമിത്തം വിജയയുടെശരീരം തീരെമെലിഞ്ഞുപോയിരിക്കുന്നു. ഊണുംഉറക്കവും തീരെ ഇല്ലെന്നുതന്നെ പറയാം. നല്ല വസ്ത്രങ്ങൾധരിക്കുന്നതിനോ നല്ല ആഭരണങ്ങൾ ഇടുന്നതിനോ അവൾക്കിഷ്ടമില്ല. എന്നാൽ അവൾ തന്റെ മനോവേദനയ്ക്കുള്ള കാരണം ഇന്നതെന്നു്,ഇതേവരെ എന്നോടുപോലും തുറന്നു പറഞ്ഞിട്ടില്ല. ചോദിക്കുന്ന സമയങ്ങളിലെല്ലാം, ഒന്നുമില്ലെന്നുപറഞ്ഞുസംഭാഷണവിഷയത്തെമാററുവാൻ ശ്രമിക്കും. അവൾവളരെ രഹസ്യമായി വിചാരവിഷയത്തെ സൂക്ഷിക്കുന്നു. രാവിലെ നോക്കിയാൽ അവളുടെ മുഖംചുവന്നും കണ്ണുകൾ വീങ്ങിയും കലങ്ങിയും ഇരിക്കുന്നു. തന്റെ ഉദ്ദേശസിദ്ധിക്കു മാർഗ്ഗം കാണായ്കകൊണ്ടു് പ്രതിദിനം രാത്രിയിൽ കരയുന്നുണ്ടെന്നു വ്യക്തമായിരിക്കുന്നു. നാം അവൾക്കായിച്ചെയ്യുന്ന ഉപചാരങ്ങളെല്ലാം അവളുടെ താപത്തെ കുറയ്ക്കുണതിനു പകരം വദ്ധിപ്പിക്കുകയാണു ചെയ്യുന്നതു്. പ്രതാപസിംഗ് ഈ ഗൃഹത്തിൽ കാലുകുത്തിയതുമുതൽക്കുള്ള സ്ഥിതി ഇതുതന്നെ. എന്നാൽ അല്പാല്പമായിട്ടേ ഇ വ്യഥ അന്നു കണ്ടിരുന്നുള്ളൂ

ബാബുചന്ദ്രസേനൻ രാജശേഖരനെക്കൊണ്ടു്, അവളെ വിവാഹം ചെയ്യിക്കണമെന്നു വിചാരിച്ചതും, ആ സംഗതി ഇവിടെ പ്രസ്താവിച്ചതും അവളുടെ താപത്തെ ക്രമാധികം വദ്ധിപ്പിച്ചു. ഞാൻ അവളുടെ അടുത്തുചെന്നു്,ചിതറിക്കിടക്കുന്ന തലമുടിയെകെട്ടിക്കാൻ തുടങ്ങുമ്പോൾ അവളുടെ കണ്ണുകളിൽ ജലംനിറയുന്നു. അതു കണ്ടു സഹിച്ചിരിക്കത്തക്ക മനഃശക്തി എനിക്കില്ല. ഞാൻ പെററില്ലെങ്കിലും, ശൈശവംമുതൽ വളത്തിയതു ഞാനാണു്. എനിക്കവളുടെ സങ്കടം കണ്ടുകൊണ്ടിരിക്കുവാൻ നിവൃത്തിയില്ല.

പ്രതാപസിംഗ് ഇവിടെനിന്നും വിട്ടുപോകുന്നതുവരെഅവളുടെ മനഃസ്ഥിതിയെ പുറത്തു കാട്ടീട്ടില്ലായിരുന്നു. അവൻ പോയശേഷം അതു കുറേശ്ശ പുറത്തു വന്നുതുടങ്ങി. അവൻ ഇനി മടങ്ങിവരുകില്ലെന്നും, തന്റെ ഉദ്ദേശസിദ്ധിക്കു് ഇടയുണ്ടാകുന്നതല്ലെന്നും,

അവൾ ധരിച്ചിരിക്കണം. ഇതിലേക്കു അവൾക്കൊരു സമാധാനം ലഭിക്കുന്നതെങ്ങനെ? അവനെ അവൾക്കു വരനായിലഭിച്ചില്ലെങ്കിലും വേണ്ടില്ല. അവൻെറ സന്നിധിയിൽ അവളുടെ ജീവിതം നയിച്ചാലുംമതി എന്നുമാത്രമേ അവൾക്കു മോഹമുള്ളു എന്നു തെളിഞ്ഞിട്ടുണ്ടു്. ഇതിലേക്കു ഉപായവുംകാണുന്നില്ല. എത്രതന്നെ താല്പൎയ്യമായുപചരിച്ചാലും, 'പരാന്നംപ്രാണസങ്കടം' എന്ന തത്വത്തെ അറിഞ്ഞവനാകയാൽ അവനതു കൈക്കൊള്ളുകില്ല.

താൻ ഉദ്ദേശിച്ചവനെ ലഭിക്കുന്നകാൎയ്യം'ശശവിഷാണം'പോലേ, അസംഗതമെന്നു വിചാരിക്കുന്നതിനാലാണു്, അവൾ ഇക്കാൎയ്യത്തിൽ ഖേദിക്കുന്നതു്. തനിക്കിഷ്ടമല്ലാത്തവനെക്കൊണ്ടു വിവാഹം ചെയ്യിക്കുന്നതിനുള്ളപിതാവിൻെറ ഒരുക്കം, അവളുടെ ആശയെപാടെ സംഹരിക്കയും, താപത്തെ ശതഗുണമാക്കിത്തീൎക്കയും ചെയ്തിരിക്കുന്നു. ഇനി എന്താണു വേണ്ടതു്? ആലോചിട്ടു് ഒരുപായവും കാണുന്നില്ല. അവളുടെ ഈ പരിതാപകരമായ സ്ഥിതയിൽ അവൾ രോഗിണിയാണെന്നു തെററിദ്ധരിച്ചു ബാബുചന്ദ്രസേനൻ ചികിത്സയാരംഭിച്ചിരിക്കുന്നു. തൻെറ ഇഷ്ടനായ കുലശേഖരപ്രഭുവിൻെറ പുത്രൻ രാജശേഖരനു്, അവളെ വിവാഹം ചെയ്തുകൊടുക്കുവാനുള്ള ഉത്സാഹം നിറുത്തിവയ്ക്കുകയും, അവളെ വീരനുകൊടുക്കുന്നതാണെന്നു വ്യവസ്ഥചെയ്കയും ചെയ്യുന്നതാണു്, അവളുടെ മനോരോഗത്തിനു പററുന്ന ചികിത്സ. ഈ പരമാൎത്ഥം ബാബുചന്ദ്രസേനനറിഞ്ഞിട്ടില്ല. മനോരോഗത്തിനു ഔഷധങ്ങൾ പ്രയോജനാൎഹങ്ങളല്ല. അങ്ങനെയായിരുന്നുവെങ്കിൽ സ്മരോന്മാദത്തിനു്, "പ്രിയമേളനമേവൈകം സ്മരോന്മാദസ്യ ഭേഷജം" എന്നു് ആയുൎവ്വേദഋഷികൾ പറയുകയില്ലായിരുന്നു.

അവളെ വീരനു വിവാഹംചെയ്തു കൊടുക്കാതിരുന്നാൽ, ആ ഏങ്കംകൊണ്ടുതന്നെ അവൾ മരിക്കുമെന്നുള്ളതു നിസ്സന്ദേഹമാണു്. അവനായി അവളെ കന്യകാദാനം ചെയ്തുകൊടുക്കുന്നതുത്തമമെന്നു് എനിക്കു തോന്നിട്ടുണ്ടു്. അതുകൊണ്ടെന്തു്? എൻെറ അഭിപ്രായം ആരു വിലവയ്ക്കും? അവളുടെ ജീവനെ രക്ഷിച്ചതു് അവനാകകൊണ്ടു്, അങ്ങനെ ചെയ്യുന്നതു മാനവും അന്തസ്സും ഉള്ളവൎക്കു ഹിതമായിട്ടേ വരികയുള്ളൂ. സൗന്ദൎയ്യംകൊണ്ടും മററു സകല സൽഗുണങ്ങൾകൊണ്ടും വിജയയ്ക്കു യോജിക്കുന്ന വരൻ അവനല്ലാതെ, മററാരുംതന്നെയില്ല.

രാജശേഖരൻ പ്രഭുകുടുംബത്തിൽ ജനിച്ചവനായിരുന്നാലും, തൻെറ സ്ഥിതിക്കു യോജിച്ച മരുമകനാകാൻ യോഗ്യനായാലും വീരനേക്കാൾ ഒന്നുകൊണ്ടും അവൻ മേലേയല്ല, വിശേഷിച്ചും രാജശേഖരൻ പടുവങ്കനും, ദുൎമ്മാൎഗ്ഗിയുമാണു്. ഒരുവണ്ടിയിൽകെ

ട്ടുന്ന മാട്ടുകൾ ഒരേതരത്തിലുള്ളവയായിരുന്നാൽ മാത്രമേ, ഒരേരീതിയിൽ വണ്ടിവലിക്കുകയുള്ളു. അതിന്മണ്ണം കുടുംബഭരണം നടത്തിക്കൊണ്ടുപോകേണ്ടവരായ ദമ്പതികൾ പരസ്പരം തുല്യരായാൽ മാത്രമേ അതു ഉദ്ദേശസിദ്ധിക്കു് അനുകൂലമായി ഭവിക്കുകയുള്ളു. പരിശുദ്ധമായ ദാമ്പത്യസുഖം അനുഭവിക്കുവാൻ എല്ലാവക്കും കഴികയില്ല. ദാമ്പത്യബന്ധത്തിന്റെ കേന്ദ്രങ്ങളായ സ്ത്രീപുരുഷന്മാർ, യോഗ്യതകൊണ്ടു പരസ്പരം സമത്വമുള്ളവരായിരുന്നാൽ മാത്രമേ, തന്നിമിത്തമുള്ള സുഖം വിച്ഛേദംവരാതെ അനുഭവിക്കുവാൻ സാധിക്കുകയുള്ളു. ലോകത്തിൽ നാനാമുഖങ്ങളായി കാണുന്ന ദമ്പതികളിൽ അധികംപേരും ഈ ഒരു സുഖം പരിശുദ്ധമായനുഭവിക്കുന്നവരല്ല. ദാമ്പത്യബന്ധം അസമത്വത്തിൽ പെടുന്നതായാലുള്ള ദുഃഖം ചെറുതല്ല. എത്രയോ പുരുഷന്മാർ, ഭാര്യാനിമിത്തമായും, എത്രയോ ഭാര്യമാർ, ഭർത്താക്കന്മാർ നിമിത്തമായും ക്ലേശങ്ങളനുഭവിക്കുന്നുണ്ടെന്നുള്ളതിനു ഒരവധിയില്ല. ജനസാമാന്യത്തിൽ നടക്കുന്ന സംഭവങ്ങളേയും സ്ഥിതികളേയും പരിശോധിച്ചാൽ ഇതിന്റെ പരമാർത്ഥം വെളിപ്പെടും.

ഇക്കാര്യത്തിൽ എന്നാൽ കഴിയുന്നതു ചെയ്യാൻ ഞാനൊരുക്കമാണു്. എന്നിങ്ങനെ ആലോചിച്ചുറച്ചിട്ടു്, ധാത്രിയമ്മ എഴുന്നേററു വിജയ ഇരിക്കുന്ന അറയിലേക്കു ചെന്നു. ധാത്രി വരുന്നതുകണ്ടു് അവൾ എഴുന്നേററുനിന്നു് അവരുടെ വരവിനെ എതിരേററു. ധാത്രി ചെന്നപാടേ വിജയയുടെ കയ്യുംപിടിച്ചുകൊണ്ടു കട്ടിലിൽ ഇരുന്നു. അവളെ മടിയിൽ പിടിച്ചിരുത്തി ചുംബിച്ചിട്ടു് ഇങ്ങനെ ചോദിച്ചു.

ധാത്രി—മകളെ! ആരും ഉററവരും ഉടപ്പിറപ്പുമില്ലാത്ത അഗതിയെപ്പോലെ, നീ ഈ മുറിക്കുള്ളിൽ തനിയെ ഇരുന്നു താപഭജനം ചെയ്യുന്നതു നല്ലതല്ല. നിന്റെ മനസ്സിനെ വ്രണപ്പെടുത്തുന്ന ആ വിഷയം നിന്റെ പിതാവിനോടോ, എന്നോടോ പറയേണ്ടതവശ്യാവശ്യകമാകുന്നു. തുറന്നുപറയാതെ മൌനഭജനംചെയ്താലതിനു നിവൃത്തി ലഭിക്കുന്നതെങ്ങനെ? നിന്റെ അപേക്ഷയെ ഞങ്ങൾ കൈക്കൊള്ളുകയില്ലെന്നാണോ വിചാരിക്കുന്നതു്?

വിജയ—എന്റെ മനോവേദനയെ ശമിപ്പിക്കുന്നതിനു നിങ്ങളെക്കൊണ്ടു കഴിയുമായിരിക്കും. എന്നാൽ നിങ്ങൾ അതിനായിപ്രയത്നിക്കുമെന്നു ഞാൻ വിശ്വസിക്കുന്നില്ല, മനുഷ്യരെക്കൊണ്ടു സാധിക്കാത്ത കാര്യങ്ങളൊന്നുമില്ല. ദൈവം നേരിട്ടുവന്നു് ആർക്കും ഒന്നും ചെയ്തതായി അറിഞ്ഞിട്ടില്ല.

ധാത്രി—ശരി. എല്ലാം മനുഷ്യശക്തിക്കധീനമാണെങ്കിലും ദൈവാനുകൂല്യം കാര്യസിദ്ധിക്കാസ്പദമാകുന്നു. ദൈവം നേരിട്ടു

വന്നു ഒന്നും ചെയ്യുന്നില്ലെങ്കിലും, മനുഷ്യബുദ്ധിയെ തിരിച്ചുകൊണ്ടു പോയി ഹിതാഹിതങ്ങളിൽ പ്രയത്നിപ്പിക്കുന്നതു ദൈവമാകുന്നു എന്നാണു്, നമ്മെപ്പോലെ വിവേകം കുറഞ്ഞവർ വിശ്വസിച്ചുവരുന്നതു്. അതിനാൽ ഉദ്ദേശം എന്തുതന്നെയായിരുന്നാലും അതിൻെറ സാദ്ധ്യകാൎയ്യം നിശ്ചയമായും ദൈവാനുകൂല്യത്തെ ആശ്രയിച്ചുതന്നെയിരിക്കുമെന്നുള്ളതു് അപവാദരഹിതമായ ഒരു സത്യമാകുന്നു. നിൻെറ മാതാവിനെക്കണ്ടിട്ടുള്ളതായി ഓൎമ്മിക്കാൻ നിനക്കു കഴിയുകയില്ല. ഇപ്പോൾ നിനക്കു ഒരമ്മയുണ്ടെങ്കിൽ അതു ഞാനാണു്. എനിക്കു നിൻെറമേൽ വാത്സല്യമുണ്ടോ ഇല്ലയോ എന്നറിവാനുള്ള പ്രായവും നിനക്കുണ്ടു്. അതിനാൽ ഞാൻ ചോദിക്കുന്നതിനുത്തരം മറയ്ക്കാതെ തുറന്നുതന്നെ പറയണമെന്നു ഞാൻ ആവശ്യപ്പെട്ടുകൊള്ളുന്നു. എൻെറമകളുടെ ഈ ദുഃഖകരമായസ്ഥിതി കണ്ടുകൊണ്ടിരിക്കുന്നതിനുള്ള മനഃകരുത്തു എനിക്കില്ലായ്കയാൽ ചോദിക്കുന്നതാണു്. നീ ഒന്നുകൊണ്ടും വ്യസനിക്കേണ്ടവളല്ല. കാൎയ്യംപറഞ്ഞാൽ സാധിപ്പിക്കാൻ ഞാൻ തയ്യാറാണു്. നിൻെറ മനസ്സിൽ ഇരിക്കുന്നതുപോലുള്ള ആശയെ നിറവേററി നിന്നെ സന്തോഷിപ്പിക്കുവാൻ ഞാൻ ശ്രമിക്കാം. എൻെറ ശ്രമം വെറുതെയാകുമെന്നു വിചാരിക്കേണ്ട.

ഇതുകേട്ടു വിജയയുടെ ഉള്ളിൽ തിങ്ങിയിരുന്ന ദുഃഖം അടക്കവഹിയാതായിട്ടു പുറത്തേക്കു ഉദ്ഗമിച്ചു. അവൾ ധാത്രിയുടെ കഴുത്തിൽ രണ്ടു കൈകൊണ്ടും കെട്ടിയണച്ചു എങ്ങി എങ്ങിക്കരഞ്ഞു. അതു കണ്ടപ്പോൾ സാധുവായ ധാത്രിയും കരഞ്ഞുപോയി. “നീ വ്യസനിക്കാതെ. നിശ്ചയമായി ഞാൻ സാധിപ്പിക്കാം. ഇത്രത്തോളം എന്നെമറച്ചുവച്ചതുകൊണ്ടാണു് സാധിക്കാതിരുന്നതു്” എന്നു പറഞ്ഞു കണ്ണുനീരും തുടച്ചു നെറുകയിലും കവിളിലും ചുംബിച്ചിട്ടു് അവൾക്കു ധൈൎയ്യമുണ്ടാക്കി.

വിജയ:—അമ്മേ! എൻെറദുഃഖത്തിനു കാരണം പറയത്തക്കതായൊന്നുമില്ല. എൻെറ പിതാവു് എന്നെ രാജശേഖരനു വിവാഹം ചെയ്തിച്ചു കൊടുക്കുവാൻ തീൎച്ചയാക്കിയിരിക്കുന്നു. എനിക്കു ഇതു സമ്മതമല്ല.

ധാത്രി.—നിനക്കിഷ്ടമല്ലെങ്കിൽ ഞാൻ അദ്ദേഹത്തോടു പറഞ്ഞു അതു മുടക്കാം വരുത്താം. എൻെറ മകൾക്കു പിന്നെ ആരു വേണമെന്നാണാഗ്രഹം എന്നുകൂടി പറയണം.

വിജയ:—എന്നെ അഗ്നിയിൽ നിന്നും ജീവിപ്പിച്ച അദ്ദേഹത്തെയല്ലാതെ മററാരെയും ഞാൻ വരിക്കുകയേ ഇല്ല, ഇതു സത്യമാണു്. പിതാവു് എൻെറ ഹിതത്തെ നിരാകരണംചെയ്തു്, രാജശേഖരനു എന്നെ കൊടുക്കുവാൻ തീൎച്ചചെയ്യുകയാണെങ്കിൽ

എന്റെ ജീവിതം അവസാനിക്കുന്നതു് അന്നായിരിക്കും എന്നുള്ളതും തീൎച്ചയായ ഒരഭിപ്രായമാകുന്നു.

ധാത്രി:—പ്രിയപുത്രി! എന്റെ മകൾ ഇതിനായിട്ടാണോ ഇത്രദൂരം വ്യസനിച്ചതു്. ഈ കാൎയ്യം ഞാൻ ഊഹിച്ചിട്ടുണ്ടായിരുന്നു. എന്നാൽ എന്റെ മകൾ എന്നിൽനിന്നും അതു മറയ്ക്കാൻ ശ്രമിച്ചതിൽ എനിക്കു കുണ്ഠിതമുണ്ടു്. എങ്കിലും എന്റെ ഓമനയുടെ അഭിപ്രായപ്രകാരം നന്ദനെ വിരന്തനെ കന്യകാദാനമായി കൊടുക്കുന്നതിലേക്കു ഞാൻ ബലമായി ശ്രമിച്ചുനോക്കാം.

വിജയ:—അമ്മ നിർബന്ധിച്ചാൽ അച്ഛൻ അതിനു വിപരീതം ചെയ്കയില്ലെന്നു എനിക്കറിയാം.

ധാത്രി:—അച്ഛനോടു പറഞ്ഞു അങ്ങനെതന്നെ ചെയ്യിക്കുവാൻ നോക്കാം. നീ ഇനി ഇതുദ്ദേശിച്ചു വ്യസനപ്പെടരുതു്. നിന്റെ ഹിതത്തിനു വിപരീതമായി അദ്ദേഹം ഒന്നുംതന്നെ ചെയ്കയില്ല. നി ഇന്നുമുതൽ സന്തുഷ്ടയായിരിക്കണം. കാൎയ്യം ഞാനേററു. പോയി കുളിച്ചു ഊണുകഴിക്കു. ഞാൻ നാളെത്തന്നെ അച്ഛനോടു പറയും.



---

## ൧൧-ാം അദ്ധ്യായം.

---

## ഒരു രഹസ്യം.

ധാത്രി:—എനിക്കു് ഒരു കാൎയ്യം പറയുവാനുണ്ടു്.

ബാബുചന്ദ്രൻ:-ധാത്രിക്കു് എന്താണു പറവാനുള്ളതു് പറയൂ?

ധാത്രി:—ഞാൻ പറയാൻപോകുന്നതു വിജയയെക്കുറിച്ചാണു്. അവൾക്കു് ഇപ്പോൾ വയസ്സു പതിനേഴു കഴിഞ്ഞിരിക്കുന്നു. വേണ്ട കാലത്തിൽ വിവാഹംചെയ്തു കൊടുത്തില്ലെങ്കിൽ ആ കുററം മാതാപിതാക്കളെ സംബന്ധിക്കും. അവൾ വ്യസനിക്കുകയുംചെയ്യും. പെൺകുട്ടികൾ വിവാഹം ചെയ്യേണ്ട പ്രായത്തിലെത്തിയാൽ ഭൎത്തൃസുഖത്തിനായി ഇച്ഛ ജനിക്കുക സാധാരണമാണു്. അതിന്റെ നിവൃത്തി മാതാപിതാക്കന്മാരുടെ ശ്രദ്ധയെ ആശ്രയിച്ചിരിക്കുന്നു. അങ്ങനെയിരിക്കേ അവിടുന്നു് ഇങ്ങനെ മൌനം ദീക്ഷിക്കുന്നതെന്താണു്?

ബാബു:—നീ പറഞ്ഞതു പരമാൎത്ഥംതന്നെ. അവളുടെ വിവാഹകാൎയ്യത്തെപ്പററി ഞാൻ എത്രയോനാളായി ശ്രമിച്ചുകൊണ്ടിരിക്കുകയാണു്. ഇന്നലെയും നമ്മുടെ സ്നേഹിതനായ കുലശേഖരപ്രഭുവിന്റെ ഗൃഹത്തിൽ പോയിരുന്നു. അദ്ദേഹത്തിനും രാജശേഖരനൊക്കൊ

ണ്ടു വിജയയെ വിവാഹംചെയ്യിക്കുന്നതിനു സന്തോഷമാകുന്നു. ആ പ്രഭുവിനെ നമ്മുടെ സംബന്ധിയാക്കി വയ്ക്കുന്ന സംഗതി, നമുക്കു ഭിമാനകരമല്ലയോ? ധാത്രീ, നീ രാജശേഖരനെ കണ്ടിട്ടില്ലേ? അവൻമാത്രമേ നമ്മുടെ മകൾക്കു യോജിക്കുന്നവനായിട്ടുള്ളു. നമ്മുടെസ്ഥിതിക്കു യോജിക്കുന്ന വരനും അവൻ മാത്രമേ . ഈ ആമട് ബാദിലുള്ളു.

ധാത്രി:—ആ സ്ഥിതിക്കു രാജശേഖരനാണോ വിജയയെനിശ്ചയിച്ചിരിക്കുന്നതു്? അവളെ അവനു കൊടുക്കുന്നതിനേക്കാൾ ഒരുപാഴ്കിണററിൽ തള്ളിക്കളകയാണു നന്നു്. സദ്ഗുണത്തിൻെറ ഗന്ധം പോലും അവനില്ലാതിരുന്നിട്ടും അവനെ മാത്രമെ തിരഞ്ഞു പിടിക്കുവാൻ കഴിഞ്ഞുള്ളുവല്ലോ. കഷ്ടം! ഇതു് അവളുടെ ഭാഗ്യഹീനതതന്നെ. പെററതള്ള ഇരുന്നെങ്കിൽ ഇതിലേക്കു സമ്മതിക്കുമായിരുന്നോ?

ബാബു:—(വല്ലാതായിട്ടു്)അവൻ യോഗ്യനെന്നാണല്ലോ എൻെറ അറിവു്. ജനങ്ങളുടെ അഭിപ്രായങ്ങളൊന്നും സത്യമല്ലെന്നുവരുന്നു. ഒരുകാര്യമുണ്ടാകുമ്പോൾ ചിലർ ദൂഷിക്കാനും,മററു ചിലർസ്തുതിക്കാനുംതുടങ്ങും. ഇതു സാധാരണമാണു്. നാം അതുരണ്ടുംവകവയ്ക്കേണ്ടതില്ല. മാതാപിതാക്കന്മാരുടെയും കുടുംബത്തിൻെറയുംസ്ഥിതിയല്ലേ പ്രധാനമായിനോക്കാനുള്ളതു്. അവനുവല്ലവഷളത്വവുമുണ്ടായിരുന്നാൽതന്നെ, അതു വിവാഹാനന്തരം തീൎന്നുപോകുന്നതാണു്. എന്നുതന്നെയല്ല, നമ്മുടെ ദൃഷ്ടിയിൽ കാണാത്ത അപരാധങ്ങളെ വകവച്ചുകൊണ്ടു സംസാരിക്കുന്നതും മര്യാദയല്ല. കുററവും കുറവും ഇല്ലാത്ത ആളുകൾതന്നെ ഇല്ല. ആ സ്ഥിതിക്കു വല്ലവരും പറയുന്നതുകേട്ടു മാന്യന്മാരെ ദൂഷിക്കുന്നതു നമുക്കു യോഗ്യമല്ല.

ധാത്രി:— അതിരിക്കട്ടെ; ഞാനു പറയുന്നതു കേട്ടിട്ടു നല്ലപോലെ പരിശോധിച്ചുകൊള്ളുകേവേണ്ടു. അവരുടെ അന്തസ്സു് അവരുടെ പക്കൽ ഇരിക്കട്ടെ. അതിനു നമുക്കെന്താ? കുററവും കുറവും ഉണ്ടെങ്കിൽ പറയും; അതിലേക്കു പറയുന്നവരുടെനേരെ ചന്ദ്രഹാസം ഇളക്കുകയല്ലവേണ്ടതു്. കുററംകൂടാതിരിക്കുവാൻ ശ്രമിക്കുകയാണു നല്ലതു് അവനു തീരെവിദ്യാഭ്യാസമില്ല. നമ്മുടെ വേലക്കാർക്കെല്ലാം അവനെ അറിയാം. അവൻ കയറിയിറങ്ങാത്ത ദാസിവീടു ദാസിത്തെരുവിലില്ല. ഒരുനേരവും മദ്യത്തിൻെറ കൂട്ടുകെട്ടില്ലാതെ ഇരിക്കുകില്ല; അവൻ നശിപ്പിച്ച പണത്തിനു കണക്കില്ല; അതു കുലശേഖരപ്രഭുവോടു തന്നെ ചോദിച്ചാലറിയാം; അദ്ദേഹം എത്രയോ കള്ളുകിടങ്ങുകാൎക്കു് അവൻെറ കടം തീൎത്തിട്ടുണ്ടു്; വേണമെങ്കിൽ നമ്മുടെ വേലക്കാരെ വിളിക്കാം; അവിടുന്നുതന്നെ നേരിട്ടുചോദിക്കണം; അങ്ങനെയുള്ളവനെയാണോ വരനാക്കി നി

ശ്ചയിച്ചിരിക്കുന്നതു്, നന്നായി; യോഗ്യന്മാരെ കിട്ടാത്ത കാലമല്ല ല്ലോ ഇതു്? പ്രതാപസിംഗിനും അവനുംകൂടി നോക്കിയാൽ ആരാണു ഗുണങ്ങൾകൊണ്ടു മേലേനില്ക്കുന്നതു്? അവളുടെ ജീവനെ രക്ഷിച്ച ആ സമൎത്ഥനു് അവളെ എന്തുകൊണ്ടു കൊടുത്തുകൂടാ? സൌന്ദൎയ്യംകൊണ്ടും, ആണത്തംകൊണ്ടും, സൽഗ്ഗുണംകൊണ്ടും, സാമൎത്ഥ്യംകൊണ്ടും, പഠിപ്പുകൊണ്ടും അവനെക്കാൾ ഉയൎന്നവനാരുണ്ടു്. വിജയയ്ക്കു് അവനെക്കാൾ യോജിക്കുന്ന വരനാരുണ്ടു്?

ബാബു:—ധാത്രി! നീ പറയുന്നതെല്ലാം ശരിതന്നെ. അവൻ ഉത്തമപുരുഷനെന്ന വാസ്തവം എനിക്കുമാത്രമറിയാം. എന്നാൽ അവൻ ഹിന്ദുമതത്തെ അനുസരിച്ചിരിക്കുന്നവനാണു്. നാം ബുദ്ധമതസ്ഥരുമാണു്. ഞാൻ ജീവിച്ചിരിക്കുമ്പോൾതന്നെ, എന്റെ പുത്രിയെ ഒരു രജപുത്രഹിന്ദുവിനെക്കൊണ്ടു വിവാഹം ചെയ്യിക്കുന്നതു മതവിരുദ്ധമായ കൎമ്മമാണു്. അതിനാൽ അതു ഞാൻ ചെയ്യിക്കയില്ല. പ്രതാപസിംഹനെ എന്റെ മകനായിട്ടു വിചാരിക്കുന്നതിനു വിരോധമില്ല. മരുമകനായി നിശ്ചയിച്ചുകൂടാത്തതാണു്.

ധാത്രി:— അങ്ങനെയാണെങ്കിലും എനിക്കു് ഒന്നുകൂടി പറയുവാനുണ്ടു്; വിജയ നമ്മുടെ വളൎത്തുമകളല്ലേ? അവളുടെ മാതാപിതാക്കന്മാർ രജപുത്രഹിന്ദുക്കളാണെന്നല്ലേ ഒരിക്കൽ എന്നോടു പറഞ്ഞിട്ടുള്ളതു്. രജപുത്രഹിന്ദുക്കളുടെ പുത്രിയായ വിജയയെ ഒരു രജപുത്രഹിന്ദുവായ വീരനു വിവാഹംചെയ്തു കൊടുക്കുന്നതുകൊണ്ടുള്ള ദോഷമെന്തു്?

ധാത്രി ചെറുപ്പകാലംമുതല്ക്കേ തന്നോടൊന്നിച്ചു പാൎത്തു തന്റെ സകല രഹസ്യവും മനസ്സിലാക്കിട്ടുള്ളവൾ; അയാളുടെ കുടുംബകാൎയ്യം മുഴുവൻ നടത്തിവരുന്നവൾ; എത്ര രഹസ്യസംഗതിയായാലും ബാബുചന്ദ്രസേനൻ ധാത്രിയോടു ചോദിക്കാതെ നടത്തുകില്ല; നടത്തിട്ടുമില്ല. ബാബുചന്ദ്രസേനന്റെ പൂൎവ്വചരിത്രവും അറിവുണ്ടു്. അതിനാൽ അവളെ വിശേഷവിധിയായി വിശ്വസിച്ചുവരികയാണു്. ബാബുചന്ദ്രസേനന്റെ പൂൎവ്വന്മാർ ജബൽപൂർനഗരവാസികളായിരുന്നു. ജബൽപുരം ആമദ്ബാദിനു വടക്കായി വളരെദൂരത്തുള്ള ഒരു രാജ്യമാകുന്നു. ബാബുചന്ദ്രസേനനും ജനിച്ചു വളൎന്നതു് അവിടെയായിരുന്നു. അദ്ദേഹത്തിന്റെ പൂൎവ്വന്മാർ കോടീശ്വരന്മാരായിരുന്നതിനാൽ അവർ ആ നാട്ടിൽ പ്രസിദ്ധി ഉള്ളവരായിരുന്നു. അക്കാലത്തിൽ ആ രാജ്യംഭരിച്ചിരുന്ന രാജാക്കന്മാരും ഇവരെ ബഹുമാനപൂൎവ്വം ആദരിച്ചിരുന്നു. ഇങ്ങനെ അത്യുന്നതപദവിയിൽ എത്തിയിരുന്ന കുടുംബത്തിൽ ജനിച്ച ആളാണു ബാബുചന്ദ്രസേനൻ. ജബൽപുരത്തിൽ ഇരുന്ന കാലത്തു് അദ്ദേഹം തന്റെ പൂൎവ്വന്മാരെപ്പോലെ ഹിന്ദുമ

താനുസാരിയായിരുന്നു. അക്കാലത്തേ അദ്ദേഹത്തിൻെറ ഭൃത്യയായി കൂടെപ്പാൎത്തിരുന്നവളാണു ധാത്രി. അന്നു് അവൾ തീരെ ചെറുപ്പമായിരുന്നു. കുടുംബത്തിലുള്ള എല്ലാ രഹസ്യങ്ങളെയും അവളോടു പറയുന്നതു പതിവാണു്. വിജയ അദ്ദേഹത്തിൻെറ സ്വന്തം പുത്രിയല്ല എന്നുമാത്രം അവൾക്കറിയാം.

അതു നാൽ ധാത്രി പറഞ്ഞതുകേട്ടു, ബാബുചന്ദ്രസേനൻ വിഷണ്ണനായി. മുഖം വിളറി. അദ്ദേഹത്തിൻെറ കണ്ണുകളിൽ ജലം നിറഞ്ഞു. ധാത്രിയുടെ ചോദ്യം ഒരു നിശിതമായ ബാണം തറയ്ക്കുന്നതുപോലെ, അദ്ദേഹത്തിൻെറ ഹൃദയത്തിൽ തറഞ്ഞുകയറി. ഇതിലേക്കു എന്തുത്തരം പറയേണ്ടു എന്നറിയാതെ അദ്ദേഹം അല്പമൊന്നു കുഴങ്ങി.

വിജയ ബാബുചന്ദ്രസേനൻെറ പുത്രിയല്ല എന്നു് പറഞ്ഞുവല്ലോ. അവളുടെ മാതാപിതാക്കന്മാർ ആരെന്നും, അവൾ ബാബുചന്ദ്രസേനനു ലഭിച്ചതെങ്ങനെയെന്നും അറിവാനുള്ള ഉല്ക്കണ്ഠ വായനക്കാൎക്കുണ്ടായേക്കാം. ഇതിലേക്കു ബാബുചന്ദ്രസേനൻതന്നെ പറയേണ്ടതാണു്. എന്നാൽ അതു് പറയുന്ന കാൎയ്യം അത്രഎളുപ്പമുള്ളതുമല്ല.

ധാത്രിയുടെ ചോദ്യം അദ്ദേഹത്തിൻെറ മനസ്സിനു വ്യഥാജനകമായിരുന്നു എന്നുള്ളതിനു് അതു് നേത്രങ്ങളിൽ അശ്രുക്കളെയുണ്ടാക്കി എന്നുള്ളതു ദൃഷ്ടാന്തമാകുന്നു. അദ്ദേഹം ധാത്രിയോടിങ്ങനെ പറഞ്ഞു. ധത്രി! നീ എൻെറഹൃദയത്തിൽ വളരെക്കാലമായി സൂക്ഷിച്ചിരുന്ന ഒരു രഹസ്യത്തെ കുത്തിയിളക്കുകയായിരുന്നു. ആകട്ടെ! അതു പറയാം. നീ ഭദ്രമായി സൂക്ഷിച്ചുകൊള്ളണം. പുറത്തുവിടരുതു്. ഞാൻ ജബൽപുരത്തിൽ പാൎത്തുവന്നിരുന്ന കാലത്തേ സ്ഥിതികൾ ഇപ്പോഴും നിമറന്നിരിക്കയില്ലല്ലോ. ഞാൻ പൂൎവ്വന്മാരെ അനുകരിച്ചു ഹിന്ദുമതത്തെ സ്വീകരിച്ചിരിക്കുകയായിരുന്നുവല്ലോ. അങ്ങനെയിരിക്കെ അവിടെ ബുദ്ധമതം വ്യാപിക്കുവാൻ തുടങ്ങി. ഹിന്ദുമതത്തിൽ ബ്രാഹ്മണർ കാട്ടിക്കൂട്ടിയ സ്വേച്ഛാപ്രമത്തതയും, ബ്രാഹ്മണമതപ്രചാരവുംകൊണ്ടു് അസവൎണ്ണഹിന്ദുക്കൾ നന്നായി കുഴങ്ങിയിരുന്ന കാലത്താണു് ബുദ്ധമതത്തിൻെറ പ്രതിഷ്ഠയും വ്യാപ്തിയുമുണ്ടായതു്. നിരുത്തരവാദികളായ ബ്രാഹ്മണർ സ്വാധികാരപ്രമത്തലഹരിപിടിച്ചു ഇതരഹിന്ദുക്കളെ, മൃഗങ്ങളെക്കാൾ താണനിലയിൽ വിചാരിക്കയും, അവരെ തങ്ങളുടെനിയമങ്ങളായ വജ്രായുധങ്ങളേല്പിച്ചു കഠിനമായുപദ്രവിക്കയും, അനന്യശരണരായ അവർ പുതുതായി പുറപ്പെട്ട ബുദ്ധമതത്തെ അവലംബിക്കയുംചെയ്തു എന്നുള്ളതു് ചരിത്രപ്രസിദ്ധമാകുന്നു. അതിലെ സിദ്ധാന്തങ്ങ

ൾക്കുള്ള പരിശുദ്ധതയാണു്, ഒന്നോടെ അനേകലക്ഷംപേരെ ആകർഷിക്കുവാൻ ശക്തിമത്തായി ഭവിച്ചതു്.

ഈ നിലയിൽ എനിക്കും അതിൽ ചേരണമെന്നുള്ള മോഹമുണ്ടായി. പൂർവ്വന്മാർ അനുസരിച്ചും അനുകരിച്ചുംവന്ന ഹിന്ദുമതത്തെ ഉപേക്ഷിക്കയും, മതാംഗങ്ങളിൽ സമബുദ്ധിയോടെപ്രവർത്തിച്ചിരുന്ന ബുദ്ധമതസിദ്ധാന്തങ്ങളെ സ്വീകരിക്കുകയും അതിൽ ചേരുകയുംചെയ്തു. ബ്രാഹ്മണമതത്തെ പ്രതിഷ്ഠയിൽ കൊണ്ടുവന്നതോടുകൂടി വാസ്തവമായ ഹിന്ദുമതം മറയുകയും, ഹിന്ദുമതംഎന്ന വ്യാജേന ബ്രാഹ്മണമതത്തെ വ്യാപിപ്പിക്കയുംചെയ്തിരുന്നു. ആ ദോഷഭൂയിഷ്ഠമായ ബ്രാഹ്മണമതമല്ലെങ്കിൽ ഹിന്ദുമതത്തെ, വാസ്തവബുദ്ധിയുള്ളവരെല്ലാം അക്കാലത്തിൽ ഉപേക്ഷിക്കയാണുണ്ടായതു്.

എന്റെ മതപരിവർത്തനം പലക്കും അസുഖകാരണമായിത്തീന്നു. ജബൽപുരത്തിലുള്ള എന്റെസ്നേഹിതന്മാർ എന്റെ നേരേ വിമതന്മാരായിഭവിച്ചു. ഞാൻചെയ്തതു തെററാണെന്നു അവർ വാദിച്ചു. ഞാൻ ബുദ്ധമതസിദ്ധാന്തങ്ങൾക്കുള്ള പരിശുദ്ധതയെയും, ബ്രാഹ്മണാധിപത്യത്തിൽ രൂഢമൂലമായി വേഷംപകന്നു ദുഷിച്ചുപോയ ഹിന്ദുമതസിദ്ധാന്തങ്ങളിലേ അയുക്തതയെയും, അവരെ മനസ്സിലാക്കി എതിർവാദംചെയ്തു. എന്റെ ന്യായവാദങ്ങളെ എതിർക്കുവാൻ ശക്തരല്ലാതെ ഭവിച്ച ബ്രാഹ്മണപക്ഷപാതികൾ, എന്നെ വെറുക്കുവാൻതുടങ്ങി. അക്കാലത്തു് ജബൽപുരത്തെ ഭരിച്ചിരുന്ന ഹിന്ദുരാജാവു എന്റെ മതപരിവർത്തനസംഭവത്തെക്കുറിച്ചറിയാനിടയായി. അദ്ദേഹം ഒരുദിവസം എന്റെവസതിയിൽവന്നു എന്റെ പൂർവ്വന്മാരെപ്പോലെ ഞാൻ ഹിന്ദുമതം അനുസരിച്ചിരിക്കേണ്ടതാണെന്നു ഗുണദോഷിച്ചു. എന്നാൽ ഞാൻ ആ ഉപദേശത്തെ അയുക്തം എന്നു നിഷേധിച്ചു. അദ്ദേഹത്തിനു് അതുമൂലം എന്റെമേൽ വിരോധമുണ്ടായി യാത്രപോലും പറയാതെ മടങ്ങിപ്പോയി.

അതുമുതൽ ആ ഹിന്ദുരാജാവു ഇണങ്ങിയുംപിണങ്ങിയും ഭയപ്പെടുത്തിയും ചാരന്മാർമുഖേനഉപദേശിച്ചു. എന്റെ ന്യായങ്ങൾക്കു് ശരിയായ സമാധാനം പറയുവാൻ ശക്തരല്ലാതെഭവിച്ച പ്രസ്തുത ചാരന്മാർ പരാജയത്തോടെ മടങ്ങിപ്പോയി. ഈ പ്രവൃത്തികളെല്ലാം രാജാവിനു് എന്റെമേൽ തോന്നിയിരുന്ന ഈഷ്യയെയുംകോപത്തേയുംത്വരയോടെ വദ്ധിപ്പിച്ചു. മതസംബന്ധമായകായ്യങ്ങളിൽ രാജാവിനു നിർബന്ധിക്കുവാനധികാരമില്ലെന്നുള്ള എന്റെ ആക്ഷേപംരാജാവിനെരോഷാകുലനാക്കിത്തീത്തു. എനിക്കു എന്തെങ്കിലും ദോഷം ചെയ്യുന്നതാണെന്നു് അദ്ദേഹം ശപഥംചെ

ച്ചു. ഞാൻ അതിനെ വകവയ്ക്കാതെ ഉദാസീനനായിരുന്നുകൊണ്ടു് ബുദ്ധമതത്തിൻെറ പ്രചാരത്തിനായി പരിശ്രമിച്ചു.

ഒരിക്കൽ ഞാൻ ഒരു പ്രധാനകാര്യത്തിനായി പുറത്തുപോയിരുന്ന അവസരത്തിൽ ആ രാജാവു ചില ഘാതകന്മാരെ കൈക്കൂലിയും കൊടുത്തയച്ചു്, എൻെറ പ്രിയപത്നിയേയും അഞ്ചുവയസ്സുമാത്രം പ്രായമുണ്ടായിരുന്ന എൻെറ അരുമസ്സന്താനമായ വിജയലക്ഷ്മിയേയും കൊലപ്പെടുത്തി. ആ ഘാതകന്മാർ രാത്രിയിൽ എൻെറ മാളികയിൽ കടന്നു് ഉറങ്ങിക്കിടന്നിരുന്ന നിർദ്ദോഷികളായ എൻെറ ഭാര്യയേയും പുത്രിയേയും കൊല്ലിച്ചതു് ഒരിക്കലും മറക്കാൻ കഴിയാത്ത ഒരു സംഭവമാകുന്നു. ഞാൻ മടങ്ങിഎത്തിയ ഉടൻ ഈ വിവരം അറിഞ്ഞു. ഞാൻ ജീവച്ഛവമായി എന്നു പറയേണ്ടതില്ലല്ലോ. എനിക്കു പകരം വീട്ടണമെന്നുള്ള വൈരനിര്യാതനബുദ്ധി തോന്നി അക്കാലത്തിൽ ആ രാജാധമനു രണ്ടു വയസ്സുമാത്രം പ്രായമുള്ള ഒരു പെൺകുട്ടിയേ ഉണ്ടായിരുന്നുള്ളു.

അയാളെപ്പോലെ എൻെറ ഹൃദയം കഠിനമായിരുന്നില്ല. അതിനാൽ എനിക്കു ഘാതകന്മാരുടെ സഹായവും വേണ്ടിവന്നില്ല. എൻെറ ഒരു വിശ്വസ്തനും സമർത്ഥനുമായ ഭൃത്യനെവിട്ടു രാത്രിയിൽ രാജാവും അയാളുടെ പത്നിയായ രാജ്ഞിയുമറിയാതെ ആ ശിശുവിനെ എടുപ്പിച്ചുവരുത്തി. എനിക്കുണ്ടായതുപോലെ അവൎക്കും ഒരുശിശു നഷ്ടപ്പെടണമെന്നും ഞാൻ അനുഭവിച്ചതുപോലെ അവരും സന്താനദുഃഖംഅനുഭവിക്കണമെന്നും മാത്രമേ എനിക്കാഗ്രഹമുണ്ടായിരുന്നുള്ളു. അതു് ഈ പ്രവൃത്തികൊണ്ടു സാധിച്ചു.

"ദുഷ്ടനാംരാജാധമൻവാഴുന്നരാജ്യത്തെക്കാൾ,
ദുഷ്ടനാംവ്യാഘ്രവാസവിപിനംയോഗ്യമത്രേ"

എന്നുള്ള അഭിപ്രായം സാരതമമാകുന്നു. എൻെറ പ്രിയപത്നിയുടെയും ശിശുവിൻെറയും മരണം അറിഞ്ഞ ക്ഷണംതന്നെ ഇനി ഈ രാജ്യത്തു വസിക്കുന്നതു നല്ലതല്ലെന്നു വിചാരിച്ചു് ജബൽപുരത്തുള്ള സകല ധനത്തെയും വസൂൽചെയ്തു ഉദ്ദേശം പതിന്നാലുകൊല്ലങ്ങൾക്കു മുമ്പു ഇവിടെ കൊണ്ടുവന്നു വസ്തുക്കൾ വാങ്ങി ശേഖരിച്ചു. ആ ജോലി പൂർത്തിയായ ഉടൻ രാജാവിൻെറ ശിശുവിനെ അപഹരിക്കാൻ ഭൃത്യനെ നിയോഗിച്ചയച്ചു. അവൻ പ്രച്ഛന്നവേഷനായിച്ചെന്നു് ശിശുവിനെ അപഹരിച്ചുകൊണ്ടുപോന്നു. ശിശുലഭിച്ച നിമിഷത്തിൽ ഞങ്ങൾ എല്ലാപേരും ഇങ്ങോട്ടു പുറപ്പെടുകയും ചെയ്തു. ഈ സംഗതി മുക്കാലും നിനക്കറിവുള്ളതാണല്ലോ. ആ ശിശുമാത്രം ഏതെന്നു് ഇതേവരെ നിന്നെ അറിയിച്ചിരുന്നില്ല. എൻെറ സ്വന്തം കുട്ടിയായ വിജയ കൊല്ലപ്പെട്ടുപോയതിനാൽ പകരംലഭിച്ച രാജാവിൻെറ പുത്രിക്കു ആ പേർ ത

നെ വിളിച്ചു. അവളാണ നമ്മുടെ ഇപ്പോഴത്തെ വിജയലക്ഷ്മി. ഈ രഹസ്യം വളരെ ഗോപ്യമായി സൂക്ഷിക്കപ്പെടേണ്ടതിൽ ഒന്നാണ്.

ഈ സംഭവംമൂലം അതുമുതൽ രജപുത്രഹിന്ദുക്കൾ ശിലാഹൃദയന്മാർ എന്നു നിശ്ചയിക്കുന്നതിനും അവരെ വെറുക്കുന്നതിനും സംഗതിയായി. ധാത്രി വിജയലക്ഷ്മിയെ അഗ്നിയിൽനിന്നും രക്ഷിച്ചവനായ പ്രതാപസിംഹൻ സാധാരണ രജപുത്രഹിന്ദുക്കളെപ്പോലെ കഠിനഹൃദയനല്ല. അനേകം നല്ലഗുണങ്ങളുള്ള ഒരു മാന്യവീരനത്രെ അവനു വിജയയെ കന്യകാദാനമായി കൊടുക്കേണ്ടതു ന്യായവും ഉത്തമവുമാണെന്നുള്ളതും സത്യംതന്നെ. എന്നാൽ എന്റെ നിശ്ചയത്തെ ഭേദപ്പെടുത്തുവാൻ സാധ്യമേ അല്ല. അതിലേയ്ക്കു ഞാൻ എന്തുചെയ്യട്ടെ? കേവലമായ സ്ഥിതിയിൽ ഉള്ളവനായിരുന്നാൽപോലും അവളെ ഒരു ബുദ്ധമതസ്ഥനല്ലാതെ ഒരുഹിന്ദുവിനു കൊടുക്കുവാൻ സാധിക്കുന്നതല്ല അതിനാൽ നീ ഈ വിഷയത്തിൽ വ്യസനപ്പെടരുതു്. അവൻ എനിക്കുചെയ്ത ആ മഹോപകാരത്തിനായി അവളെ അല്ലാതെ മറ്റെന്തുവേണമെങ്കിലും കൊടുക്കുന്നതിനു തയ്യാറാകുന്നു.

തന്റെ ഉദ്ദേശം അസ്ഥാനത്തിലാണെന്നു ഈപ്രസംഗംകൊണ്ടു മനസ്സിലാക്കിയ ധാത്രി അത്യന്തം ഭഗ്നാശയായിട്ടു ഗൃഹാന്തത്തിലേക്കുമടങ്ങിപ്പോയി. ഇതേവരെ ഏതോ ഒരു ഹിന്ദുവിന്റെപുത്രിയെന്നു വിചാരിച്ചിരുന്ന ധാത്രിക്കു് അപ്പോളാണ ജബൽപൂർരാജാവിന്റെ അരുമസന്താനമാണെന്നുള്ള ജ്ഞാനം ലഭിച്ചതു്. അതുമുതൽ അവളെ സംബന്ധിച്ചു കുറേക്കൂടി ശ്രദ്ധിച്ചു. ഒരു രജപുത്രഹിന്ദുരാജാവിന്റെ ബീജംകൊണ്ടു ജനിച്ചവൾ, ധനവാനെങ്കിലും ഒരു സാധാരണനെ ആഗ്രഹിക്കുക അസംഗതമാകുന്നു. പ്രതാപസിംഗ്പേരുകൊണ്ടുതന്നെ രാജസാമാന്യമായ സ്മരണയെ ജനിപ്പിക്കുന്നതിനാൽ അവളുടെ മനോഗതി വൈചിത്ര്യവശാൽ വേണ്ട ടിക്കിനെ ലക്ഷീകരിക്കയാണു ചെയ്യുന്നതു്.

ധാത്രി വിജയയുടെ അടുത്തുചെന്നു. ബാബുചന്ദ്രസേനന്റെ അഭിപ്രായത്തെ അവളെ അറിയിക്കുന്നതു് നന്നായിരിക്കുകില്ലെന്നു വിചാരിച്ചു് അതിനെ മറച്ചു വിജയയുടെ പരിതാപത്തിനും നിലയ്ക്കും ഇനി എന്താണു വേണ്ടതെന്നുള്ള ആലോചനയിൽ ധാത്രിയുടെ ആശയം മുഴുകി. എതുചെയ്തും വിജയയെ സമാശ്വസിപ്പിക്കേണ്ടതു അത്യാവശ്യമെന്നുകരുതി അവൾ വിജയയോടിങ്ങനെപറഞ്ഞു:—"എന്റെമകൾക്കു വീരനെത്തന്നെ നൽകാം. അതിലേക്കു നീ ഇങ്ങനെ ദുഃഖരൂപമായ കൃഛ്റവ്രതം അനുഷ്ഠിക്കേണ്ടതില്ല. നീ കുളിയും ഭക്ഷണവും കൃത്യമായി സ്വീകരിക്കുകയും മനേ

വിചാരത്തെ നിശ്ശേഷം നിരാകരിക്കയും ചെയ്യുന്നതായാൽ വീരനെ നിനക്കു തരാമെന്നു ഇതാ ഞാൻ വാഗ്ദാനം ചെയ്യുന്നു."

വിജയ ധാത്രിയുടെ വാക്കുകളെ വിശ്വസിച്ചു് അവൾക്കു് വീരന്റെ സാന്നിധ്യം ലഭിക്കുമെന്നുള്ള ഉറപ്പു ധാത്രിയിൽ നിന്നും ഉണ്ടായതാകയാൽ അതു സത്യമായിരിക്കുമെന്നു സന്തോഷിച്ചു അവളുടെ പ്രകൃതം വിട്ടുമാറി. ചത്തമീനിന്റെ കണ്ണുകൾ പോലെ നിഷ്പ്രഭങ്ങളായിരുന്ന അവളുടെ നേത്രങ്ങൾ ഉജ്വലങ്ങളായി. രാഹുഗ്രാസനംവിട്ടു പ്രകാശിച്ച ചന്ദ്രമണ്ഡലംഎന്നപോലെ അവളുടെ മുഖം ആഹ്ലാദകരമായ കോമളിമയെ പ്രദാനംചെയ്തു.

ക്രമേണ വിജയയുടെരോഗംവിട്ടുമാറി. അരോഗതയായിഭവിച്ചുകൊണ്ടിരുന്നതു വൈദ്യന്മാരുടെ ഔഷധശക്തികൊണ്ടാണെന്നു ബാബുചന്ദ്രസേനൻ വ്യാഖ്യാനിച്ചു. എന്നാൽ അതിന്റെവാസ്തവതത്വം ധാത്രിക്കുമാത്രമേ അറിവുണ്ടായിരുന്നുള്ളു. ധാത്രി ഉപയോഗിച്ച കൌശലംകൊണ്ടല്ലങ്കിൽ വിജയയുടെ സ്ഥിതി ആശങ്കിക്കത്തക്കതല്ലാത്ത വിധം പരിണമിക്കുമായിരുന്നു. തന്റെ മേൽ ഇത്രയും വാത്സല്യമുള്ള ആ ധാത്രിയെ കുറേക്കൂടി സ്നേഹപൂർവം ആദരിച്ചു.

---

## ൧൨-ാം അദ്ധ്യായം.

---

## ഒരു ഭാഗ്യോദയം

ബാബുചന്ദ്രസേനന്റെ ഗൃഹത്തിൽനിന്നും യാത്രപറഞ്ഞുപിരിഞ്ഞ പ്രതാപസിംഗ് നേരേ സത്രത്തിലേയ്ക്കുപോയി തന്റെ പഴയ അറയിൽചെന്നിരുന്നു അപ്പോഴേക്കു് അവിടെ പരിചയപ്പെട്ടിരുന്ന ഭിക്ഷുക്കളുംവന്നുചേൎന്നു. അത്യന്തം സുഖമായി മൂന്നുമാസക്കാലങ്ങൾ നയിച്ചു. എന്നും അങ്ങനെനയിക്കുന്നതു ഭംഗിയല്ലെന്നുവിചാരിച്ചാണു് യാത്രപറഞ്ഞുപിരിഞ്ഞതു്. അവന്റെ സ്വഭാവത്തിനു അതു ചേൎന്നതായിരുന്നില്ല. ഒരു പ്രഭുവിന്റെവീട്ടിൽ തങ്ങിയിരുന്നു വെറുതെ ചോറുണ്ണുന്നതിനേക്കാൾ വേലയെടുത്തു ചെറിയമട്ടിൽ ജീവിക്കുന്നതു നല്ലതാണെന്നാണു് അവന്റെ മതം. ദൈവം നമുക്കു നൽകിട്ടുള്ള കൈയ്, കാൽ മുതലായ അവയവങ്ങളുപയോഗിച്ചു, സന്മാൎഗ്ഗികമായ രീതിയിൽ ലഭിക്കുന്ന ധനംകൊണ്ടു ചെറിയസ്ഥിതിയിലായാലും പരാശ്രയംകൂടാതെ ജീവിക്കുന്നതുത്തമമെന്നാണു് അവൻമനസ്സിലാക്കിട്ടുള്ളതു്. ശരീരത്തിനുപൂൎണ്ണമായ ആരോഗ്യവും, ശക്തിയുള്ള മനഃസ്ഥിതിയുംകൊ

ണ്ടുവേലചെയ്യുന്നതിന കഴിവുള്ളവർപോലും വെറുതെയിരുന്ന ജീവിതംകഴിച്ചുകൂട്ടുന്നതു മൌഢ്യംതന്നെ. അവൻ ജീവനുള്ള ശവമാകുന്നു. പ്രഭുക്കളുടെ അടുത്തെത്തി അവൎക്ക ഹിതമായ കാൎയ്യം പറഞ്ഞു് അവൎക്കദയയുണ്ടാക്കി, സദാ അവരുടെ സംരക്ഷണയിലിരുന്നുകൊണ്ടു്, ഒന്നിനും കൊള്ളരുതാത്തവനായി ഭൂമിക്കുഭാരമായിട്ടു്, ഉല്ലാസമായി കാലംകഴിക്കുന്ന പുരുഷന്മാർ ഈ ലോകത്തിൽ വളരെയുണ്ടു്. രാത്രിയിൽ നഭസ്സിൽ കാണുന്ന തേജഃപുഞ്ജങ്ങളെ എണ്ണിത്തിട്ടപ്പെടുത്താം. സമുദ്രതീരത്തുള്ള മണലും എണ്ണി തിട്ടപ്പെടുത്താം മൂക്കുമുട്ടെച്ചെല്ലുത്തി വൃഥാ സമയംപോക്കുന്ന ഈ ഭാരതവർഷത്തിലുള്ള മടയന്മാരുടെ കണക്കെടുക്കുക സാധ്യമല്ല.

പല സ്ഥലങ്ങളിലും അന്നദാനശാലകൾ സ്ഥാപിച്ചിട്ടുള്ളവരുടെ ഉദ്ദേശം തീരെ തെററിപ്പോയിരിക്കുന്നു. അതു മടിയന്മാൎക്ക മടിപിടിക്കുവാനുള്ള ഒരു ഒന്നാംതരം പ്രേരണയാണു്. വിവേകം കൂടാതെ അന്നദാനംചെയ്യുന്നതു നിമിത്തം മടിയന്മാരുടെ സംഖ്യ വൎദ്ധിച്ചുവരികയാണു്. ആ രീതിയിൽ ജീവിതത്തെ നയിക്കുവാൻ ചുണയുള്ളവൻ ഒരുമ്പെടുകയില്ല. പ്രതാപസിംഗ് ആണത്തമുള്ള ചുരുക്കം ചില യുവാക്കന്മാരിൽ ഒരുവനാണു്.

അയാൾ ചെന്നയുടൻ വന്നുചേൎന്ന ഭിക്ഷുക്കളുമായി സംസാരിച്ചിരുന്നു. അതു അവനു വലുതായ സന്തോഷത്തെ ജനിപ്പിച്ചു. അവരെല്ലാവരും അവനെ അനുഗ്രഹിച്ചു. യജമാനനെ! സൌഖ്യമാണോ? ഇത്രനാളും എവിടെയായിരുന്നു? എന്നു അവർ ചോദിച്ചു. ഞാൻ ഒരു പ്രഭുവിൻെറ സഹായത്താൽ കുറച്ചുനാൾ പാൎത്തിരുന്നു. അദ്ദേഹം ഇവിടെവച്ചു് എൻെറ ദീനസ്ഥിതികണ്ടു ദയതോന്നി എന്നെക്കൂടെ കൊണ്ടുപോയി, അവിടെ പാൎപ്പിച്ചു്, ചികിത്സിപ്പിച്ചു്, ദീനം സുഖപ്പെടുത്തുകയായിരുന്നു. ആ ഉത്തമൻ എന്നിൽനിന്നു യാതൊരു പ്രതിഫലവും ഇച്ഛിച്ചവനല്ലയെന്നു മറുപടിപറഞ്ഞു. പ്രതാപസിംഗിൻെറമേൽ അവൎക്കെല്ലാം വളരെ സന്തോഷമായിരുന്നു. അവരിൽ ഒരുവൻ അയാളോടിങ്ങനെ ചോദിച്ചു: "യജമാനനെ! താങ്കൾ ഈ നഗരത്തിൽ വന്നിട്ടു വളരെനാളായല്ലോ. സ്വന്തബന്ധുക്കളെ ഉപേക്ഷിച്ചു് ഈ നഗരത്തിൽവന്നു ഏകനായി പാൎക്കുന്നതിനുള്ള ഹേതുവെന്തു്?" അതിലേക്കു വീരൻ ഇങ്ങനെ മറുപടിപറഞ്ഞു. ഞാൻ ഒരു പരദേശി; എനിക്കു ബന്ധുക്കളും മാതാപിതാക്കന്മാരുമില്ല, സ്വന്തനാടുമില്ല. ഈ നാട്ടിൽ വരുന്നതിനുമുമ്പായി, ഒരു രജപുത്രരാജാവിൻെറ സൈന്യത്തിൽ യുദ്ധവീരനായിരുന്നു. ഈ നാട്ടിലെ സുൽത്താൻ ആ രജപുത്രരാജാവുമായി യുദ്ധം നടത്തിയകാല

ത്തിൽ ഞങ്ങളെ തടവുകാരാക്കി ഇവിടെ കൊണ്ടുപോന്നു. അദ്ദേഹത്തിൻെറ കൃപാകടാക്ഷത്താൽ ഞാൻമാത്രം ഇപ്പോഴും ഇവിടെ ജീവിച്ചിരിക്കുന്നു.

ആ വീരൻ ആരെന്നറിവാനവക്കുള്ള ഉല്ക്കണ്ഠയ്ക്കു വീരൻെറ മറുപടി ശരിയായ ഉത്തരമായിരുന്നില്ല. വിനയം എന്ന ഗുണത്തെ സ്വീകരിച്ചു രാജ്യസഞ്ചാരം ചെയ്യുന്ന വല്ലരാജകുമാരനുമായിരിക്കുമോ എന്നു അവർ ശങ്കിച്ചിരുന്നു. വീരൻെറ യഥാർത്ഥസ്ഥിതിയെപ്പററി അറിവുള്ളവർ ആമദ്ബാദിൽ ആരുമില്ല. ആമദ്ബാദിൽ കുറേക്കാലമായി പ്രതാപസിങ്ങ് എന്ന പേരോടുകൂടി സഞ്ചരിക്കുന്നവനാരു് എന്ന ചോദ്യത്തിനു് ഉത്തരം പറയുവാനുള്ള അറിവു് ആക്കുമുണ്ടായിരുന്നില്ല. അവൻെറ സ്ഥിതിയെപ്പററി അറിവാനാഗ്രഹിച്ച ബാബു ചന്ദ്രസേനനും അതറിവാൻ സാധിച്ചില്ല. വീരനും തൻെറ യഥാർത്ഥതയെ ആരോടുംപറയാൻ തുനിഞ്ഞില്ല. അങ്ങനെപറയുന്നതല്പന്മാരുടെ തൊഴിലാണു്. അവൻെറ ചരിത്രം ഏററവും ഗോപ്യമായി സംരക്ഷിച്ചിരുന്നു. ഭിക്ഷക്കാരെല്ലാം ചോററിനായി സത്രങ്ങളിലേക്കുപോയി. അയാൾ തനിച്ചായപ്പോൾ ഇങ്ങനെവിചാരിച്ചു.

ആമദ്ബാദിൽ ഞാൻ ഭിക്ഷക്കാരുമായി സഹവസിച്ചിരിക്കുന്നതുകൊണ്ടുള്ള ഉപയോഗമെന്തു്? ഒന്നുമില്ല. സമയം വൃഥാനശിച്ചുകൊണ്ടേഇരിക്കുന്നു. "ആയുർഹ്രാതിവൈപുംസാംഉദയനാസ്തമയന്നസൗ" എന്ന ആപ്തവാക്യംപോലെ, ഉദിച്ചും അസ്തമിച്ചുംദിവസങ്ങൾകടന്നു പൊയ്ക്കൊണ്ടേ ഇരിക്കുന്നു. ഓരോദിവസംപോകുന്തോറും ആയുസ്സിൻെറ അളവിലോരോദിവസംകുറയുകയും ചെയ്യുന്നു. പ്രയോജനരഹിതമായി ജീവിക്കുന്നതിനെക്കാൾ മരിക്കുന്നതുത്തമം. ബാബു ചന്ദ്രസേനൻ തന്നപണം ബാങ്കിൽ അടച്ചിരിക്കുകയാണു്. അതിൽനിന്നും കുറേശ്ശവാങ്ങിഉപജീവിക്കുന്നതു ഉത്തമമല്ല. നിത്യം ആവശ്യങ്ങൾക്കായി പുറമേ പ്രയത്നം ചെയ്യേണ്ടതാകുന്നു. ഏതുജോലിയിൽ പ്രവേശിക്കണമെന്നു രൂപമില്ല. സുൽത്താനെക്കണ്ടു വിവരം അറിയിച്ചാൽ അദ്ദേഹം എന്തെങ്കിലും ഒരുദ്യോഗം തരാതിരിക്കയില്ല. വേലചെയ്തു തിന്നുന്നതു യോഗ്യലക്ഷണമാണു്. കൂടാതെ മററു ചില ഉദ്ദേശസിദ്ധിക്കും ഒരുദ്യോഗത്തിൽ ഇരിക്കുന്നതു നന്നായിരിക്കും.

എന്നിങ്ങനെ തന്നത്താൻ ആലോചിച്ചിട്ടു സുൽത്താനെകാണ്മാനായി പുറപ്പെട്ടു. സുൽത്താൻ താമസിക്കുന്ന രാജമന്ദിരം അത്യുന്നതങ്ങളായ മാളികകളോടും സ്വർണ്ണസ്തൂപികകളോടുംകൂടി ആരെയും വിസ്മയിപ്പിക്കുന്ന തരത്തിൽ പ്രകാശിച്ചിരുന്നു. അക്കാ

ലത്തെ രാജമന്ദിരങ്ങളിൽ ഇത്ര വിചിത്രതരമായ ആകൃതിയിൽ പണിയിക്കപ്പെട്ട രാജഗൃഹം ഒന്നുമില്ലായിരുന്നു.

ശത്രുക്കൾക്കു കടക്കുവാൻ പാടില്ലാത്തവിധം കോട്ടകളും കൊത്തളങ്ങളും കിടങ്ങുകളും ഉണ്ടായിരുന്നു. ഇത്ര അജയ്യപ്രഭാവത്തോടുകൂടിയ ഒരു രാജഗൃഹം ലോകത്തിൽ മററെങ്ങും കാണപ്പെടുന്നതല്ല. പട്ടാളത്തിൻെറ സംരക്ഷണയാൽ രാജദ്വാരങ്ങൾ സുരക്ഷിതങ്ങളായിരുന്നു. അതിനാൽ ആക്കും ബോധിച്ചപോലെ രാജമന്ദിരത്തിൽ പോകുന്നതിനും വരുന്നതിനും സാധിച്ചിരുന്നില്ല. പ്രതാപസിങ്ങ് നടകാവൽക്കാരൻെറ അടുത്തുചെന്നു ഇങ്ങനെ ചോദിച്ചു.

പ്രതാ:—എനിക്കു സുൽത്താനെ കാണേണ്ട ആവശ്യമുള്ളതുകൊണ്ടു, ദയചെയ്തു് എന്നെ രാജദ്വാരത്തിനുള്ളിൽ വിട്ടയയ്ക്കാമോ?

സേവകൻ:—സുൽത്താനെ കാണുന്നതിലേയ്ക്കു ആവശ്യമുള്ള ആരെയും അനുവാദംകൂടാതെ വിട്ടയയ്ക്കുകയില്ല. നിങ്ങളുടെ അപേക്ഷ എന്താണെന്നു പറഞ്ഞാൽ, ഞങ്ങൾ അതറിയിച്ചു്, കല്പനതന്നാൽ വിട്ടയയ്ക്കുന്നതിനു വിരോധമില്ല. അനുവാദംകൂടാതെ വിട്ടയച്ചാൽ ഞങ്ങളെ ശിക്ഷിക്കയും ഉദ്യോഗത്തിൽനിന്നു നീക്കുകയും ചെയ്യും.

പ്രതാ:—ഞാൻ ഒരു രജപുത്രവീരൻ. സുൽത്താൻെറ സൈന്യത്തിൽ ചേരുന്നതിനാഗ്രഹിക്കുന്നുണ്ടു്. ഈ അപേക്ഷയെ അദ്ദേഹത്തെ അറിയിക്കണമെന്നാശിച്ചു വന്നതാണു്.

സേവക:—അങ്ങനെയാണെങ്കിൽ അതു് ഇവിടംകൊണ്ടല്ല സാധിക്കേണ്ടതു്? സൈന്യത്തിൽ ഉദ്യോഗം വേണമെന്നാണെങ്കിൽ സൈന്യാധിപൻെറ അടുക്കൽ അപേക്ഷിക്കണം.

പ്രതാ:—അതു ഉദ്യോഗക്രമമാണു്. എങ്കിലും ആ വിവരവും സുൽത്താൻ തിരുമുമ്പാകെ അറിയിച്ചാൽ അവിടെനിന്നും തന്നെ തരുവാൻ കഴിയുന്നതാണല്ലോ. ഏതായാലും അവിടത്തെ കണ്ടറിയിക്കുന്നതിൽ അപാകമൊന്നുമില്ല.

ഇങ്ങനെ അവർ സംസാരിച്ചുകൊണ്ടുനില്ക്കുമ്പോൾ, രാജദ്വാരത്തിലെ പ്രധാനമായ ഇരുമ്പുകതകു തുറക്കപ്പെട്ടു. ഒരു വീരൻ ആയുധപാണിയായി പുറത്തുവന്നു. പുറകെ കുറെ ബലിഷ്ഠസൈന്യവുംകുതിരപ്പട്ടാളവും പുറത്തായി. ഒടുവിൽ വിശിഷ്ടവും വൈചിത്ര്യവുംആയ രഥത്തിൽ സുൽത്താനും പുറത്തെത്തി. എല്ലാപേരും ശ്രദ്ധാപൂർവ്വം രഥത്തിൻെറ ചുഴലവും നിൽക്കപ്പെട്ടു. സുൽത്താൻ ഗോപുരദ്വാരത്തുകൂടി പുറത്തെത്തിയഉടൻ, പ്രതാപസിങ്ങ് കൃതാഞ്ജലിയായിട്ടു്, തറപററെ താണുതൊഴുതു. വേണ്ടതിലധികംമര്യാദയോടുകൂടി, തന്നെ അഭിവാദ്യംചെയ്ത ആ രാജഭക്തൻ ആരെന്നറിയുവാൻ, സുൽത്താൻ സൂക്ഷിച്ചുനോക്കി. സയിദ്ദ്അബ്ദുല്ലാ

അവതരിച്ചു നില്ക്കുന്നതുപോലെതോന്നി. തന്റെ സഹോദരനെ അനുസ്മരിപ്പിച്ച പ്രതാപസിംഗിന്റെമേൽ, ദയാവാത്സല്യങ്ങളെ വർഷിച്ചു. മന്ദസ്മിതപൂർവം അയാളെഅടുത്തുവിളിച്ചു് "എന്താവന്ന തു്" എന്നു ചോദിച്ചു. എനിക്കു് ഇവിടുത്തെ മാന്യസന്നിധിയിൽ ഒരുദ്യോഗം ലഭിക്കണമെന്നാശയുണ്ടെന്നു, അയാൾ അറിയിച്ചു. "ആകട്ടെ അങ്ങാനചെയ്യാം, കൊട്ടാരത്തൽപോയി നില്ക്കൂ. ഞാൻ ഇപ്പോൾ മടങ്ങിവരും." എന്നുപറഞ്ഞിട്ടു യാത്രയെ തുടൎന്നു.

ദ്വാരപാലകന്മാരായ ഭടന്മാൎക്കു് ഇതിലധികം ഒരത്ഭുതം തോന്നാനില്ല. "എന്തു് നമ്മുടെ ചക്രവൎത്തിക്കു ഇത്ര നല്ലശീലവുമുണ്ടോ? അവന്റെ ഭാഗ്യംതന്നെ. അവനെകണ്ടുകൂട്ടമ്പോൾ രഥം നിറുത്തി, അവനെ അരുകിൽവിളിച്ചു് കുശലപ്രശ്നംചെയ്തു കൊട്ടാരത്തിൽപോയി നില്ക്കാൻ ആജ്ഞാപിച്ചതുകണ്ടില്ലേ? അവൻതന്നെ ഭാഗ്യവാൻ" എന്നു ഭടന്മാർ തമ്മിൽ പറഞ്ഞു.

അനന്തരം അവർ പ്രതാപസിംഗിനെ കൊട്ടാരത്തിനുള്ളിൽ കൂട്ടിക്കൊണ്ടുപോയി ഭക്ഷണംകഴിപ്പിച്ചു സങ്കടക്കാൎക്കു നില്ക്കാനുള്ള സ്ഥലത്തുനിൎത്തി. പിന്നിട്ടുഭടന്മാർതമ്മിൽ ഒരു സംഭാഷണംനടന്നു.

ഒരുവൻ:—ഈ വീരൻ ആരു്? ഇവനെക്കണ്ട ഉടൻ സുൽത്താൻ ബഹുമാനപൂർവം ആദരിച്ചിരിക്കുന്നു.

മറ്റൊരുവൻ:—ഇവന്റെപേർ പ്രതാപസിംഗു് എന്നാണു്. ഇവൻ ഒരു രജപുത്രവീരനാകുന്നു. കുറച്ചുകാലത്തിനുമുമ്പു നടന്ന യുദ്ധത്തിൽ പിടിക്കപ്പെട്ട ശത്രുയോധന്മാരിൽ ഒരുവനായിരുന്നു. സുൽത്താന്റെ സഹോദരൻ സയ്യദ് അബ്ദുല്ലായുടെ ഛായ ഇവനുള്ളതുമൂലം ഇവനെ മാത്രം കൊല്ലാതെ വിട്ടയച്ചു. ഈ വീരനെ സൂക്ഷിച്ചുനോക്കിയാൽ ഉയൎന്നവംശത്തിൽ ജനിച്ചവനാണെന്നുതോന്നും. പക്ഷെ സയ്യദ്അബ്ദുല്ലാവിന്റെ പുത്രനായിരിക്കുമോഎന്നും സന്ദേഹിക്കാനുണ്ടു്. ഇല്ലെങ്കിൽ ഇത്ര തന്മയമായ ഛായയുണ്ടാകുന്നതെങ്ങനെ? ആൎക്കും ഈ സംശയം ജനിപ്പിക്കും. അബ്ദുല്ലായുടെ ഛായ ശരിയായി ഇയ്യാൾകണ്ടു്.

മൂന്നാമൻ:—സയ്യദ്അബ്ദുല്ലാ ഇപ്പോൾ എവിടെ?

മറ്റൊരുവൻ:—അദ്ദേഹം ചെറുപ്പത്തിൽ വേട്ടയ്ക്കുപോയി. പിന്നിട്ടു മടങ്ങിവന്നിട്ടേ ഇല്ല. അദ്ദേഹത്തെ കണ്ടുപിടിക്കുവാൻ സുൽത്താൻ പല യത്നങ്ങളുംചെയ്തു. അതെല്ലാം നിഷ്ഫലങ്ങളായി. അനുജൻ മടങ്ങി എത്താതിരുന്നതിനാൽ സുൽത്താൻ ഒരുകൊല്ലത്തോളം സവാരി മുതലായ സുഖസ്ഥിതികളും ആഡംബരങ്ങളും നിൎത്തിവച്ചു ദുഃഖം ആചരിച്ചു. ഇന്നും സയ്യദ്അബ്ദുല്ലാവിന്റെ പേരുപറഞ്ഞുകേട്ടാൽ അദ്ദേഹം വ്യസനിക്കുക പതിവാണു്. പ്ര

താപസിങ്ങിനെ കണ്ടാൽ, സയ്യദ്അബ്ദുല്ലാവിനെ കണ്ടതുപോലിരിക്കും. ഇതുനിമിത്തമാണു ഈ വീരനെ അദ്ദേഹം അതിരുവിട്ടുസ്നേഹിക്കുന്നതു. അദ്ദേഹത്തിൻെറ സ്ഥിതിയും ഈ വിരൻെറ സ്ഥിതിയും തമ്മിൽ എത്ര അന്തരമുണ്ടു് എന്നിരുന്നാലും വീരനെ കാണുമ്പോൾ ഛായാസാമ്യംകൊണ്ടു് അതെല്ലാം മറന്നു അടിമപ്പെട്ടുപ്പോകുന്നു. സഹോദരസ്നേഹമുള്ള പുരുഷന്മാരിൽ അദ്ദേഹം അദ്വിതീയനാണു്.

ഒന്നാമൻ:— അദ്ദേഹത്തിനു മുമ്പൊക്കെ ചിത്ത നടത്തയുണ്ടായിരുന്നു. എന്നാൽ അതെല്ലാം തീരെ വിട്ടുകളഞ്ഞതുപോലെ തോന്നുന്നു.

രണ്ടാമൻ:— ആവക ദുശ്ശീലങ്ങൾ വകവയ്ക്കാനില്ല. ചെറുപ്പബുദ്ധികൊണ്ടു ചില വഷളത്തങ്ങൾ കാണിച്ചുപോയി എന്നേയുള്ളു. ഇപ്പോൾ പൌരുഷബുദ്ധി വന്നിട്ടുണ്ടു് ചാപല്യങ്ങളെല്ലാം ആക്ഷേപകരങ്ങളാണെന്നു മനസ്സിലായപ്പോൾ അതെല്ലാം തെറിച്ചുപോയി. ഇപ്പോഴത്തെ സ്ഥിതിമാത്രം അറിയുന്നവൎക്കു് അങ്ങനെ ഒരു ദുശ്ശീലമുണ്ടായിരുന്ന ആളെന്നു തോന്നുകയേ ഇല്ല. ഇതാണു ഗൌരവമുള്ളവരുടെ ശീലം.

വേറൊരുവൻ:— ഈ വീരൻ ഒരുവേള അബ്ദുല്ലാവിൻെറ മകനായിരിക്കാനും മതിയെന്നു പറഞ്ഞുവല്ലോ. ഈ വീരൻ രജപുത്രനാണെന്നും പറയുന്നു. ഇതു രണ്ടുംകൂടി യോജിക്കുന്നതെങ്ങനെ? ഇയാൾ അയാളുടെ മകനായിരിക്കുമെന്നു് ഊഹിക്കുവാനുള്ള മററു കാരണങ്ങളൊന്നുംതന്നെ കാണുന്നില്ല.

എന്നിങ്ങനെ ആ രാജധാനിയിലുള്ള ഭൃത്യന്മാർ പരസ്പരം സംഭാഷണംചെയ്തുകൊണ്ടിരിക്കുമ്പോൾ "സുൽത്താൻവരുന്നു" എന്നു പടഹധ്വനി സൂചിപ്പിച്ചു. രാജഭൃത്യന്മാർ നിയുക്തസ്ഥലങ്ങളിലേക്കുപോയി. പ്രതാപസിംഗ് തനിച്ചു ഒരുസ്ഥലത്തിരുന്നു. സാധാരണയായി സുൽത്താനെ കാണ്മാൻ വരുന്ന പൌരപ്രധാനന്മാൎക്കു ഇരിക്കുന്നതിനായി കെട്ടിയുണ്ടാക്കിയിട്ടുള്ള "ദൎശനസൌധ"ത്തിലാണു വീരൻ അല്ലെങ്കിൽ പ്രതാപസിംഗ് ഇരുന്നതു്. പൌരന്മാരിലാൎക്കുംതന്നെ വിശേഷവിധിക്രൂടാതെ. രാജസൌധത്തിൽ ചെന്നു കാണുന്നതിനു കല്പനകൊടുക്കുന്നതല്ല. എന്നാൽ രാജ്യഭരണം സംബന്ധിച്ചും നികുതി വസൂൽചെയ്യേണ്ട സംഗതികളിൽ കുഴപ്പം നേരിടുമ്പോൾ അതിനെക്കുറിച്ചും, യുദ്ധസംബന്ധമായകാൎയ്യങ്ങളെക്കുറിച്ചും, കാട്ടുകള്ളന്മാരുടെശല്യം അധികമാകുമ്പോൾ അതിനെക്കുറിച്ചും കൂടിയാലോചനനടത്തുന്നതിനായി, പൌരപ്രധാനന്മാരെ വിളിച്ചുവരുത്തി ചൎച്ചചെയ്യുന്നതിനുള്ള ഒരു മന്ദിരമാണു് ദൎശനസൌധം. വീരൻ അവിടെ ഇരിക്കുകയായിരുന്നു. സുൽത്താൻ

മടങ്ങിയെത്തി വളരെനേരമായി, വീരനെ വിളിച്ചു കാൎയ്യംചോദി ക്കുന്നതിനുള്ള ആരംഭമൊന്നും കണ്ടില്ല തന്റെകാൎയ്യം മറന്നുപോയിരിക്കുമോ എന്നു് അയാൾ ശങ്കിച്ചു.

എന്നാൽ സുൽത്താൻ അയാളെമറന്നില്ല. മറക്കുവാൻ കഴികയുമില്ല. അയാളുടെ രൂപം, സുൽത്താന്റെ ഹൃദയഭിത്തിയിൽ ഗാഢമായിപ്രതിഫലിച്ചിരിക്കുമ്പോൾ മറന്നുപോകുന്നതെങ്ങനെ? അദ്ദേഹംപ്രധാനസേനാനായകനുമായി സംസാരിച്ചുകൊണ്ടിരിക്കയായിരുന്നു. ആ വിവരം ഭൃത്യന്മാരിൽനിന്നു വീരനുമനസ്സിലാകയാൽ ഇച്ഛാഭംഗത്തിനിടയുണ്ടായില്ല. അല്പനേരം കഴിഞ്ഞു് ഒരു ഭൃത്യൻവന്നു് അവിടത്തെ സുൽത്താൻ വിളിക്കുന്നു എന്നു പറഞ്ഞു. ഉടനെ പ്രതാപൻ തന്റെ വസ്ത്രത്തെ ശരിയായുടുത്തു് അഹങ്കാരത്തിന്റെ തള്ളലുണ്ടെന്നോ മറ്റോ ശങ്കിച്ചെങ്കിലോ എന്നു ഭയന്നു്,വിനയവേഷത്തിൽ സുൽത്താന്റെ മുമ്പിൽ ചെന്നു്, താണുതൊഴുതു തന്റെ ഭക്തിയെ പ്രകാശിപ്പിച്ചു. വീരനെ കണ്ട ഉടൻ സുൽത്താൻ സേനാനായകനോടു ഇവനെ നിങ്ങൾ കാണുന്നുണ്ടല്ലൊ. കാണാതെപോയ നമ്മുടെ സയ്യദ്അബ്ദുല്ലാവിന്റെ ഛായ ഇവനുണ്ടു്. മൃഗയാവിനോദത്തിനായി പോയവൻ ഇനിയും മടങ്ങിഎത്തിട്ടില്ലാത്തതിന്റെ ഹേതു എന്താണെന്നറിഞ്ഞുകൂടാ. സിംഹാദിക്രൂരജന്തുക്കളുടെ കയ്യിൽ അപകടത്തിൽപെട്ടുപോയോ എന്നും, മാൎഗ്ഗവപ്ലവംകൊണ്ടു വല്ല രാജ്യത്തിലും അകപ്പെട്ടു ദയനീയസ്ഥിതിയിൽ ജീവിക്കുന്നോ എന്നും, അറിവാൻ മാൎഗ്ഗമില്ല. അവനെ കണ്ടുപിടിക്കുന്നതിനായി പല രാജ്യങ്ങളിലും ചാരന്മാരെ അയച്ചു് അന്വേഷണം നടത്തി എന്റെ പ്രയത്നങ്ങളെല്ലാം നിഷ്ഫലങ്ങളായി. ഞങ്ങളുടെ പെററമ്മ അവനെ കാണാത്ത ദുഃഖത്താൽ വ്യാധിതയായി മരിച്ചു. ഈ വീരന്റെ മുഖച്ഛായയ്ക്കും അബ്ദുല്ലാവിന്റെ മുഖച്ഛായയ്ക്കും യാതൊരു വ്യത്യാസവുമില്ല. ഇവൻ അയാളുടെ പുത്രനായിരിക്കുമോ എന്നു സന്ദേഹിപ്പാൻ മാൎഗ്ഗമുണ്ടു്. അവൻ വേട്ടയ്ക്കുപോകുന്ന കാലത്തിൽ, ഈ വീരന്റെ പ്രായമുണ്ടായിരുന്നു. ഇവനെ ഞാൻ ആദ്യമായി കണ്ടസമയം, നമ്മുടെ സഹോദരൻ വളരെക്കാലമായി നടന്നലഞ്ഞിട്ടും അവന്റെ യൌവനം ക്ഷയിക്കാതെതന്നെകൊണ്ടുവന്നു ദൈവം നമ്മുടെ സന്നിധിയിൽ വിട്ടതാണെന്നു വിചാരിച്ചു. ഇവൻ മറെറാരാളാണെന്നു് എനിക്കറിഞ്ഞുകൂടാ. പേരും പ്രായവും മാത്രമാണു സന്ദേഹത്തിനിടംകൊടുക്കുന്നതു്- അമ്മ ഇപ്പോൾ ജീവിച്ചിരുന്നുവെങ്കിൽ ഇവൻതന്നെയാണു അബ്ദുല്ലാ എന്നു വിചാരിച്ചു ഇവനെ വിട്ടയയ്ക്കാതെ കൂടെ പാൎപ്പിച്ചുകൊള്ളുമായിരുന്നു എന്നു പറഞ്ഞു. അതുകേട്ടു്,

സൈന്യാധിപൻ:— മഹീപതേ! അവിടുന്ന് അരുളിച്ചെയ്തതെല്ലാം സത്യംതന്നെ. എല്ലാം ദൈവത്തിൻെറ വ്യാമോഹവിലാസമാണ്. നമുക്ക അതിനെക്കവിഞ്ഞു ചെയ്യുവാനൊന്നുമില്ല.

സുൽത്താൻ:— ശരിതന്നെ. വീരാ! പ്രതാപാ! കുറേക്കാലത്തിനുമുമ്പുനടന്ന യുദ്ധത്തിൽ, നീ കാണിച്ച ധൈൎയ്യവും യുദ്ധസാമൎത്ഥ്യവും നമ്മുടെ സേനാനായകനായ ഇദ്ദേഹം നേരിട്ടു കണ്ടിരുന്നു എന്നു പറയുന്നുണ്ട്. അയാൾ നിനക്കുവേണ്ടി എന്നോടു ശുപാൎശിയും ചെയ്തിരിക്കുന്നു. അതിനാൽ ഞാൻ നിന്നെ, യുദ്ധവീരന്മാരുടെ അദ്ധ്യക്ഷനായും കാവൽസൈന്യങ്ങളുടെ നായകനായും, പൊതുവിൽ ഉപസൈന്യാധിപനായും നിയമിച്ചിരിക്കുന്നു. ഈ നിയമനം നിനക്ക സമ്മതമായിരിക്കുമല്ലോ.

പ്രതാപസിംഗ്—(തൊഴുതിട്ട്) രാജാധിരാജൻ! അവിടുത്തെ പാദസേവകനായ ഞാൻഅറിയേണ്ടതായൊന്നുമില്ല. എല്ലാം അവിടുത്തെ കല്പനപോലെ നടന്നുകൊള്ളാം. അവിടുത്തേക്ക് എൻെറമേൽ തോന്നിയ ദയയ്ക്ക് ദൈവം അവിടുത്തേയ്ക്ക് ദീർഘായുസ്സുനൽകട്ടെ. രാജഭക്തിയോടും, നീതിപൂർവ്വകമായ കൃത്യനിഷ്ഠയോടുംകൂടി അവിടുത്തെ കല്പനയെ നടത്തിക്കൊള്ളുന്നതിനു തയ്യാറായിരിക്കുന്നു.

സുൽത്താൻ:— പ്രതാപാ! നിൻെറ രാജഭക്തിയെക്കുറിച്ചു എനിക്ക സന്ദേഹമില്ല. നിൻെറ വാക്കിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്ന സൽഗ്ഗുണങ്ങൾ അതിലേക്ക മതിയായ സാക്ഷ്യങ്ങളാണെന്നുതന്നെ ഞാൻ വിശ്വസിക്കുന്നു.

പ്രതാപസിംഗിനു ഉദ്യോഗസംബന്ധമായ നീട്ടും ഉടുപ്പുംമററു ലക്ഷ്യങ്ങളും കൊടുത്തു യാത്രപറഞ്ഞു. അയാൾ സുൽത്താനെ തൊഴുതു ഉദ്യോഗത്തിൽ പ്രവേശിച്ചു. ദൈവം ഒരാളെ നന്നാക്കുന്നതു രണ്ടുമൂന്നുനിമിഷനേരങ്ങൾകൊണ്ടാണ്", എന്നുള്ളതിലേക്ക പ്രതാപസിംഗിൻെറ സ്ഥിതി ഉത്തമദൃഷ്ടാന്തമാകുന്നു.

പ്രതാപസിംഗിൻെറ ഉദ്യോഗപ്രവേശനം പെട്ടെന്നുസൈന്യമൊട്ടുക്കറിഞ്ഞു വീരൻ അരമനയിൽനിന്നും വെളിയിലേക്ക പുറപ്പെട്ടസമയം, അവൻെറ എതിരിൽകാണപ്പെട്ട ജനങ്ങളെല്ലാംപേടിച്ചുവിറച്ചു, തലതാഴ്ത്തി തൊഴുതു നമ്രമുഖന്മാരായിനിന്നു. വീരനെ ഉള്ളിലേക്ക കടത്തിവിടുകയില്ലെന്നു പറഞ്ഞ ഭടന്മാർ, അയാളുടെവരവിനെ കാത്തുനിന്നു. പെട്ടെന്നു രാജമന്ദിരത്തിൻെറ ബഹിർദ്വാരംതുറക്കപ്പെട്ടു. ഏതാനും യുദ്ധവീരന്മാരുടെ അകമ്പടിയോടുകൂടി സൈന്യാധിപൻെറ വേഷത്തിൽ വീരൻ ആ വാതൽവഴിയായി പുറത്തേക്കുപുറപ്പെട്ടു. വീരനെ അകത്തു വിടുകയില്ലെന്നു തടഞ്ഞ ഭടന്മാർ, അയാളെകണ്ട ഉടൻ പട്ടാളസംബന്ധമായ ആചാരംചെ

സ്സു തല കനിഞ്ഞുനിന്നു വണക്കത്തെ—അതായത്തു് അനുസരണത്തെ പ്രകാശിപ്പിച്ചു. എല്ലാവരും കൂടിനിന്നു്, പ്രതാപസിംഹൻ (സിംഗ്) ജയിപ്പുതാക! ജയിപ്പുതാക! എന്നു് ആശംസിച്ചു.

ദൈവഭക്തിയോടും, പരോപകാരവ്രതത്തോടും, മനോബലത്തോടും ജീവിക്കുന്നവനു ഒരിക്കലും ഒരു താഴ്ചയുണ്ടാകുകയില്ല. പ്രതാപസിംഗിനു ലഭിച്ച ഉദ്യോഗം ചെറുതല്ല. ഇതിൽ വലിയ ഒരു ഉദ്യോഗം അക്കാലത്തില്ല. അടിക്കടി സാമന്തരാജാക്കന്മാരോടും, മററു വലിയ ശക്തികളോടും യുദ്ധംചെയ്യേണ്ട ആവശ്യം അക്കാലങ്ങളിൽ അധികമായുണ്ടായിരുന്നതിനാൽ, വീരയോധന്മാരുടെ സഹായം യുദ്ധരംഗത്തിൽ ഒഴിച്ചുകൂടാൻപാടില്ലാത്ത ഒരു പ്രസ്ഥാനമായിഗണിക്കപ്പെട്ടിരുന്നു. ഇതിലേക്കു നിയുക്തരായ സേനാവിഭാഗം, പല വിരയുദ്ധങ്ങളിലും പരാക്രമംകൊണ്ടു ശത്രുസൈന്യങ്ങളെ പലായനംചെയ്യിക്കുന്ന വീരന്മാരെ തിരഞ്ഞെടുത്തു് അവരെക്കൊണ്ടു സജ്ജീകരിക്കപ്പെടുന്ന ഒന്നാകുന്നു. അതിന്റെ അധിപസ്ഥാനം, അനന്യാഹതപട്ടവായ, ഒരു മഹാവീരനിൽ നിക്ഷിപ്തവുമായിരുന്നു. ഈ നിലയിൽ പ്രതാപസിംഹന്റെ ജയഭേരി അന്യരാജ്യങ്ങളിൽ കൂടി വ്യാപിച്ചിരുന്നു. തന്നിമിത്തം അയാൾക്കു ലഭിച്ച ഉദ്യോഗത്തിനു അയാൾ സർവഥാ അർഹനായിരുന്നു. ഭരണശക്തിയും പരസൈന്യത്തെ ആക്രമിക്കുന്നതിനും, സ്വസൈന്യത്തിനു കേടുതട്ടാതിരിക്കുന്നതിനുമായി തയ്യാറാക്കപ്പെടുന്ന വ്യൂഹകർമ്മത്തിൽ അയാൾ അദ്വിതീയനായ നോട്ടക്കാരനായിരുന്നു.

രാജസൌധത്തിൽനിന്നും പുറപ്പെട്ട പ്രതാപസിംഹൻനേരെ ചെന്നതു്, താൻ പാർത്തിരുന്ന സത്രത്തിലായിരുന്നു. അയാളോടുകൂറച്ചുകാലമായി മരുങ്ങിയിരുന്ന ഭിക്ഷുക്കൾ "വരണം, വരണം, എന്താ പോയകാര്യം ജയമായോ" എന്നുനിർമ്മത്സരബുദ്ധ്യാ ചോദിച്ചു. വീരൻ അതിലേക്കു നിങ്ങളുടെയെല്ലാംഅനുഗ്രഹംകൊണ്ടു് അങ്ങനെതന്നെ സാധിച്ചു. എന്നെ വീരസൈന്യാധിപനായിനിയമിച്ചു. ഈ ഉദ്യോഗത്തിനു ഞാൻ ഒരിക്കലും ആഗ്രഹിച്ചിരുന്നില്ല. ഇതു വളരെ വലിയവർക്കുമാത്രമേ ലഭിക്കുകയുള്ളൂ. ദൈവം കരുണയോടുകൂടി അതു് എനിക്കായിട്ടു തരുവിച്ചു എന്നു മറുപടിപറഞ്ഞു.

ഭിക്ഷുക്കൾ അതുകേട്ടു്, ആശ്ചര്യഭരിതന്മാരായിട്ടു്, എല്ലാപേരും പെട്ടെന്നു എഴുന്നേററു അയാളെ നമസ്കരിച്ചു ഞങ്ങളെക്കൂടെ രക്ഷിക്കണേ! ഞങ്ങൾ വല്ല അപരാധവും ചെയ്തുപോയാൽ, ഞങ്ങളെ മൃദുവായിക്കൊല്ലിക്കണേ എന്നപേക്ഷിച്ചു. പാവം! സാധുക്കളായ നിങ്ങളെ കൊല്ലുന്നതിനല്ല, രക്ഷിക്കുന്നതിനാണു് ഞാൻ ഉദ്യോഗം കയ്യേററതു്. നിങ്ങൾ ഒന്നുകൊണ്ടും ഭയപ്പെടേണ്ട. ഏതു സമയവും എന്റെ സഹായം നിങ്ങൾക്കുണ്ടാ

യിരിക്കും. എന്നെ നിങ്ങൾ കൂടക്കൂടെ വന്നുകാണുന്നതിന് എനിക്കു സന്തോഷമുണ്ടു് എന്നു ശാന്തവും മയാർദ്രവും ആയ സ്വരത്തിൽ അവരോടു പറഞ്ഞു. അവക്ക് അപ്പോളുണ്ടായ സന്തോഷാധിക്യത്താൽ, അവർ അയാളുടെ അഭ്യുദയത്തിനായി ദൈവപ്രാൎത്ഥനചെയ്കയും ആശിസ്സുകൾ നല്കുകയുംചെയ്തു.

അതിൻെറശേഷം അവരോടു് ഇരിക്കാൻപറഞ്ഞു. എല്ലാപേരും ഇരുന്നു. അവരുടെ മദ്ധ്യേ വീരനും ഇരുന്നു. വലിയ ഉദ്യോഗസ്ഥനായ അയാൾക്കു അശേഷം ഗർവില്ലാതെ തങ്ങളോടൊന്നിച്ചിരുന്നതുകണ്ടു് അവക്കു അടങ്ങാത്തവിധം ആനന്ദമുണ്ടായി. മഹാനേ! സൽഗുണങ്ങൾ നിറഞ്ഞ അമൃതഫലമേ! അവിടുത്തെ താഴ്മയായ ശീലത്തെക്കുറിച്ചു ഞങ്ങളെന്തു പറയേണ്ടു. സുൽത്താൻെറ വീരസൈന്യാധിപനും ഭിക്ഷുക്കളായ ഞങ്ങളും ഒന്നുപോലെ എന്നുള്ള അവിടുത്തെ സമബുദ്ധിക്കായി ഈശ്വരൻ എന്നും മംഗളം നല്കട്ടെ. അവിടുത്തേക്കു് ഇതിലും ഉപരിയായ സ്ഥാനം ലഭിക്കുമാറാകട്ടെ എന്നു് അവർ സസന്തോഷം ആശിസ്സുനല്കി.

അവരോടു് യാത്രപറഞ്ഞു്, ആ സത്രത്തിലെ പാൎപ്പുമാററി വീരൻ അവിടെനിന്നു പിരിഞ്ഞു. അയാൾക്കു ഇരിക്കുവാനായി സുൽത്താൻ ഒരു വലിയ സൌധം ഒഴിഞ്ഞുകൊടുത്തു. ഉദ്യോഗത്തിൻെറ വലിപ്പം അനുസരിച്ചു വസതിക്കു് ഉന്നതിയുണ്ടായിരിക്കണമല്ലൊ. ആ വസതിയിൽ അയാൾ പാൎത്തു തൻെറ ഉദ്യോഗസംബന്ധമായ കാൎയ്യങ്ങൾ നോക്കിത്തുടങ്ങി. ഇങ്ങനെ കുറേദിവസം കഴിഞ്ഞു.

---

## അദ്ധ്യായം ൧൩

---

### ഒരു ദൌത്യം

വിജയയ്ക്കു വീരനെ വരനായി ലഭിക്കുവാനുള്ള ഉപായങ്ങളെക്കുറിച്ചു്, ധാത്രി പല ചിന്തകളും ചെയ്തു. വീരനുണ്ടായ ഉദ്ഗതിയെസംബന്ധിച്ചു് അവൾക്കൊരറിവുമില്ല. ബാബുചന്ദ്രസേനനോടു ധാത്രിയമ്മ പല പണികളും പറഞ്ഞുനോക്കി. അദ്ദേഹം രാജശേഖരനല്ലാതെ മററാൎക്കും വിവാഹംചെയ്തു കൊടുക്കുന്നതല്ലെന്നു നിശ്ചയം ചെയ്തിരിക്കുകയാണു്. വിശേഷിച്ചും ഹിന്ദുമതാവലംബി എന്ന ഏകകാരണത്താലും, അയാളുടെ കുടുംബസ്ഥിതികളെക്കുറിച്ചു ഒരറിവുമില്ലാത്തതിനാലും വീരൻെറബന്ധമേ വിവാഹകാൎയ്യത്തിൽ സംബന്ധിപ്പിക്കാൻ പാടില്ല എന്നാണു് സേനൻെറ മതം. പാവം! ആ ധാത്രിയമ്മ ഓടിനടന്നും പറഞ്ഞും എതിർവാദംചെ

യ്യും വിജയയ്ക്കുവേണ്ടി പ്രാണൻ കളയുന്നു. എന്നിട്ടെന്താ! ഒരു ഫലവുമില്ല. ഒടുവിൽ ആ ധാത്രി ഇങ്ങനെ തീച്ചയാക്കി. "വീരൻ തന്നെ രമണിക്കു വരനായി ലഭിക്കണമെന്നുണ്ടെങ്കിൽ, അതിനുവേണ്ടി അവൻതന്നെ യത്നിക്കണം. അവൻ ശ്രമിച്ചുവെങ്കിൽ മാത്രമേ കാര്യനടപ്പുമുണ്ടാകുകയുള്ളു. അവന് അവളെ വിവാഹംചെയ്യാൻ മനസ്സുണ്ടോ എന്നും അറിഞ്ഞില്ല. അതിനാൽ അവനെക്കണ്ടു് ഈ സംഗതികളെല്ലാം അവനോടു പറയണം. അപ്പോൾ അവന്റെ മനോഗതം അറിയാം" എന്നിങ്ങനെ വിചാരിച്ചിട്ടു ധാത്രിയമ്മ വീരനെക്കാണ്മാൻ പോകുന്നതിനായി യത്നിച്ചു.

"ഉത്സാഹിനം പുരുഷസിംഹമുപൈതി ലക്ഷ്മീഃ" എന്നുണ്ടല്ലോ. ഉത്സാഹമുണ്ടെങ്കിൽ സാധിക്കാൻ പാടില്ലാത്ത കാര്യമില്ല. രാജശേഖരൻ തന്നെ വിവാഹം ചെയ്യും എന്നു തീച്ചപ്പെടുന്ന ദിവസം വിജയ അവളുടെ ജീവനെക്കളയുമെന്നതു് നിരാക്ഷേപമാകുന്നു. അവന്റെ പ്രകൃതത്തെക്കുറിച്ചു പരിശോധിക്കാത്തതുകൊണ്ടു് ബാബുചന്ദ്രസേനൻ ഒന്നുംതന്നെ അറിയുന്നില്ല. വലിയ ആളുകൾക്കുള്ള ഒരു ദുശ്ശീലമാകുന്നു ഇതു്. എന്തു മനസ്സിൽ കണ്ടാലും അതിന്റെ ഗുണദോഷചിന്തകൂടാതെ തനിക്കു തോന്നിയതു ശരിയെന്നും പരാഭിപ്രായം തെറെറന്നും വ്യാഖ്യാനിക്കയും അതിനെസാധിക്കാനായുള്ള യുക്തികൾ തെരഞ്ഞുപിടിച്ചു വാദിക്കയും ചെയ്യും. ഇതുമൂലം പലപ്പോഴും അവർ അപകടത്തിൽ പെടുകയും ചെയ്യും. അന്യന്റെ അഭിപ്രായം സമ്മതിച്ചുകൊടുക്കത്തക്ക അറിവേ തനിക്കുള്ളോ എന്നായിരിക്കും ഇവരുടെ ആശയം. കാര്യം ആരുപറഞ്ഞാലും അതു കാര്യം തന്നെ എന്നുള്ള ബുദ്ധി ഇവക്കില്ല. ചിലപ്പോൾ ഉദ്ദേശസിദ്ധിക്കായി അവർ അയുക്തകാര്യങ്ങളിൽ പോലും തലയിട്ടു അതിനു് സാധുത്വം കല്പിക്കാൻ ശ്രമിക്കും. അതിൽ ആക്കെല്ലാം അന്യായമായ നഷ്ടമുണ്ടായാലും വേണ്ടില്ല, തന്റെ മുയലിനു കൊമ്പു മൂന്നുണ്ടായല്ലോ എന്നു വിചാരിച്ചു തൃപ്തിപ്പെടും. ഇതാണു വലിയവന്റെ സ്വഭാവം. ബാബുചന്ദ്രസേനന്റെ അഭിപ്രായം ഏതാണ്ടു് ഇതുപോലെ തന്നെ. രാജശേഖരൻ ദുഷ്ടബുദ്ധിയാണെന്നുള്ളതിലേക്ക് എത്ര തെളിവുകൾ കൊടുത്താലും അദ്ദേഹം കൈക്കൊള്ളില്ല. അവന്റെ നേരേയുള്ള സാസൂയബുദ്ധികൊണ്ടു പറഞ്ഞുണ്ടാക്കുന്ന അപരാധമെന്നാണു് അദ്ദേഹത്തിന്റെ വിശ്വാസം. ഇങ്ങനെ തെററിദ്ധരിച്ചിരിക്കുന്നവരുടെ മനോഗതിയെ നേരേ കൊണ്ടുവരുവാൻ ആരാലും സാദ്ധ്യമല്ല.

അദ്ദേഹം ശ്രമിക്കുന്നതു വിജയയുടെ മരണത്തിനാണെന്നു അദ്ദേഹം അറിയുന്നില്ല. ഈ ചെറുപ്പത്തിൽ ലോകസുന്ദരിയായ അവൾ യാതൊരു സുഖങ്ങളും അനുഭവിക്കാതെ ജീവിതത്തെ അ

വസാനിപ്പിക്കാനുള്ള ഒരുക്കങ്ങളും കണ്ടു് അടങ്ങിയിരിക്കുന്നതെങ്ങനെ? രണ്ടുവയസ്സുമുതൽ പതിനാറുവയസ്സുവരെ, സ്വപുത്രിയേക്കാൾ അതിവാത്സല്യമായി വളർത്തിയ ഇവളുടെ ഭാവിയിൽ എനിക്കുള്ള വിചാരം അദ്ദേഹത്തിനില്ല. ഒരു സ്ത്രീബുദ്ധിയായിരുന്നിട്ടുകൂടി ഞാൻ അവളുടെ സങ്കടത്തിൽ അതിയായി സഹതപിച്ചുപോകുന്നു. പുരുഷബുദ്ധി കഠിനവും കൎക്കശവുമാണെന്നു പറയേണ്ടിയിരിക്കുന്നു. എന്നാൽ അവളുടെസ്ഥിതി ഉള്ളവണ്ണം അദ്ദേഹം അറിഞ്ഞിട്ടില്ലെന്നു ഒരു സമാധാനമുണ്ടു്. കാൎയ്യമില്ലാതെ അദ്ദേഹത്തെ കുറ്റപ്പെടുത്തുന്നതും ന്യായമല്ല. അവളുടെ ആശയം അദ്ദേഹത്തോടുതുറന്നുപറയുന്നതു ചിലപ്പോൾ സന്ദേഹത്തിനിടയാക്കിയേക്കും.

ഇങ്ങനെ ധാത്രി വളരെയെല്ലാം ആലോചിച്ചുവീരനെക്കാണ്മാനായി പുറപ്പെട്ടു. പണ്ടത്തെ സത്രംഅവർ കണ്ടറിഞ്ഞിരുന്നതിനാൽ യാത്ര അവിടേയ്ക്കായിരുന്നു. അവിടെ ചെന്നസമയം ഭിക്ഷുക്കളെല്ലാം യാചനാൎത്ഥം പുറത്തുപോയിരുന്നു. വീരൻഅവിടെതന്നെയായിരിക്കും താമസമെന്നു ആ ധാത്രിവിചാരിച്ചു ഭിക്ഷുക്കൾ മടങ്ങിവരുവോളം അവിടെ ഇരിക്കാൻതീൎച്ചയാക്കി. ഏകദേശം മദ്ധ്യാഹ്നമായപ്പോൾ അവർ എല്ലാപേരും മടങ്ങിയെത്തി. അവരിൽ ഒരുവനോടുപണ്ടു വ്യാധിതനായി അവിടെകിടന്നിരുന്ന ശ്മശ്രുവസ്ത്രധാരിയായവീരൻ ഇപ്പോൾ എവിടെ താമസിക്കുന്നു എന്നുചോദിച്ചു. അദ്ദേഹം സുഖക്കേടുകൾ തീൎന്നശേഷവും ഇവിടെ താമസിച്ചിരുന്നു. എന്നാൽഅതു് അല്പകാലത്തേക്കു മാത്രമേ ആയിരുന്നുള്ളൂ. നമ്മുടെ സുൽത്താൻ ആദ്ദേഹത്തിനു വീരസൈന്യാധിപത്യഉദ്യോഗംകൊടുത്തു. ഒരുവലിയ മാളികയും ഒഴിഞ്ഞുകൊടുത്തു. അദ്ദേഹത്തിന്റെ താമസം അവിടെയാണു്. ആദ്ദേഹത്തിന്റെ ഗുണംപോലെ വലിയ സ്ഥാനവും കിട്ടി. ഇപ്പോൾ അദ്ദേഹത്തിനെപ്പോലെ വലിയവൻ ആരുണ്ടു് എന്നിങ്ങനെ ഒരു ഭിക്ഷു മറുപടി പറഞ്ഞു. ആ സ്ഥലം തനിക്കറിവില്ലെന്നും കൂടെവന്നു കാട്ടിത്തരുമോഎന്നുംധാത്രി അവനോടുചോദിച്ചു. അവനുഅതുഅത്യന്തം സന്തോഷകരമായിരുന്നു. രണ്ടുപേരുംകൂടി പുറപ്പെട്ടു വീരൻ താമസിക്കുന്ന മാളികയിലേയ്ക്കുചെന്നു. വെളിയിൽ പട്ടാളക്കാരൻ കാത്തുനിന്നിരുന്നതിനാൽ അനുവാദംകൂടാതെ അകത്തുകടക്കുവാൻ പ്രയാസമുണ്ടായി. അനേകം ഭൃത്യന്മാരും ഉന്നതസ്ഥിതിയുംകണ്ടു് ആ ധാത്രി വിസ്മയിച്ചു. ഇന്ദ്രജാലംപോലെ ഇത്ര വേഗത്തിൽ ഒരു വ്യത്യാസം വന്നുവല്ലോ എന്നു അവർ വിചാരിച്ചു. ഈ വിവരം വിജയയെഅറിയിക്കുവാൻ വൈകി. താൻവന്നകാൎയ്യംകൂടി സാധിച്ചിട്ടുപോയാൽമതി എന്നു മനസാതീൎച്ചചെയ്തു. ഒരു ഭടൻ മാളികമുകളിൽചെന്നു് അവിടെ ഒരു ചാരുകസാലയിൽ കിടന്നിരുന്ന

സൈന്യധിപനായ പ്രതാപസിംഗിനെ തൊഴുതിട്ടു ഒരു സ്ത്രീ വെളിയിൽവന്നു കാണാൻ നില്ക്കുന്നു എന്നറിയിച്ചു. അവരുടെ പേർ ധാത്രിയമ്മ എന്നാണെന്നും പറഞ്ഞു.

ധാത്രിയമ്മയോ? നമ്മുടെ ധാത്രിയമ്മയെ വേഗംപോയിക്കൂട്ടിക്കൊണ്ടുവരു എന്നു അദ്ദേഹം കല്പനകൊടുത്തു. അതേ അക്കാലത്തു് അദ്ദേഹം തന്റെ ഭടന്മാരോടു പറയുന്ന വാക്കുകൾക്കു കല്പന എന്നു തന്നെയാണു് പറയാറുള്ളതു്. ഭടന്മാർമടങ്ങിപ്പോയി ധാത്രിയമ്മയേയുംകൊണ്ടു വരുമ്പോൾ അവരെ എതിരേല്ക്കുവാനായി വീരൻ കോണിപ്പടിയിൽ ചെന്നുനിന്നു. അവർ കോണികയറുന്നതു കണ്ടു് അല്ല! ധാത്രിയമ്മയോ? എന്താ! ഇത്ര ബദ്ധപ്പെട്ടു് ഇങ്ങോട്ടു തന്നെവന്നതു്. ഒരാളയച്ചാൽ ഞാൻ അങ്ങോട്ടുതന്നെ വരുമായിരുന്നുവല്ലോ എന്നു കുശലംചോദിച്ചിട്ടു് അവരെ അകത്തേക്കു കൂട്ടിക്കൊണ്ടുപോയി ഒരു കസാലയിൽ ഇരുത്തി.

വീരന്റെ സ്ഥിതിയും വലിയ ഉദ്യോഗവലിപ്പവും ഇത്ര ഉയന്നതു് അയാളുടെ മയ്യാദകൊണ്ടാണെന്നു്, അവർ മനസാ അഭിനന്ദിച്ചു. അവിടെയെല്ലാം അലങ്കരിച്ചിരിക്കുന്നതുകണ്ടു അതു് ഒരു രാജമന്ദിരത്തെ അധഃകരിക്കുമെന്നു തോന്നി. ഈസ്ഥിതികളെല്ലാം എന്റെ മകളറിഞ്ഞാൽ അവൾ അച്ഛന്റെ അനുമതികൂടാതെതന്നെ വീരനെ പാണിഗ്രഹണന്യായേന വിവാഹം സാധിക്കാതിരിക്കയില്ല എന്നു് അവർ ഊഹിച്ചു. എന്തിനായിട്ടാണു ഇത്ര ദൂരംവന്നതെന്നു വീരൻ ചോദിച്ചതിലേക്കു അയാളെ ഒരു രഹസ്യം അറിയിക്കാനുണ്ടെന്നു മറുപടിപറഞ്ഞു. രണ്ടാളുംകൂടി ഒരു രഹസ്യമുറിയിലേക്കു ചെന്നു. അവിടെവച്ചു വിജയയുടെ മനോഗതങ്ങളും തന്മൂലം അവളനുഭവിക്കുന്ന ദുഃഖവും, ബാബുചന്ദ്രസേനന്റെ നിശ്ചയവും അവൾ ഒരു രജപുത്രരാജാവിന്റെ മകളാണെന്നുള്ള പൂവ്വചരിത്രവും ധാത്രി അദ്ദേഹത്തെ മനസ്സിലാക്കി.

---

## അദ്ധ്യായം—൧൪.

---

## ഒരു ബുദ്ധസന്യാസി.

അഹമദ്നഗരത്തിലുള്ള രാജവീഥിയിൽ ഒരു ബുദ്ധസന്യാസി, ബുദ്ധമതത്തെക്കുറിച്ചു പ്രസംഗം നടത്തിക്കൊണ്ടിരുന്നു. ആ സമയം അവിടെ കൂടിയ ഹിന്ദുക്കൾ അയാളെ ആക്ഷേപിക്കുന്നതിനും എതിർവാദം ചെയ്യുന്നതിനും തുടങ്ങി. പലരുംകൂടി പല ചോ

ഭൃങ്ങൾ ആരംഭിച്ചു. ഇവിടെ ആൾക്കൂട്ടമെന്തു്? എന്താ വിനോദം എന്നു് ഓരോരുത്തൻ ചോദിച്ചു. കൂട്ടത്തിൽചേൎന്ന "ആരോ ഒരു മുട്ടത്തലയൻ പ്രസംഗംചെയ്യുന്നു" എന്നു് ആ കൂട്ടത്തിൽ നിന്നിരുന്ന ഒരുവൻ പറഞ്ഞു. ലോകഗതി മുഴുവൻവെറുത്തു സൎവ്വസംഗം പരിത്യജിച്ച, ഒരു ബുദ്ധസന്ന്യാസി, ബുദ്ധമതത്തെക്കുറിച്ചു പ്രസംഗിക്കുകയാണു് എന്നു വേറൊരുവൻ പറഞ്ഞു.

ആ സന്ന്യാസി മഞ്ഞനിറമുള്ള ഒരു നിലയങ്കി ധരിച്ചിരുന്നു. തല മുണ്ഡനംചെയ്യപ്പെട്ടിരുന്നു. ഭിക്ഷാടനത്തിനുപയോഗമുള്ള ഒരു പാത്രവും ജലത്തെ ഉൾക്കൊള്ളുമ്പോൾ അതിലുള്ള അണുപ്രാണികൾ നശിച്ചുപോകാതിരിക്കത്തക്കവിധം അരിക്കുവാനുള്ള ഒരു അരിപ്പയും അയാളുടെ കൈവശം ഉണ്ടായിരുന്നു. ഇവയെല്ലാം കണ്ടു്, ബുദ്ധമതത്തിന്റെ വിരോധികളായ രജപുത്രഹിന്ദുക്കൾ പരിഹസിച്ചുകൊണ്ടിരുന്നു.

"അവന്റെ മൊട്ടത്തല അടിച്ചുടയ്ക്കു" എന്നു ഒരുവൻ പറഞ്ഞു. "അവന്റെ വലതുകൈയിൽ ഒരു ഓലവിശറി ഇരിക്കുന്നതു കണ്ടോ" എന്നു മറ്റൊരുവൻ പറഞ്ഞു. "പുറകിൽക്കൂടി ചെന്നു് ആ പാത്രത്തേയും മററു സാമാനങ്ങളെയും പിടിച്ചുപറിച്ചെടുത്തുകൊൾക; അവൻ ഭക്ഷണം കഴിക്കാതെ, തിണ്ടാടട്ടെ" എന്നു മൂന്നാമതൊരുവൻ പറഞ്ഞു.

"സ്ത്രീകളെക്കണ്ടാൽ വിശറികൊണ്ടു മുഖംമറച്ചുപിടിയ്ക്കുന്നു. പെണ്ണാശയും മണ്ണാശയുംവിട്ട മഹൎഷിയോ? അതേ തപസ്വിയോ ഇങ്ങനെയുള്ള ഒരുവനെ വിശ്വസിച്ചുകൂടാ. എത്ര പെണ്ണുങ്ങളെച്ചുററിച്ചിട്ടു ഇങ്ങനെ ഇറങ്ങിയതാണോ എന്നുള്ള വസ്തുത ആരുകണ്ടു? ഇവന്റെ മറിമായങ്ങൾ ആൎക്കറിയാം. നാം ഉദാസീനരായിരുന്നാൽ ഈ നാട്ടിലെ പെണ്ണുങ്ങളെ അബദ്ധത്തിൽ ചാടിച്ചേക്കും" എന്നു് അന്ന്യൻ പറഞ്ഞു.

എടോ ചുമ്മാതിരിക്കു. ചല ചല എന്നൊന്നും പറയാതെ മിണ്ടാതിരി. ഇവൻ പറയുന്നതു എന്താണെന്നു കേൾക്കട്ടെ എന്നു ഒരുവൻ പറഞ്ഞു. ആ സന്ന്യാസി ഈ അവഹേളനങ്ങളെ എല്ലാം സഹിച്ചുകൊണ്ടു് അവിടെ കൂടിയിരുന്ന ജനക്കൂട്ടത്തോടു ഇങ്ങനെ പ്രസംഗിച്ചു.

"മാന്ന്യരെ! അല്പനേരം നിശ്ശബ്ദമായും, ക്ഷമയോടുകൂടിയും ഞാൻ പറയുന്നതു കേൾക്കുവിൻ. പ്രാണിലോകത്തിന്റെ ജീവിതം നീൎക്കുമളപോലെ ക്ഷണികമാകുന്നു. ഈ ലോകംതന്നെ മായാവിഡംബിതമാണു്. ജീവരാശികൾ ലോകജീവിതത്തെ ശാശ്വതമായി വിചാരിച്ചു നശിച്ചുപോകുന്നു. അവരെ അതിൽനിന്നും വിമോചിപ്പിക്കുവാനുള്ള യത്നം അതിന്റെ പരമാൎത്ഥജ്ഞാ

നമുള്ളവരെ ആശ്രയിച്ചിരിക്കുന്നു. നമ്മുടെ തപഃഫലമായി ലഭിച്ച മനുഷ്യജന്മത്തെ നാം ദുരുപയോഗം ചെയ്യുന്നു. എത്രയോ ജന്മങ്ങളുടെ പരിണാമഫലമാകുന്ന മനുഷ്യജന്മം എന്നതിനെ ആരും ഒക്കുന്നില്ല. കരുടൻ, മുരടൻ എന്നും മററുമുള്ള അങ്ഗവികലസ്ഥിതിവിട്ട് ഒരു പുരുഷജന്മം സിദ്ധിക്കുക സുലഭമല്ല. അങ്ങനെയുള്ള ജന്മം സിദ്ധമായിട്ടുകൂടെ പ്രാപഞ്ചികത്തിൽനിന്നും ഒഴിഞ്ഞിരിക്കുവാൻ ആരും യത്നിക്കുന്നില്ല. അനിത്യവും മായാരൂപവുമായ സുഖവിഭ്രാന്തിയിൽ മതിമയങ്ങി പരമാത്മജ്ഞാനം സിദ്ധിക്കാതെ, ജീവൻ അനന്തരജന്മത്തിലേക്കു കർമ്മങ്ങളാകുന്ന ഭാണ്ഡവുമായി പ്രവർത്തിക്കുന്നു. ഞാനെന്നും, എൻേറതെന്നുമുള്ള മമത പ്രപഞ്ചവികൃതിയിൽ അടിപെടുത്തി മോക്ഷത്തിൻെറ രുചി അറിയാതാകുന്നു. കാമക്രോധാദിവികാരങ്ങളിൽപെട്ടു മനുഷ്യൻ വാസ്തവതത്വത്തിൻെറ സത്തയെ അറിയാതെ അഹംമതിക്കുന്നു.

ഈവക പ്രസ്ഥാനങ്ങളെല്ലാം പ്രപഞ്ചത്തിൻെറ തുടർച്ചയെ സഹായിക്കുമെന്നല്ലാതെ ജന്മാന്തരത്തിൻെറ കാരണത്തെ കുറയ്ക്കുകയില്ല. അതിനാൽ നാം ഒന്നുവേണ്ടതു് ഇനിയും ജന്മത്തെ നീട്ടിക്കൊണ്ടു പോകുന്നതിനുതകുന്ന കർമ്മസഞ്ചയത്തിൻെറ ഗതിയെ നീട്ടിക്കൊണ്ടുപോകുന്ന പ്രസ്ഥാനത്തെ തുടരാതെന്നുള്ളതാകുന്നു.

ഈ പ്രസംഗം ഇങ്ങനെ നടക്കട്ടെ. പ്രതാപസിംഹൻെറയും ധാത്രിയുടെയും ആലോചനകൾ എന്തായി എന്നൊന്നു പരിശോധിക്കതന്നെ. ധാത്രിയുടെ വർത്തമാനങ്ങളെല്ലാം കേട്ടുകൊണ്ടിരുന്ന പ്രതാപസിംഹൻ ഈസംഗതി താൻ മുമ്പേ ധരിച്ചുവച്ചിട്ടുണ്ടെന്നും താൻ വിവാഹംചെയ്യുന്നുണ്ടെങ്കിൽ അതുവിജയയെ ആയിരിക്കുമെന്നും, ബാംബുചന്ദ്രസേനൻെറ ശ്രമങ്ങളൊന്നും നടക്കുന്നതല്ലെന്നും അങ്ങനെ നടക്കുന്നതായാൽ അന്നു് തൻെറ അധികാരം ഉപയോഗിച്ചു വിജയയെ കൊണ്ടുപോരുന്നതാണെന്നും, ഈ സംഗതിയിൽ വിജയയും ധാത്രിയും തിരെ ക്ലേശിക്കേണ്ട ആവശ്യമില്ലെന്നും വീരൻപറഞ്ഞു. വിജയ രജപുത്രഹിന്ദുരാജാവിൻെറപുത്രിയാണെന്നുള്ള വസ്തുതയിൽ വീരനു അതിയായസന്തോഷമുണ്ടായി. വീരനു ലഭിച്ച മേച്ചമേറിയ പദവിയെ നേരിട്ടുകണ്ടധാത്രി, അതിനെ വിജയയെ അറിയിക്കുന്നതിലേക്കു വളരെ തിടുക്കത്തോടുകൂടിയിരുന്നു. വീരൻ യാത്രപറഞ്ഞു ഒടുവിൽ ഒരു ഭടൻെറ സഹായത്തോടുകൂടി അവരെ അയച്ചു. ധാത്രി സ്വഗൃഹത്തിലെത്തി വീരൻെറ സ്ഥിതിയേക്കുറിച്ചു ആദ്യമായി പറഞ്ഞു. ഇത്ര ഉയൻ പദവിയായതുകൊണ്ടു ധാത്രിയുടെ വാക്കുകളെ വിജയ വിശ്വസിച്ചില്ല. ധാത്രി അതിനെ ബലമായി പറഞ്ഞുകേൾപ്പിച്ചു. ആനന്ദാതിശയംകൊണ്ടുധാത്രിയുടെ കണ്ണുകളിൽ ജലം നിറഞ്ഞു. ഇത്ര സന്തോഷകരമായ സംഗതി

അറിഞ്ഞുവന്ന ധാത്രിയെവിജയപിടിച്ചുആശ്ലേഷംചെയ്തു; എന്റെ അമ്മേ! എന്റെ ജന്മം സഫലമായിഎന്നു തന്നെ ഞാൻ വിശ്വസിക്കുന്നു. ധാത്രിയമ്മയില്ലായിരുന്നുവെങ്കിൽ എന്റെ സ്ഥിതി പരിതാപകരമായ നിലയിൽ അവസാനിക്കുമായിരുന്നു എന്നു് അവൾ പറഞ്ഞു. വീരനുമായി തമ്മിൽകണ്ടശേഷം നടന്നസംഭവങ്ങൾ വീണ്ടും വിസ്തരിച്ചു. പറയുന്നതിനായി അവൾ ആവശ്യപ്പെട്ടു. വീരന്റെ ചരിത്രം ഒന്നോ രണ്ടോപ്രാവശ്യം പറയുന്നതുകൊണ്ടു അവൾക്കു തൃപ്തി വരികയില്ല. എത്രകേട്ടാലും പിന്നെയും ആർത്തി ജിജ്ഞാസിതമായി ശേഷിക്കുന്നതേയുള്ളൂ. ആ ചരിത്രം പാരായണം ചെയ്താൽപോലും മതിവരികയില്ല.

താൻ ആദ്യം സത്രത്തിൽ ചെന്നതും, ഭിക്ഷുക്കളെ കണ്ടതും, ഭിക്ഷുവിനോടൊന്നിച്ചു വീരന്റെ മാളികയിൽ പോയതും, അവിടെ അനേകം ഭടന്മാർ ശുശ്രൂഷിക്കുവാനുള്ളതും വീരന്റെ മാളികയുടെ വിശേഷങ്ങൾ കണ്ടതും രണ്ടുപേരും കൂടി രഹസ്യമുറിയിൽ വെച്ചു സംഭാഷണം നടത്തിയതും, വീരൻ വിജയയെ അല്ലാതെ മറ്റാരെയും വിവാഹം ചെയ്യുന്നതല്ലെന്നു ശപഥംചെയ്തതും, ബാബുചന്ദ്രസേനൻ വിരോധിയായാൽകൂടി ഈ കാര്യം നടത്തുന്നതാണെന്നു ഉറപ്പു കൊടുത്തതും സവിസ്തരം ധാത്രി വിജയയോടുവീണ്ടും പറഞ്ഞു. അവളുടെ ഹൃദയത്തിനു അമൃതധാരയിൽ മുങ്ങിക്കുളിച്ചതുപോലെയുള്ള സുഖമുണ്ടായി.

ഇങ്ങനെ ഇവർ സംഭാഷണം ചെയ്തുകൊണ്ടിരിക്കുന്നമദ്ധ്യേ, ബാബുചന്ദ്രസേനൻ അവിടെ കടന്നുചെന്നു. ആ സമയം ധാത്രി അദ്ദേഹത്തോടു വീരനു ലഭിച്ച ഉദ്യോഗവിശേഷത്തെ പറഞ്ഞു. അദ്ദേഹം അതുകേട്ടു വിസ്മയിച്ചു. ഇത്ര സന്തോഷകരമായ ഒരു വൎത്തമാനം നമുക്കു ഇതിന്മീതേയുണ്ടോ എന്നു് അവൾ ചോദിച്ചു. ഇല്ലില്ല എന്റെ മനസ്സിനു് ഇത്ര സുഖകരമായ വൎത്തമാനം ഇതിന്മീതേ മറ്റൊന്നില്ല. ഇതു വാസ്തവമാണോ? നിന്നോടു ഇതാരു പറഞ്ഞു എന്നുസേനൻ സന്തോഷപൂൎവ്വംചോദിച്ചു. ഞാൻ പീടികയിൽ പോയിരുന്ന അവസരത്തിൽ മുമ്പിലത്തെ സത്രത്തിൽപാൎക്കുന്ന ചിലഭിക്ഷുക്കളെക്കണ്ടു. അവരോടു വീരന്റെ സുഖസ്ഥിതികളെക്കുറിച്ചു ചോദിച്ചു. അദ്ദേഹത്തെ വീരസൈന്യാധിപനായി സുൽത്താൻ നിയമിച്ചതനുസരിച്ചു് അദ്ദേഹം പാളയത്തിനടുത്തുള്ള ഒരു സൌധത്തിൽ താമസമാണെന്നും, അദ്ദേഹം വളരെ ഉന്നതിയിലെത്തിയിരിക്കുന്നു എന്നും അവർ സന്തോഷപൂൎവ്വം പറഞ്ഞു എന്നു ധാത്രി സേനനെ അറിയിച്ചു. സേനനു് ഇതിലധികം ആനന്ദവും ആശ്ചൎയ്യവും ഉണ്ടാകാനില്ല.

അവൻ സദ്ഗുണശാലി, പരോപകാരി, ദൈവഭക്തൻ, ശ

ത്രുക്കളെ അടക്കി ഭരിക്കുന്നതുപോലെ പഞ്ചേന്ദ്രിയവികാരങ്ങളെ അടക്കി ഭരിക്കുന്ന ഉത്തമഗുണമുള്ളവൻ. അവന്റെ യോഗ്യതയ്ക്കു ഇതല്ല, ഇതിലുപരിയായ ഉദ്യോഗം ലഭിക്കുമെന്നതിനു സന്ദേഹമേ ഇല്ല.

ഇങ്ങനെ അവർ വീരനെക്കുറിച്ചു സംഭാഷണംചെയ്തിരിക്കുമ്പോൾ, ഒരു വേലക്കാരൻ സേനന്റെ അടുക്കൽവന്നു്, പ്രഭോ! രാജപാതയിൽ ഒരു ബുദ്ധസന്ന്യാസിവന്നു ബുദ്ധമതതത്വങ്ങളെ പ്രസംഗിച്ചിരുന്നു. ഈ നഗരവാസികളായ രജപുത്രഹിന്ദുക്കൾ അദ്ദേഹത്തെ നിന്ദിക്കയും പലവിധം ഉപദ്രവിക്കയുംചെയ്തു എന്നു പറഞ്ഞു. അതു കേട്ടയുടൻ സേനൻ അവനോടുതന്നെ നീ പോയി അദ്ദേഹത്തെ ഇങ്ങോട്ടു കൂട്ടിക്കൊണ്ടുവരു എന്നു ആജ്ഞാപിച്ചയച്ചു.

ഭൃത്യൻ അതിലേക്കുപോയി. ധാത്രി അവളുടെ കാര്യങ്ങൾക്കായി പോയി. സേനൻ ബുദ്ധസന്ന്യാസിയുടെ വരവും കാത്തിരുന്നു. അല്പനേരത്തിനുള്ളിൽ ഭൃത്യനും സന്ന്യാസിയുമായി വന്നുചേൎന്നു. സേനൻ അയാളെ കണ്ട ഉടൻ വണങ്ങി, കാലുകഴുകിച്ചു, മാളികമുകളിലേക്കു കൂട്ടിക്കൊണ്ടുപോയി. പാചകശാലയിൽ ഇരുത്തി വേഗം ഭക്ഷണം തയ്യാറാക്കുന്നതിനു വേലക്കാൎക്കു ആജ്ഞകൊടുത്തു. ബുദ്ധസന്ന്യാസി സേനനെ കുറേനേരം സൂക്ഷിച്ചുനോക്കിട്ടു നിങ്ങളുടെ പേരെന്തു്? നിങ്ങളുടെ സാക്ഷാൽ ദേശം ഏതു് എന്നു ചോദിച്ചു.

ബാബുചന്ദ്രസേനൻ — എന്റെ പേർ ബാബുചന്ദ്രസേനൻ. എന്റെ പൂൎവ്വദേശം ജബൽപുരം.

സന്ന്യസി — ആ! സേനൻ! നിങ്ങൾ ഈ ദേശത്തിലാണോ പാൎത്തുവരുന്നതു്. എന്നെ നിങ്ങൾ അറിയുന്നില്ലായിരിക്കണം?

സേനൻ — അവിടത്തെ പേരു് എന്തെന്നു അറിവാൻ ആഗ്രഹമുണ്ടു്.

സന്ന്യാസി — ജബൽപുരത്തിൽനിങ്ങൾ പാൎക്കുന്നകാലത്തുഎന്റെ സ്നേഹിതനായിരുന്നു. ഓൎക്കുന്നുവോ? ഞാൻ ജബൽപുരം രാജാവിന്റെ പ്രധാനമന്ത്രി. ഇപ്പോൾ ഓൎമ്മിക്കുന്നുണ്ടോ?

സേനൻ — ആഹാ! അങ്ങനെയാണോ? എന്റെ ഈ നഗരവാസം, ഒരു ഭാഗ്യധാമമായി പരിണമിച്ചിരിക്കുന്നു. ജബൽപുരം രാജാവിന്റെ മന്ത്രിപ്രധാനിയായ ഉപേന്ദ്രൻ സന്ന്യാസവൃത്തിയെ അവലംബിക്കാനുണ്ടായ ഹേതു എന്തു്?

സന്ന്യാസി — ബുദ്ധമതസ്ഥാപനംചെയ്ത ശാക്യമുനി, ബോധനംചെയ്തതനുസരിച്ചു് നാം വാസംചെയ്യുന്ന ഈ ലോകം, മായാമയമെന്നും, അവസാനരഹിതമായ താപങ്ങളെ ഉണ്ടാക്കുന്നതാണെന്നും, നാം കണ്ട, ദുഃഖകരമായ ജീവിതരീതിയിൽനിന്നു, വി

മോചനം ലഭിക്കുന്നതിനായുദ്ദേശിച്ച് ഈ മതത്തെ അവലംബിച്ച് സിദ്ധാൎത്ഥന്റെ പാദങ്ങളെ ശരണീകരിച്ച്, സൎവസംഗം പരിത്യജിച്ചു സൽഗതിക്കായി പ്രയത്നംചെയ്യുന്നതു് ഉത്തമമെന്നു വിചാരിച്ചു സകലതും ഉപേക്ഷിച്ചു സന്യാസത്തെ അവലംബിച്ചിരിക്കുന്നു. ഒരു ദിവസം ഭാൎയ്യയും പുത്രന്മാരും അറിയാതെ ഞാൻ വനത്തിലേക്കുപോയി. ഒരു താപസനോടൊന്നിച്ചു കുറച്ചുകാലം യോഗം ശീലിച്ചു. പിന്നീട്ടു് അദ്ദേഹം എന്നെ അനുഗ്രഹിച്ചിട്ടു് "നീ പല സ്ഥലങ്ങളിലും നടന്നു ബുദ്ധമതസിദ്ധാന്തങ്ങളെപ്പററി പ്രസംഗിച്ചു മായാവിഭ്രമത്തിൽ കുരുങ്ങിക്കിടക്കുന്ന മനുഷ്യലോകത്തെ ഉദ്ധാരണംചെയ്യിക്കുക" എന്നു് ആജ്ഞാപിച്ചയച്ചു.

അതുമുതൽ ഞാൻ ബുദ്ധമതത്തെക്കുറിച്ചു പ്രസംഗിച്ചുകൊണ്ടു് ചുററിസ്സഞ്ചരിക്കുകയാണു്. ആ രീതിയിൽ ഇവിടെയുംവന്നു പ്രസംഗം ചെയ്യുകയായിരുന്നു. ഇവിടുള്ള രജപുത്രഹിന്ദുക്കൾക്കു അതു സമ്മതമല്ലായിരുന്നു. അതുനിമിത്തം അവർ എന്നെ കഠിനമായി ആക്ഷേപിക്കുകയും ശക്തിയായി ഉപദ്രവിക്കുകയുംചെയ്തു. ഞാൻ ആ ഉപദ്രവങ്ങളിൽപെട്ടു വിഷമിച്ചുനില്ക്കുമ്പോൾ ഒരാൾ വന്നു എന്നെ വിളിച്ചു, ബാബുചന്ദ്രസേനൻ എന്ന ബുദ്ധമതാനുയായി വിളിക്കുന്നു, കൂടെ പോരുക എന്നുപറഞ്ഞു. ഞാൻ അവനോടൊന്നിച്ചുപോന്നു. ഇവിടെവന്നപ്പോളാണു് എന്റെമേൽ ദയയോടെ അന്വേഷിച്ചതാൾ ബാബുചന്ദ്രസേനൻ എന്ന എന്റെ പൂൎവസ്നേഹിതൻ എന്നു എനിക്കു മനസ്സിലായതു്. ഇപ്പോൾ എനിക്കു അതിതമായ സന്തോഷമുണ്ടു്. സേനൻ! താങ്കൾ ജബൽപുരത്തെ ഉപേക്ഷിച്ചു രജപുത്രഹിന്ദുക്കളുടെ പ്രാബല്യം അധികമുള്ള ഈ ആമദ്ബാദിൽ വന്നുചേൎന്നതിനുള്ള ഹേതു എന്തു്? ഇവിടം ബുദ്ധമതദ്വേഷികളായ ഹിന്ദുക്കളുടെ ശക്തി അധികമുള്ള പ്രദേശമാണെന്നാണു് ഞാൻ വിചാരിക്കുന്നതു് തന്നിമിത്തം അന്യമതക്കാൎക്കിവിടം വാസയോഗ്യമേ അല്ല. നിങ്ങൾ ഇത്രയുംകൊല്ലം ഈ നഗരത്തിൽ സൎവസമ്മതമായി കഴിച്ചുകൂട്ടുവാൻ ഉപയോഗിച്ച നയവും സഹിച്ച ക്ഷമയും പ്രശംസനീയംതന്നെ.

സേനൻ— ജബൽപുരം എന്റെ പൂൎവന്മാർ വസിച്ചു ധനത്തിലും പ്രതാപത്തിലും അഭ്യുദയാസിദ്ധിച്ച നഗരമായിരുന്നതുകൊണ്ടു് അതിനെക്കുറിച്ചു് എനിക്കു് അതിയായ സ്നേഹമുണ്ടു്. എന്നാൽ എന്റെ കാലമായപ്പോൾ, അവിടത്തെ പഴയരാജാക്കന്മാരെല്ലാം കാടുമറയുകയും വീരസിംഗ് രാജ്യഭാരം ആരംഭിക്കയുംചെയ്തു. അയാൾ ഒരു മതഭ്രാന്തനായിരുന്നു. ഞാൻ ബുദ്ധമതത്തെ വിശ്വസിച്ചതു് അയാൾക്കു രുചിച്ചില്ല. ബുദ്ധമതവിരോധി

യായ അയാൾ, ആ മതപ്രവൎത്തകന്മാരോട് അധികംകഠിനക്കെ കൾ പ്രവൎത്തിച്ചിരുന്നു. അതുനിമിത്തം അവിടുത്തെ താമസം ശുഭോദൎക്കമല്ലെന്നുവിചാരിച്ചു ഇങ്ങോട്ടു പോന്നു. ഇവിടുത്തെ സുൽത്താൻ ബുദ്ധമതവിരോധിയല്ല. ഒരുമതത്തെയും അദ്ദേഹം ദ്വേഷിക്കയില്ല. എല്ലാമതക്കാരെയും അദ്ദേഹം ഒന്നുപോലെ ആദരിക്കുകയാണു ചെയ്യുന്നതു്.

ഇവരുടെ സംഭാഷണമദ്ധ്യേ പാചകൻ കടന്നുചെന്നു്, ഭക്ഷണം തയാറായി എന്നറിയിച്ചു. അതുകേട്ടുസന്യാസിയെ ഭോജനശാലയിലേക്കു കൂട്ടിക്കൊണ്ടുപോയി ഭക്ഷണം കഴിപ്പിച്ചു. നെയ്ചേൎത്തുള്ള ഗോതമ്പുപലഹാരങ്ങളും പാലും ആയിരുന്നു സന്യാസിക്കു നിശ്ചയിച്ചിരുന്നതു്. ആകുഡുംബത്തിലാരുംതന്നെ പ്രായേണ ചോറുണ്ണുകയില്ല. മാംസഭക്ഷണം അവരാരും ഒരിക്കലും ഉപയോഗിച്ചിരുന്നില്ല. കറികളും തഥൈവ. ഉപ്പിലിട്ട നാരങ്ങാ അവർ പലഹാരങ്ങളിൽ ചേൎത്തുപയോഗിച്ചുവന്നു. ഗോതമ്പും നെയ്യും ചേൎത്തുണ്ടാക്കുന്ന പലഹാരങ്ങളുംപരിപ്പുകൊണ്ടുണ്ടാക്കുന്ന ചാറും പാലും കാപ്പിയുംതേയിലയും അന്നുപയോഗത്തിലിരുന്നിരുന്നു. പാനിയങ്ങളിൽമദ്യം ഉപയോഗിച്ചിരുന്നില്ല. എന്നാൽ ദ്രാക്ഷാരസവുംഖൎജ്ജൂരാ (ഈത്തപ്പഴത്തിൽനിന്നെടുക്കുന്നതു്)സവവും മാത്രം പതിവായി ഉപയോഗിച്ചിരുന്നു. ആരോഗ്യത്തിനു വളരെ വിധത്തിൽ പ്രയോജനപ്പെടുന്ന ഈ ഭക്ഷണരീതി ഉയൎന്നനിലയിൽ ഉള്ളവർ ഉപയോഗിച്ചുവരുന്നുണ്ടു്. കേരളീയർ സൎവസാധാരണമായി ശീലിച്ചുവരുന്ന നെല്ലരിച്ചോറു ആമദ്ബാദിലെ ജനങ്ങൾ ഉപയോഗിച്ചിരുന്നില്ല. അതിനാൽ അവരുടെ ഇടയിൽ കുടവയറന്മാരുടെയും, പ്രമേഹികളുടെയും സംഖ്യ തുലോം കുറഞ്ഞിരുന്നു. പരിപൂൎണ്ണബലമുള്ളവരുടെ സംഖ്യ വൎദ്ധിച്ചുമിരുന്നു.

ഭക്ഷണാനന്തരം അവർ വീണ്ടും മാളികയിൽ ചെന്നിരുന്നു സംസാരിക്കുവാൻ തുടങ്ങി.

സേനൻ— അവിടുന്നു ദൎശനം ചെയ്ത ബുദ്ധദൈവാലയങ്ങളെക്കുറിച്ചു പറഞ്ഞുകേൾക്കുന്നതിനു എനിക്കാഗ്രഹമുണ്ടു്.

സന്യാസി—(പാററ്നാ) പാടലിപുത്രത്തിൽ ഗയ എന്ന ഒരു പഴയ പട്ടണമുണ്ടു്. അതു് ലോകത്തിലുള്ള പുണ്യക്ഷേത്രങ്ങളിലെല്ലാററിലുംവെച്ചു്; പുരാതനവും മുഖ്യവുമായതാകുന്നു. അവിടെ വെച്ചാണു ബുദ്ധൻ സൎവസംഗം പരിത്യജിച്ചു സന്യാസം സ്വീകരിച്ചതു്. പരിശുദ്ധതകൊണ്ടു സൎവശ്രേഷ്ഠമായി കരുതിവരുന്ന ഗയ കഴിഞ്ഞാൽ രണ്ടാമതായിനില്ക്കുന്നതു്സാരനാഥമാണു്. അവിടെ അശോകചക്രവൎത്തിയാൽ സ്ഥാപിതമായ ഒരു സ്തൂപമുണ്ടു്. ബുദ്ധമതത്തെ ശക്തിയായി വ്യാപിപ്പിച്ച മഹാൻ അദ്ദേഹമാകുന്നു

ആ സ്തൂപികയിൽ ബുദ്ധവിഗ്രഹം കൊത്തിയിട്ടുള്ള ഒരു ശിലാരൂപമുണ്ട്. ഒറിസ്സായിൽബുദ്ധമതാലയങ്ങൾവളരെയുണ്ട്. അവയെല്ലാം അന്നത്തെ ശില്പവിധാനത്തിൻെറ പ്രാമുഖ്യമായ ഉദാഹരണങ്ങളാകുന്നു. ശില്പകർമ്മങ്ങൾക്കു ഉൽക്കർഷം സിദ്ധിച്ചതുതന്നെ ബുദ്ധമതത്തിൻെറ ഉയൎച്ചയുള്ളകാലത്താകുന്നു. അക്കാലത്തു ശിലാനിർമ്മിതങ്ങളായ ഭവനങ്ങളും മണ്ഡപങ്ങളും അധികമായിരുന്നു. ഈ വക തത്വങ്ങളെ പ്രകാശിപ്പിക്കുന്ന ശിലാസ്തംഭങ്ങൾ അക്കാലത്തു പ്രതിഷ്ഠിതങ്ങളായിരുന്നു ബുദ്ധമതസന്യാസികൾക്കിരിക്കുവാനുള്ള ഒറീസായിലെമഠാലയം അത്യന്തം വിശിഷ്ടമാണു്. ആ മഠാലയത്തിൽ ബുദ്ധൻ സിംഹാസനസ്ഥനായിരിക്കുന്ന നിലയിൽ ഒരു മൂലസ്ഥാനം ഉറപ്പിക്കപ്പെട്ടിരുന്നു. എല്ലോറയിലുള്ള മഠാലയത്തിൽ ബുദ്ധൻെറ ഒരു പല്ല്, തങ്കത്താമരദളത്തിൽ സൂക്ഷിക്കപ്പെട്ടിട്ടുണ്ട്. കനിഷ്കൻെറ കാലത്തു സ്ഥാപിതമായ ഒരു പെട്ടിയിൽ ബുദ്ധൻെറ അസ്ഥികൾ വയ്ക്കപ്പെട്ടിരുന്നതായി ഉദ്ഘോഷിക്കപ്പെടുന്നുണ്ട്.

ഇങ്ങിനെ പലേ വിസ്മയങ്ങളും കാണ്മാൻ കഴിഞ്ഞു. ഞാൻ ഇതിനായി പല സ്ഥലങ്ങളിലും ഒന്നിലധികംപ്രാവശ്യം സഞ്ചരിച്ചിരുന്നു. എനിക്കു നിത്യാനന്ദമെന്നതു അദ്ദേഹത്തിൻെറ സിദ്ധാന്തങ്ങൾ വായിക്കുമ്പോൾ മാത്രമാണുണ്ടാകുന്നതു്. ബുദ്ധാവതാരം ഇന്നുമാത്രം ഉള്ളതല്ല. സംസാരബന്ധത്തിൻെറ ശക്തിയേററു കര കാണാതുഴലുന്ന മനുഷ്യസഞ്ചയത്തെ അതിൽനിന്നും ഉദ്ധരിക്കുന്നതിനായി പ്രപഞ്ചസൃഷ്ടിയുടെ ആരംഭംമുതൽക്കുതന്നെ അനേകം ബുദ്ധാവതാരങ്ങളായിട്ടുണ്ടെന്നു ബുദ്ധൻ ഉപദേശിച്ചിട്ടുണ്ട്.

സേനൻ — സന്യാസിൻ! കുറേനാൾ അവിടുത്തെ പരിശുദ്ധമയങ്ങളായ ഉപദേശങ്ങൾ കേട്ടുകൊണ്ടിരിക്കുവാൻ മോഹമുണ്ട്. അതിനാൽ എൻെറ അതിഥിയായി കുറേക്കാലം താമസിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു.

---

## ൧൭-ാം അദ്ധ്യായം.

---

### ഒരപേക്ഷ

ധാത്രിയിൽനിന്നും സംഗതികളെല്ലാം മനസ്സിലാക്കിയ വീരൻ വിജയലക്ഷ്മിയെ വിവാഹം ചെയ്യണമെന്നു തീരുമാനിച്ചു. വിജയ ബാബുചന്ദ്രസേനൻെറ പുത്രിയല്ല എന്നറിഞ്ഞപ്പോൾതന്നെ, ദുരൂഹമായ ഒരു ചിന്ത അയാൾക്കുണ്ടായി. ഇതെന്താശ്ചര്യം! സകല

സൽഗുണങ്ങൾക്കും ഇരിപ്പിടമായ സേനൻ, ഇങ്ങനെയുള്ള ആളാ യിരിക്കുമെന്നു സ്വപ്നേപി വിചാരിച്ചില്ല. വിജയ അദ്ദേഹത്തിന്റെ പുത്രി അല്ല എന്നുള്ള വാസ്തവം ഏററവും നിഗൂഢമായി രഹസ്യഗർഭത്തിൽ അന്തർഹിതമായിതന്നെ ഇരിക്കുന്നു. രജപുത്രഹിന്ദുവായ ഒരാളുടെ പുത്രിയെ, തന്റെ പുത്രിയാണെന്നു, ജനങ്ങളെ തെററിദ്ധരിപ്പിക്കുന്നതുകൂടാതെ, ആ യുവതിയെ, ബുദ്ധമതസിദ്ധാന്തങ്ങളനുസരിപ്പിച്ചു, വളർത്തിവരുന്നതു വലുതായ തെററല്ലയോ? രാജനീതികളുടെയും, ശാസ്ത്രങ്ങളുടെയും തത്വങ്ങളെ ഗ്രഹിച്ചിട്ടുള്ള അദ്ദേഹം, വിജയ തന്റെ പുത്രിയാണെന്നു ലോകത്തെ കബളിപ്പിക്കുവാൻ ചെയ്യുന്ന ശ്രമം തീരെ നിചമാകുന്നു. വ്യാജവേഷത്തിന്റെ പകിട്ടു, എന്നും നിലനില്ക്കുകയില്ല.

വിജയലക്ഷ്മി എന്നുള്ള പേർതന്നെ, എത്ര മനോഹരവും അനാവർത്ഥവുമായിരിക്കുന്നു. ഈ പേരിനു അവളുടെ രൂപം സ്വർത്ഥം അർത്ഥംതന്നെ. അവൾ സൌന്ദര്യസമ്പത്തികൊണ്ടു സ്ത്രീലോകത്തെ ജയിച്ചുകഴിഞ്ഞിരിക്കുന്നു. അവളുടെ മാളികയിൽവെച്ചു അവളെ കണ്ടസമയം, എന്റെ മനസ്സു അവൾക്കധീനമായിഭവിച്ചു. അവളും എന്നെയല്ലാതെ മററാരെയും സ്വീകരിക്കുന്നതല്ലെന്നു സിദ്ധാന്തമായി നിശ്ചയിച്ചിരിക്കുന്നുവെന്നു ധാത്രിപറയുന്നു. തന്നെ ആഗ്രഹിച്ച യുവതിയെവിട്ടു മററു യുവതികളെ അന്വേഷിക്കുക ഉത്തമപുരുഷധർമ്മമല്ല; അങ്ങനെ ചെയ്താൽ അവളുടെ ഹൃദയം അതിവേദനയനുഭവിക്കുന്നതിനിടയാകും. അതിനെക്കാൾ പാപപ്രവൃത്തി മറെറാന്നില്ല. പരഹൃദയത്തെ വേദനപ്പെടുത്തുന്ന പ്രവൃത്തിയുടെ പേർ പാപം എന്നാകുന്നു. മറെറാരു പ്രവൃത്തികളും പാപമായി തീരുകില്ല. ഗൃഹസ്ഥാശ്രമികളിൽ പലരും അനുഭവിക്കുന്ന സങ്കടങ്ങൾ കണ്ടിട്ടു, ഈ രൂപത്തിലുള്ള ജീവിതം അനപേക്ഷിതം എന്നു തീരുമാനിച്ചു, ഞാൻ വിവാഹകർമ്മത്തിൽ പരാങ്മുഖനായിരിക്കുകയായിരുന്നു. വിജയയുമായി ലൌകികസുഖം അനുഭവിച്ചു ജീവിക്കുന്നതു വലിയ ഭാഗ്യമെന്നു എനിക്കിപ്പോൾ തോന്നുന്നു.

ഇങ്ങനെയുള്ള ചിത്തവികൃതിയെ, വേദാന്തികൾ മായ എന്നു വ്യവഹരിക്കുന്നു. മായ എന്നവ്യവഹാരം യുക്തിയുക്തമല്ല. അതു കപിലൻ, വേദവ്യാസൻതുടങ്ങിയ മഹാപണ്ഡിതന്മാർ സ്വീകരിച്ചിട്ടുള്ളമതവുമല്ല. വേദാന്തത്തിന്റെ ആദിമസൂത്രങ്ങൾ ഉത്തരമീമാംസയാകുന്നു. അതിൽ മായയെപ്പററി ഒരു വാക്കുപോലും പറഞ്ഞിട്ടില്ല. അനന്തരകാലീനന്മാർ ലോകത്തിനും ആത്മാവിനുംമദ്ധ്യേ ഇല്ലാത്ത ഒരു പ്രകൃതിയെ സൃഷ്ടിച്ചു രണ്ടിനെയും സംബന്ധിപ്പിക്കുവാൻ ചെയ്തശ്രമത്തിൽനിന്നും മായാവാദം പുറപ്പെട്ടു "യാ (യാതൊരുലോകം) മാ (ഇല്ലാത്തതായിഭവിക്കുന്നോ) സാ (അതു്.)

മായയാകുന്നു; എന്നാണു്, അവർ മായാപദത്തിനു നിരുക്തികല്പിച്ചിട്ടുള്ളതു്. ഇതിൽനിന്നും, മായാ എന്നതു് ഇല്ലാത്തതു് എന്നർത്ഥമാണെന്നു സിദ്ധിക്കുന്നു.

ലോകം ഇല്ലാത്തതാണെന്നു ഏതു വേദാന്തിപറയുന്നുവോ അവനെ ഭ്രാന്താസ്പത്രിയിലയയ്ക്കണമെന്നു് കാര്യബോധമുള്ളവർപറയാതിരിക്കയില്ല. ലോകം, ആത്മാ, ജീവൻ, ഈശ്വരൻ എന്നുള്ളതിനെയെല്ലാം കണ്ടുപിടിച്ചതും, അവയുടെ സത്തയെപ്പററി പരിശോധനകൾ നടത്തിയതും, ലോകമാകുന്നു. സേശ്വരവാദവും, നിരീശ്വരവാദവും ശൂന്യമെന്നു വ്യവഹരിക്കുന്ന ലോകത്തിൽനിന്നു തന്നെയാണു ഉദയംചെയ്തിട്ടുള്ളതു്. ലോകം മിഥ്യയാണെങ്കിൽ ലോകത്താൽ കണ്ടുപിടിക്കപ്പെട്ട സേശ്വരവാദവും മിഥ്യയെന്നുതന്നെ പറയേണ്ടിവരും. ഇവിടെയാണു് ഭ്രാന്തിൻെറ ലക്ഷണങ്ങൾ കാണുന്നതു്. ഈ അസംബന്ധപ്രലാപം ഉന്മത്തമുഖങ്ങളിൽനിന്നല്ലാതെ ഉണ്ടാകാൻ തരമില്ലല്ലോ. അതിനാൽ പ്രപഞ്ചം നശ്വരമെന്നും, പ്രാപഞ്ചികസുഖം മായാവിഡംബത്താൽ പ്രതിഫലിതമെന്നും വ്യവഹരിക്കുന്നതു് അയുക്തമാകുന്നു സുഖം പലതിലുമുണ്ടെങ്കിലും, ശരീരമനസ്സുകൾക്കു ഏകാവലംബമായി നില്ക്കുന്ന സുഖം സ്ത്രീസുഖമൊന്നുമാത്രമേയുള്ളു. പ്രപഞ്ചംതന്നെ ഇതിൻെറ ഫലമാകുന്നു സമസ്തവാദങ്ങളും മനുഷ്യമുഖങ്ങളിൽനിന്നു ഉത്ഭവിച്ചവയാകയാൽ, ആ മനുഷ്യരെ ഉത്ഭവിപ്പിക്കുന്നതിനായി പ്രയോജനപ്പെട്ടിരുന്ന സ്ത്രീസുഖംനശ്വരമെന്നു് സാധിക്കാൻ ആക്കുതന്നെ കഴിയും?

ഈ തത്വത്തെക്കുറിച്ചു അറിയാൻ ഇടയായതുകൊണ്ടാണു്, വിജയലക്ഷ്മിയുമായുള്ള സുഖഭോഗങ്ങളെ കാംക്ഷിക്കുന്നതിനായി എൻെറ മനോവൃത്തി പ്രേരിതമായതു്. വിജയലക്ഷ്മിയുമായിരുന്നു ജീവിതത്തെ നയിക്കുന്നതിനെക്കാൾ, ഈ ലോകത്തിൽ മറെറാരു സുഖവും എനിക്കില്ല. വിജയയുടെ രൂപലാവണ്യത്തെ കാണുകയും അവളുടെ ഗുണാതിശയങ്ങളെ അറിയുകയും ചെയ്യാൻ ഇടയായതുകൊണ്ടു സ്ത്രീലോകത്തിലെ അമൂല്യരത്നമായ അവളുമായിട്ടല്ലാതെ ജീവിച്ചിരിക്കുകയേഇല്ല. മാളികയ്ക്കു തീപിടിച്ചകാലത്തിൽ, ഞാൻ അവളെ എൻെറ ഹസ്തസമ്പുടത്തിലാക്കിക്കൊണ്ടുപോന്നസമയം അവൾ തൻെറ ലാവണ്യസുഷമയാൽ എൻെറ മനശ്ശക്തിയെ തോല്പിച്ചയയ്ക്കുകയായിരുന്നു. അലഭ്യയായ ആ സുന്ദരി വീണ്ടും എൻെറ ഹസ്തസമ്പുടത്തെ അവലംബിക്കുന്നതിനുള്ള സമയവും പ്രതീക്ഷിച്ചാണു് ഞാൻ ഇരിക്കുന്നതു്.

എൻെറ ഈ പ്രതീക്ഷ അസ്ഥാനത്തിൽ പ്രവൎത്തിക്കുകയാണു്. അതിനാൽ എങ്ങനെ സാധിക്കുമെന്നു ഓൎത്തിട്ടു ഒരു ലക്ഷ്യ

-വും തോന്നുന്നില്ല. ഈക്കാര്യത്തിൽ എന്നെ സഹായിക്കാനാരുണ്ട്. ആരോടാണു പറയേണ്ടതു"? കൊലയാളിയുടെ കൈയിൽനിന്നു രക്ഷിച്ചവനും, വിനഷ്ടമായ ജീവിതോപായത്താൽ ക്ലേശിച്ചിരുന്ന എന്നെ ഒരു വലിയ ഉദ്യോഗദാനത്താൽ പ്രകാശിപ്പിച്ചവനും ആയ സുൽത്താൻ സലിമിനോടു ഈ സംഗതി പറയുകയല്ലേ നല്ലതു"? അദ്ദേഹം എൻെറ അപേക്ഷയെ അംഗീകരിച്ചു", എന്നെ ലബ്ധാശയനാക്കിത്തീക്കുവാൻ യത്നിക്കാതിരിക്കയില്ല. എന്നിങ്ങനെ വീരൻ വിചാരിച്ചുറച്ചിട്ടു അതിനെ സാധിക്കുവാനായൊരുങ്ങി.

രാജധാനിയിൽ വിചിത്രതരമായ ഒരു ശൃംഗാരമണ്ഡപമുണ്ടായിരുന്നു. അതിൻെറ ഭിത്തകഠം രത്നപ്രകാശങ്ങളായ മാർബിൾക്കല്ലുകളാൽ വിരചിതങ്ങളായിരുന്നു. നാനാവർണ്ണ പ്രശോഭികളായ ശ്ലക്ഷ്ണശലകളാൽ വ്യാകീർണ്ണങ്ങളായിട്ടു തളിമങ്ങൾ പ്രശോഭിച്ചിരുന്നു. സ്ഫടികസംകാശങ്ങളായ ശോഭകൊണ്ടു ശിലാസ്തംഭങ്ങൾ ആരെയും വിസ്മയിപ്പിച്ചിരുന്നു. പല രൂപത്തിൽ ചിത്രിതങ്ങളായഛായകൾ തന്മയത്വേന ദശനീയങ്ങളായിരുന്നു. ധാരാഗൃഹങ്ങളിലെന്നപോലെ ജലവഷികളായ പ്രതിമകൾ തൂണുകളിൽ കുഴൽവെള്ളത്തിൻെറ രീതിയിൽ പ്രതിഷ്ഠിതങ്ങളായിരുന്നു സൂര്യപ്രകാശംപോലെ ഉജ്ജ്വലങ്ങളായ അനേകം വിളക്കുകളോടുകൂടിയ ശരറാന്തലുകൾ തൂക്കപ്പെട്ടിരുന്നു. എന്തിനധികം വിസ്തരിക്കുന്നു. അന്നത്തെചിത്രശില്പത്തിലും ഉൽകിരണശില്പത്തിലും ഉണ്ടായിട്ടുള്ള അഭിവൃദ്ധിയുടെ ലക്ഷ്യങ്ങളെല്ലാം ആ മണ്ഡപത്തിൽ കാണ്മാനുണ്ടായിരുന്നു എന്നു ചുരുക്കി പറഞ്ഞാൽ കഴിഞ്ഞു.

സുൽത്താൻ ഭക്ഷണം കഴിഞ്ഞു ശൃംഗാരമണ്ഡപത്തിൽവന്നിരുന്നു, ഹുക്കാ എന്ന ധൂമയന്ത്രത്തിൽ നിന്നു പുകവലിച്ചുകൊണ്ടു ദാസികളുടെ നടനവൈചിത്ര്യം പരിക്ഷിച്ചു ഉല്ലാസമായിരിക്കുമ്പോൾ,നടകാവൽക്കാരനായ ഭടൻ,ശൃംഗാരമണ്ഡപത്തിൻെറ പുറത്തുനിന്നു, "വീരസൈന്യാധിപൻ കാണ്മാൻകാത്തുനില്ക്കുന്നു" എന്നുവിളിച്ചുപറഞ്ഞു ഈ ശബ്ദം കേട്ട ഉടൻ ആട്ടവും പാട്ടം കൂത്തുമെല്ലാംനിന്നു. നടനകലാവിദഗ്ദ്ധകളായ ദാസികൾ അവിടെ നിന്നു ഉള്ളിലേക്കുപോയി.

മഹമ്മദൻസ്ത്രീകളെ അന്യൻ കണ്ടുകൂടെന്നാണു് അവരുടെ വഗ്ഗിയനിയമം. അതിനാൽ അവർ എപ്പോഴും ഘോഷാസ്ത്രീകളായി ഉള്ളിലടച്ചിരിക്കുകയാണു് സാധാരണം. ഭടൻെറ വിളിച്ചുറിയിപ്പുകേട്ട അവരെല്ലാം അവിടം വിട്ടകന്നു. "അവനെ ശൃംഗാരമണ്ഡപത്തിനുള്ളിൽ കൂട്ടിക്കൊണ്ടുവരു" എന്നു് സുൽത്താൻെറ കല്പന ഭടൻെറ ചെവികളിൽ പതിഞ്ഞു. അവനു് അപ്പോൾ തോന്നിയ അത്ഭുതം അപരിമേയമായിരുന്നു. ശൃംഗാരമണ്ഡപത്തിൽ സുൽത്താ

നല്ലാതെ മററു സ്വജാതിജൻമാർപോലും ചെല്ലുന്നതിനു അനുവദിക്കപ്പെട്ടിരുന്നില്ല. ഈ കഠിനമായ ആജ്ഞനിമിത്തം, രാജധാനിയിലുള്ള സ്വവർഗ്ഗീയ പുരുഷന്മാർപോലും അവിടെ പോകണമെന്നു ആഗ്രഹിച്ചിട്ടില്ല. ശൃംഗാരമണ്ഡപപ്രവേശനം അനുവദിക്കപ്പെടാതിരിക്കേ,വീരനു അവിടെ പ്രവേശനം അനുവദിച്ചതു് അവന്റെ ഭാഗ്യവൈശിഷ്ട്യംകൊണ്ടുതന്നെയാണു്. അതിൽ ഭടനു് വിസ്മയത്തിനു അവകാശമേ ഇല്ല.

വീരനെ ശൃംഗാരമണ്ഡപത്തിലേക്കു വിളിപ്പിക്കണമെന്നു്സുൽത്താൻ വളരെ നാളായി വിചാരിച്ചിരിക്കുന്ന വസ്തുത ആരും അറിഞ്ഞിട്ടില്ല. സുൽത്താന്റെ പത്നിയായ രാജ്ഞി, വീരന്റെസൌന്ദര്യത്തെയും, അബ്ദുല്ലാവിന്റെ ഛായയെയും, കേട്ടു അവനെക്കാണണമെന്നു് ആശിച്ചിരിക്കുകയായിരുന്നു. അതിനെ രാജ്ഞി സുൽത്താനെ അറിയിച്ചിരുന്നു. ഒരുദിവസം അവനെ കൂട്ടിക്കൊണ്ടുവന്നു കാണിക്കാമെന്നു് അദ്ദേഹം രാജ്ഞിയോടു വാഗ്ദാനം ചെയ്തിരുന്നു. "തേടിയവള്ളിക്കാലിൽ തടഞ്ഞതു"പോലെവീരൻ പരാപേക്ഷകൂടാതെതന്നെ മണ്ഡപത്തിന്റെ വാതുക്കലെത്തിയിരിക്കുന്നു.

സുൽത്താൻ വീരനെ ശൃംഗാരമണ്ഡപത്തിനുള്ളിൽ കൂട്ടിക്കൊണ്ടു വരുന്നതിലേക്കു, ഭടനോടാജ്ഞാപിച്ചശേഷം, തന്റെ പത്നിയോടു ആ വിവരം പറഞ്ഞു. രാജ്ഞി ഒരു യവനികയുടെ മറയിൽ ഒരു കസാലയിട്ടു അതിന്മേലിരുന്നു. അവരെ ആർക്കും കാണ്മാൻ കഴികയില്ലെങ്കിലും അവക്കു് ആ മണ്ഡപത്തിലിരിക്കുന്നവരെ വ്യക്തമായി കാണ്മാൻ കഴിയും.

ഭടൻ പുറത്തുനിന്നു; മഹാരാജൻ വിജയിപ്പൂതാക വീരസൈന്യാധിപൻ കല്പനകിട്ടുവാനായി കാത്തുനല്ക്കുന്നു എന്നു വിളിച്ചറിയിച്ചു. അതിലേക്കു അകത്തുവരുന്നതിനു കല്പനകൊടുത്തു. വീരൻ വിനയപൂർവ്വം ആ മണ്ഡപത്തിനുള്ളിൽ കടന്നു് അവിടുള്ള വൈചിത്ര്യങ്ങളും കണ്ടു വിസ്മയിച്ചു. സുൽത്താന്റെ ആജ്ഞയനുസരിച്ചു ഒരു കസാലയിൽ ഇരുന്നു.

സുൽത്താൻ—പ്രതാപാ! എന്നെകാണണമെന്നു് ഇപ്പോൾ ആവശ്യപ്പെട്ടതിനുള്ള കാരണമെന്തു്?

പ്രതാപ—അവിടുത്തെ അമൃതനിഷ്യന്ദിയായ കൃപാകണികയെ പ്രതീക്ഷിച്ചുവരികയായിരുന്നു.

സുൽത്താൻ—പ്രതാപാ! ആദ്യമായി ഞാൻ നിന്നെക്കണ്ട സമയം, നിന്റെമേൽ പ്രക്ഷേപിച്ച ദയാവാത്സല്യങ്ങൾ ഒരിക്കലും എന്റെ മനസ്സിൽനിന്നു വിട്ടുപോകുന്നതല്ല. അതിനാൽ ഭയപ്പെടാതെ നിന്റെ ആഗ്രഹം എന്തെന്നറിയിക്കുക.

പ്രതാപ—മഹാരാജൻ! അവിടുന്നു കൃപാപൂർവ്വം എന്റെ

പേരിൽ നല്കീട്ടുള്ള കടാക്ഷം എന്നെ അനുഗൃഹീതനാക്കിയിരിക്കുന്നു. ഇപ്പോൾ അവിടുത്തെ പാദങ്ങളിൽ സമൎപ്പിക്കുന്ന അപേക്ഷയെ കേൾക്കുവാൻ കല്പനയുണ്ടാകണമെന്നു പ്രാൎത്ഥിക്കുന്നു. ഞാൻ കൊലയാളിയുടെ കൈയിൽനിന്നും രക്ഷപ്പെട്ടതു് അവിടുത്തെ കൃപാകടാക്ഷം ഒന്നിനാൽ മാത്രമാകുന്നു. ഞാൻ ഈ നഗരത്തിൽ പാൎത്തുവരുമ്പോൾ അന്ധകാരമയമായ ഒരു രാത്രിയിൽ, ഈ നഗരവാസികളെല്ലാം ഗാഢനിദ്രയിൽ ഏൎപ്പെട്ടിരുന്ന അവസരത്തിൽ ബുദ്ധമതാവലംബിയായ ബാബുചന്ദ്രസേനന്റെ മാളികയിൽ അഗ്നിബാധയുണ്ടായി. മാളികയുടെ പുറവശം മുഴുവൻ അഗ്നിവ്യാപിച്ചു. വളരെപ്പേർ ഓടിപ്പോയ കൂട്ടത്തിൽ ഞാനും പോയിരുന്നു. മാളികയുടെ താഴത്തെ തട്ടിലും കോണിപ്പടിയിലുമായി മുൻഭാഗത്തും തീ പിടിച്ചു. അവിടെ കൂടിയവർ സാമാനങ്ങൾ പലതും രക്ഷിച്ചിട്ടു വിജയ എന്നൊരു പെൺകുട്ടിയെ തിരയുന്നുണ്ടായിരുന്നു. അവൾ കിടന്നിരുന്നതു മാളികയുടെ മുകളിലുള്ള ഒരു അറയിലായിരുന്നു. അഗ്നി ആ മുറിയുടെ ചുററിലും വ്യാപിച്ചിരുന്നു. അതിനാൽ അഗ്നിയെ ഭയന്നു്; ആ തീയിൽനിന്നും അവളെരക്ഷിക്കാൻ ആരും തയ്യാറായില്ല. ആ പെൺകുട്ടി തീയിൽ പെട്ടു എരിഞ്ഞുപോകും എന്ന ശബ്ദംകേട്ട ഉടൻ, ഏതുനിലയിലും ആ തീയിൽനിന്നും അവളെ രക്ഷിക്കതന്നെ വേണമെന്നു് എനിക്കു ഭയാപൂൎവ്വമായ ആഗ്രഹമുണ്ടായി. ഞാൻ ഒരു നിമിഷനേരംകൊണ്ടു തീപററി എരിഞ്ഞുകൊണ്ടിരുന്ന കോണിപ്പടികളിൽകൂടി, അഗ്നിയുടെ പ്രജ്വലനവ്യാപാരത്തെഗണിക്കാതെ, മുകളിൽചെന്നു മൂൎച്ഛയായി നിലത്തുവീണുകിടന്നിരുന്ന അവളെ കൈക്കൂട്ടിലെടുത്തുകൊണ്ടു് മടങ്ങിതാഴത്തേക്കുപോന്നു. ബാബുചന്ദ്രസേനൻ അക്കാലത്തിൽ അവിടെയുണ്ടായിരുന്നില്ല. അദ്ദേഹം മടങ്ങിയെത്തിയശേഷം, ഈ വിവരം അറിഞ്ഞു്, വ്യാധിതനായി കിടന്നിരുന്ന എനിക്കുവേണ്ട സംരക്ഷകൾകൊണ്ടു് പ്രത്യുപകാരം ചെയ്തു എന്റെ രോഗം ശമിച്ചശേഷം ഞാൻ അദ്ദേഹത്തെ വിട്ടുപിരിഞ്ഞു. ഞാൻ അദ്ദേഹത്തിന്റെ മാളികയിൽ വ്യാധിതനായി കിടന്നിരുന്ന സമയം, ആ പെൺകുട്ടിക്കു എന്നെ വരനായി ലഭിക്കണമെന്നാശിച്ചിരുന്നതായും അതു് ഇപ്പോൾ ഒഴിക്കാൻപാടില്ലാത്ത നിലയിൽ ആയിരിക്കുന്നതായും അറിവുകിട്ടിയിരിക്കുന്നു "പേയുടെ പിടിയിൽപെട്ടാലും പെണ്ണിന്റെ പിടിയിൽപെടരുതു" എന്നപഴഞ്ചൊല്ലുപോലെ ഞാൻ സ്ത്രീപ്രസക്തിയിൽ വിമുഖനായിരിക്കുകയായിരുന്നു. സൌന്ദൎയ്യവിശേഷംകൊണ്ടും സ്വഭാവഗുണംകൊണ്ടും സ്ത്രീവൎഗ്ഗത്തിൽ മുന്നണിയിൽ നില്ക്കുന്ന അപൂൎവ്വം ചില സ്ത്രീകളുടെ ഗണത്തിൽ പെട്ടവളാണു വിജയ. എല്ലാഗുണങ്ങളും തികഞ്ഞ

ന്ന

ഒരുയുവതി ഇങ്ങോട്ടു ആഗ്രഹിക്കുന്നതുകൊണ്ടു്, എനിക്കു അവളെ വിവാഹം ചെയ്യണമെന്നു ആശ ജനിച്ചിരിക്കുന്നു. ഞാൻ അവിടുത്തെ പിതാവായി സംകല്പിച്ചിരിക്കകൊണ്ടു്, അവളെ വിവാഹം ചെയ്തുഗാർഹസ്ഥ്യത്തെ പ്രവേശിച്ചിരിക്കുന്നതിനു കല്പനയുണ്ടാകണമെന്നു പ്രാർത്ഥിക്കുന്നു. ഇതാണു് എന്റെ ആഗ്രഹം.

വീരന്റെ പ്രസംഗം അവധാനമായി കേട്ടുകൊണ്ടിരുന്ന സുൽത്താൻ അവനോടിങ്ങനെ പറഞ്ഞു. പ്രതാപാ! നീ ഒന്നിനും ഭയപ്പെടേണ്ടതില്ല. ഞാൻ നിന്നെ പുത്രനിർവിശേഷം സ്നേഹിക്കുന്നു ബാബു ചന്ദ്രസേനനോടു പറയാം. വിജയ നിനക്കുതന്നെ ലഭിക്കുമാറാകട്ടെ! എന്നിങ്ങനെയുള്ള സുൽത്താന്റെ മറുപടി, വീരനു അമൃതാഭിഷേകംപോലെ, ഉൽക്കണ്ഠയ്ക്കു ജീവനെ നല്കി.

വീരൻ വിടവഴങ്ങിപ്പോയശേഷം, രാജ്ഞി യവനികയുടെ ഉള്ളിൽനിന്നു പുറത്തുവന്നു. രജപുത്രവീരനായ പ്രതാപൻമഹാസുന്ദരൻതന്നെ. ആകൃതിക്കുള്ള ആകർഷണീയത അവന്റെ പ്രകൃതിക്കുമുണ്ടു്. നടപ്പും, ഛായയുംശബ്ദവും എല്ലാം അബ്ദുല്ലാവിന്റെപോലെ ഇരിക്കുന്നു. ഇവന്റെ ശബ്ദംമറവിൽനിന്നു കേട്ടാൽ അതു് അബ്ദുല്ലാ എന്നുതന്നെ തോന്നും. ഇവന്റെവാക്കുകളിലുംഭാവചേഷ്ടകളിലുംകാണുന്ന വിനയവും മര്യാദയും ഒരുപരപക്ഷബുദ്ധിയുടെ ലക്ഷണംപോലെ, നിഷ്കളങ്കമായിത്തന്നെ ഇരിക്കുന്നു. ഇവന്റെസ്വഭാവം എനിക്കു നന്നേ ബോധിച്ചിരിക്കുന്നു. എന്നു്, ആ സാധ്വീരത്നം, തനിക്കുതോന്നിയ ആശയത്തെ, സുൽത്താനോടു് തുറന്നു പറഞ്ഞു. സുൽത്താന്റെ അഭിപ്രായവും അതായിരുന്നതിനാൽ തന്റെ പത്നിയുടെ നിരീക്ഷണജ്ഞാനവൈഭവത്തെ ആദരിച്ചനുമോദിച്ചു.

---

## ൧൩-ാം അദ്ധ്യായം.

---

## ഒരു സംവാദം.

ബാബുചന്ദ്രസേനൻ—സന്യസിച്ചതിന്റെ ഉദ്ദേശമെന്തു്?

സന്യാസി—ഇന്ദ്രിയനിഗ്രഹം വരുന്നതിനായിട്ടു്.

ബാബു—ഇന്ദ്രിയനിഗ്രഹംകൊണ്ടുണ്ടാകുന്ന ഫലമെന്തു്?

സന്യാ—പാഞ്ചഭൌതികമായ ഇന്ദ്രിയവ്യാപാരങ്ങളെ നിയമനംചെയ്യാതെ, ആദ്ധ്യാത്മികവിവേചനം ലഭിക്കുകയില്ല. ഒന്നു നല്ലോണം ഓർമ്മിക്കണം. ആധിഭൌതികമായ ജഡസൃഷ്ടിയിലുള്ള പദാർത്ഥങ്ങളുടെ മൂലം എന്താകുന്നെന്നും, അതിന്റെ വികാരമല്ലെ

ങ്കിൽവ്യാപ്തി ഏതൊരുതത്വസൃഷ്ടിയെ ആശ്രയിച്ചിരിക്കുന്നു എന്നുംവിചാരണചെയ്യുന്നതായാൽ, അതിൻെറ പരിണാമഗുപ്തിക്കു് അല്ലെങ്കിൽ മാൎമ്മികമായ തത്വദൎശനത്തിനു്, ആധിഭൌതിക സിദ്ധാന്തത്തെ കടന്നു്, ആധ്യാത്മികദൃഷ്ടിയിൽ എത്തേണ്ടതായി വന്നുചേരും. പാഞ്ചഭൌതികശരീരത്തിൽ ഇരുന്നു സകലവ്യവഹാരങ്ങളെനടത്തിയും, ആത്മസ്വരൂപേണ പ്രകാശിച്ചു്, സകലവിധ സൃഷ്ടിജ്ഞാനത്തെ കൊടുത്തും, താത്വികമായി നില്ക്കുന്ന ചിച്ഛക്തിയുടെ ഭാവമാകുന്നു ആധ്യാത്മികം എന്നു പറയുന്നതു്. ഈ ദൃഷ്ടികന്നുകൊണ്ടുതന്നെ ഈശ്വരസ്വരൂപം ഘോഷിക്കപ്പെട്ടിരിക്കുന്നു. ബൃഹദാരണ്യകത്തിലും, കൌഷീതകത്തിലും ഗീതയിലും ഈഅൎത്ഥത്തിൽതന്നെ ഈശ്വരസ്വരൂപം നിൎണ്ണയിക്കപ്പെട്ടിരിക്കുന്നു. "അധ്യാത്മവിദ്യാവിദ്യാനാം" എന്നഗീതാവാക്യം ഇതിലേക്കു ഉദാഹരണമാകുന്നു "കാൺടനെ"ന്ന ജൎമ്മനീയതത്വജ്ഞാനിയുടെമതം ഇതിൽനിന്നു ഭിന്നമാകുന്നു. "സൃഷ്ടിയിലുള്ള പദാൎത്ഥങ്ങളുടെ ദൃശ്യങ്ങളായ ഗുണധൎമ്മങ്ങളെ ഗാഢമായി പരിശോധിച്ചാൽ, ആധിഭൌതികസിദ്ധാന്തദൃഷ്ടി, പ്രാധാന്യേന ബോധപ്പെടുമെന്നും ലോകസൃഷ്ടിയുടെ ആദിമദശയിൽ എന്തൊരു തത്വമാണുണ്ടായിരുന്നതെന്നുള്ളതു മനുഷ്യദൃഷ്ടിക്കു് അതീതവും. ആഗമ്യവും അശക്യവും ആണെന്നും ആതത്വപരിശോധകൻ പറഞ്ഞിരിക്കുന്നു.

അതെങ്ങനെയും ഇരിക്കട്ടെ. മനോവ്യാപാരത്തെ തടുത്തു, ഏകാഗ്രതയിൽ നിറുത്തി, താത്വികദൎശനംചെയ്യാൻ ഇന്ദ്രിയവിഷയവ്യാപാരങ്ങൾ പ്രതിബന്ധങ്ങളാകയാൽ തന്നിവൃത്തിക്കായി സന്യാസംസ്വീകരിച്ചുതാകുന്നു. "പ്രവൃത്തിലക്ഷണോയോഗഃ ജ്ഞാനം സന്യാസലക്ഷണം" എന്നു മഹാഭാരതം അശ്വമേധികപൎവ്വത്തിൽപറഞ്ഞിരിക്കുന്നു. യോഗം എന്നുവച്ചാൽ പ്രവൃത്തിമാൎഗ്ഗമെന്നും.ജ്ഞാനം എന്നുവെച്ചാൽ സന്യാസം (നിവൃത്തിമാൎഗ്ഗം എന്നും അതിനൎത്ഥമാകുന്ന സന്യാസമാൎഗ്ഗം(സാംഖ്യം)എന്നുവച്ചാൽ ജ്ഞാനമുണ്ടായതിൻെറശേഷം, സകല കൎമ്മങ്ങളെയുമുപേക്ഷിച്ചു് വിരക്തനാകുന്നതു് എന്നു ഗീതയിൽ മൂന്നാമധ്യായത്തിൽ പറഞ്ഞിട്ടുണ്ടു് എൻെറ ഈ വിവരണത്തിൽനിന്നു സന്യാസത്തിൻെറ പ്രയോജനം മനസ്സിലായിരിക്കുമല്ലോ. വിശേഷിച്ചു് ഇന്ദ്രിയനിഗ്രഹം ധൎമ്മങ്ങളിൽ ഒന്നാണെന്നു മനു പറഞ്ഞിട്ടുണ്ടു്.

ബാബു:—

ത്രിവിധംനരകസ്യേദം ദ്വാരംനാശനമാത്മനഃ
കാമഃക്രോധസ്തഥാലോഭ സ്തസ്മാദേതത്ത്രയംത്യജേൽ

എന്നു ഗീതയിൽ പറഞ്ഞിട്ടുള്ളതിൻെറ അൎത്ഥമെന്തു്?

സന്യാ:—കാമവും, ക്രോധവും, ലോഭവുംആത്മനാശകമായും,

നരകവാതലുകളായുമിരിക്കുന്നതിനാൽ അവയെ ഉപേക്ഷിക്കണം എന്നൎത്ഥമാകുന്നു.

ബാബു:-ഇവയെ ഉപേക്ഷിക്കുന്നതെങ്ങനെ? ഇവ ശരീരത്തിൽനിന്നുംഅന്യമായിരുന്നാലല്ലെ ഉപേക്ഷിക്കാൻ പാടുള്ളു. കാമവും, ക്രോധവും, ലോഭവും ശാരീരകങ്ങളായ പ്രകൃതിഭേദങ്ങളല്ലേ. സാധൎമ്മ്യങ്ങളായ സ്നായുക്കൾക്കുണ്ടാകുന്ന അണുചലനഭേദത്തെയല്ലേ ഈ പേരുകൾകുറിക്കുന്നതു്. ശരീരജനകങ്ങളായ ഔഷധക വികാരങ്ങൾക്ക ശരീരനാശത്തിലല്ലാതെ മാററമുണ്ടാകുന്നതെങ്ങനെ? അതിനുള്ള യുക്തി എന്തു്?

സന്ന്യാ:— കാമക്രോധലോഭങ്ങൾ ശരീരജങ്ങളെന്ന യുക്തിശരിതന്നെ. അവയുടെ വികാരം വേണ്ടവിധംപ്രവൎത്തിക്കുമ്പോൾദോഷഹേതുക്കളായിത്തീരുന്നില്ല."ധൎമ്മാവിരുദ്ധോഭൂതേഷു കാമോസ്മി ഭരതൎഷഭ" ഹേ! അൎജ്ജുന! ധൎമ്മാനുസരണമായകാമംഞാനാകുന്നു- സകലഭൂതങ്ങളിലും ധൎമ്മത്തിനു് അവിരോധമായിരിക്കുന്ന കാമം ഞാൻ തന്നെയാണു് എന്നു ഭഗവാൻ അൎജ്ജുനനോടുപദേശിച്ചിരിക്കുന്നു "പരിത്യജേദൎത്ഥകാമൌ യൌസ്യാതാം ധൎമ്മവൎജ്ജിതൌ" എന്നു മനു പറഞ്ഞിരിക്കുന്നു. ധൎമ്മത്തിന്നനുസരണമല്ലാത്തഅൎത്ഥകാമങ്ങളെ ഉപേക്ഷിക്കണമെന്നുള്ള മനുവിൻെറമതവുംഅതുതന്നെ. ഇങ്ങനെയല്ലാതെ, കാമാദിവികാരങ്ങളെ തീരെ ഉപേക്ഷിക്കുന്നതായാൽലോകം ഒരു ശതാബ്ദത്തിനുള്ളിൽനശിച്ചു പോകുമെന്നുള്ളതു നിൎവ്വിവാദമാകുന്നു.കാമക്രോധാദിവികാരങ്ങളാണുപ്രപഞ്ചത്തെസൃഷ്ടിക്കുന്നതെന്നുള്ളതത്വംമറന്നുകളയരുതു്. സദുദ്ദേശ്യത്തിലെങ്കിലും സന്താനാൎത്ഥമായി കാമം പ്രവൎത്തിക്കേണ്ടതുഅവശ്യാവശ്യകമാകുന്നു. അങ്ങനെയല്ലാതിരുന്നു എങ്കിൽ ഇന്നു നമുക്കുഅത്ഭുതജനകങ്ങളുംശ്രേയങ്ങളുംലോകശതിക്കുചിതങ്ങളുമായ തത്വഫലങ്ങൾ കൊണ്ടുതീവിവണ്ടികമ്പിത്തപാൽ,കമ്പിയില്ലാകമ്പി, ശബ്ദവാഹിനി,ഛായാനിൎമ്മിതി, സൌമെററാഗ്രാഫി, സൌരയൂഥദൎശിനിതുടങ്ങിയഅനേകം സാധനങ്ങൾ ലഭിക്കുമായിരുന്നോ? നശ്വരംഎന്നു പറയുന്നപദംതന്നെ ശൂന്യാൎത്ഥവാചിയല്ലേ?വാസ്തവപരിശോധകന്മാർലോകം സനാതനവുംസ്ഥിരവുമെന്നല്ലേപറയുകയുള്ളു. കാമക്രോധാദികളെ ഉപേക്ഷിക്കയോനിയമനംചെയ്കയോ ചെയ്താൽ അവൻെറമനശ്ശക്തിക്ഷയിച്ചു, അവൻെറ ശരീരം ഒരു വിറകുകൊള്ളിപോലെ, വികാരഹീനമായി ഭവിക്കുമെന്നുള്ളതു വേദാന്തദൎശകന്മാർഓൎമ്മിക്കുന്നില്ല."അമൎഷശ്ശൂന്യേനജനസ്യജന്തുനാനജാതഹാൎദ്ദേന നവിദ്വിഷാദരഃ" തനിക്കവമാനമുണ്ടായാലും യാവനൊരുത്തനു ക്രോധമുണ്ടാകുന്നില്ലയോഅവൻെറസ്നേഹംകൊണ്ടുഎന്തൊരുപ്രയോജനമാണുള്ളതു്? വിരോധംകൊണ്ടെന്തുഫലം? ഒന്നുമില്ല

എന്നു്, കിരാതാൎജ്ജുനീയകാവ്യത്തിൽഭാരവി പറഞ്ഞിരിക്കുന്നു. ഇതിൽനിന്നും കാമക്രോധാദിവികാരങ്ങൾ നശിച്ചാൽ അവൻകാഷ്ഠഖണ്ഡംപോലെപ്രയോജനശ്ശൂന്യൻതന്നെഎന്നുതെളിയുന്നു "ഏതാവാനേവപുരുഷോ യദമർഷീയദക്ഷമി, ക്ഷമാവാൻനിരമർഷശ്ച നൈവസ്ത്രീനപുനഃപുമാൻ"ഏതൊരുത്തനു വേണ്ടടിക്കിൽ കോപമുണ്ടാകുന്നു, ഏതൊരുത്തൻഅപമാനത്തെസഹിക്കുന്നില്ല, അവൻതന്നെപുരുഷൻ, ആൎക്കാണോ കോപമുണ്ടാകാത്തതു് അവൻനപുംസകനുമാകുന്നുഎന്നു് മഹാഭാരതം ഉദ്യോഗപൎവ്വത്തിൽവിദുരർപറഞ്ഞിരിക്കുന്നതു നോക്കുക. ഇതിലേക്കു് ഒരുദാഹരണംകൂടി പറയാം "വിപദിധൈൎയ്യമഥാഭ്യുദയേക്ഷമാ സദസിവാക്പടുതായുധിവിക്രമഃ"ആപത്തിൽധൈൎയ്യവും, തനിക്കു സൎവ്വശക്തിയുമുള്ളപ്പോൾ ക്ഷമയും, സജ്ജനസദസ്സിൽ വാക്സാമൎത്ഥ്യവും, ശത്രുവിനോടുപരാക്രമവും, വേണ്ടതാണെന്നു ഭൎത്തൃഹരി പറഞ്ഞിട്ടുണ്ടു്. അദ്ദേഹവും ഒരു സന്ന്യാസിതന്നെയായിരുന്നു.

കാമക്രോധാദികൾ നശിച്ചു് മരിച്ചുപോകുന്നവൻ ജനിക്കാത്തവനെപ്പോലെ നിരുപയോഗൻതന്നെ. പ്രാണികൾജീവിതകാലത്തു് പ്രയോജനമുള്ളവരായിരിക്കണം. അതിലേക്കുശരീരനിഷ്ഠങ്ങളായ കാമക്രോധാദികളെ വേണ്ടടിക്കൽ പ്രയോഗിക്കുകയുംവേണം.

"പിബന്ത്യേവോദകം ഗാവോ മണ്ഡൂകേഷു നദത്സ്വപി
നതേധികാരോ ധൎമ്മേസ്തി മാഭൂരാത്മപ്രശംസകഃ"

തവളശബ്ദിക്കുന്നുഎന്നുവച്ചു് ജലാശയത്തിൽ പശുക്കളിറങ്ങി വെള്ളംകുടിക്കാതിരിക്കുമോ? എടോതവളെ! മിണ്ടാതിരിക്കു! എനിക്കുധൎമ്മം ഉപദേശിപ്പാനുള്ളഅധികാരംനിന്റേതല്ല. വെറുതേ ആത്മപ്രശംസക്കൊരുങ്ങേണ്ട എന്നു വിശ്വാമിത്രൻ പറഞ്ഞതുപോലെ ഈവക ശുഷ്കവാദങ്ങൾ വേദാന്തികളുടെ അൎത്ഥശ്ശൂന്യതയെ തെളിയിക്കുകയാണുചെയ്യുന്നതു. "മുഹൂൎത്തം ജ്വലിതംതേജോനച ധൂമായിതം ചിരം" വളരെക്കാലം അകത്തുകിടന്നു് പുകഞ്ഞുമരിക്കുന്നതിനെക്കാളും, കിടപ്പിൽകിടന്നുകഷ്ടപ്പെട്ടുമരിക്കുന്നതിനെക്കാളും അരനാഴികനേരമെങ്കിലും പരാക്രമാഗ്നി കത്തിജ്വലിപ്പിച്ചുമരിക്കുന്നതാണുത്തമം എന്നു് വിദുല തന്റെ മകനോടുപദേശിച്ചിരിക്കുന്നതായി ഉദ്യോഗപൎവ്വത്തിൽ പറഞ്ഞിട്ടുണ്ടു്. ഇതിൽനിന്നും തെളിയുന്നതു് ക്രോധംവെറുതെ അടക്കിക്കളയുവാനുള്ളതല്ലെന്നും, ശത്രുവിൽപ്രയോഗിച്ചു് പൌരുഷേയശക്തിയെപ്രകാശിപ്പിക്കുവാനുള്ളതല്ലെന്നുമാകുന്നു.

ബാബു:— ഈ വക വിമൎശ്ശവാദങ്ങൾ കാണാതെയാണോ അവർ അവയെ നരകവാതിലുകൾ എന്നു് ആക്ഷേപിച്ചിട്ടുള്ളതു്.

സന്ന്യാ:—അല്ല, ഇവ കാമ്മികങ്ങളാണെന്നും പാഞ്ചഭൗതികമായ ജഡശരീരത്തിന്റെ ജന്മാന്തരപ്രാപ്തിക്കു ഹേതുഭൂതങ്ങളാണെന്നുംഉള്ളപുനർജന്മസിദ്ധാന്തവാദത്തെ ഉള്ളിൽ വച്ചുകൊണ്ടു കമ്മകാരണങ്ങളായ കാമാദിവികാരങ്ങളെ ആക്ഷേപിച്ചതാകുന്നു.

ഇവർ ഇങ്ങനെ ശാസ്ത്രവാദം ചെയ്തുകൊണ്ടിരിക്കുന്നതിനിടയിൽ ഒരു രാജദൂതൻ വന്നു, യഥായോഗ്യം ആചാരംചെയ്തിട്ടു, അവിടത്തെ കൂട്ടികൊണ്ടുചെല്ലുന്നതിനായി, സുൽത്താൻ സലിം കല്പിച്ചിരിക്കുന്നു എന്നുപറഞ്ഞു,

---

അദ്ധ്യായം ൧൭.

---

## സയ്യദ് അബ്ദല്ലാ,

സുൽത്താൻ ബാബുചന്ദ്രസേനനെ യഥോചിതം സല്ക്കരിച്ചു. സന്ന്യാസിക്കും ഒരു വൈദികാസനം നൽകി. എല്ലാപേരും ആസനസ്ഥരായി. പ്രതാസിംഹൻമാത്രം വന്നിട്ടുണ്ടായിരുന്നില്ല. ബാബുചന്ദ്രസേനൻ സുൽത്താന്റെ പ്രിയസുഹൃത്താകകൊണ്ടു, സുൽത്താന്റെ അപേക്ഷ ശിഥിലീകരിക്കപ്പെടുമെന്നു ഭയപ്പെടാനില്ല. എന്നാൽ, അയാശം ഒരു നിർബന്ധിയാകയാൽ, സുൽത്താന്റെ വിചാരം എത്രകണ്ടു ഫലപ്പെട്ടുവെന്നു് ഇപ്പോശം തീരുമാനിക്കുന്നതു സാഹസമായിരിക്കും. അയാളുടെ നിശ്ചയത്തെ ഇളക്കിമറിക്കുന്നതു സുകരമല്ല. സിദ്ധാന്തികളിൽ സേനൻ അഗ്രഗ്ര്യനാണു്. ജബൽപൂരിലെ രാജാവു, സേനനെ ബുദ്ധമതത്തിൽ നിന്നും വിടുത്തുന്നതിനായി എന്തെല്ലാം യത്നങ്ങശം ചെയ്തു. അയാളുടെപത്നിയേയും, പുത്രിയേയുംകൊല്ലിച്ചിട്ടുകൂടിസേനന്റെസ്ഥിരപ്രത്തിന്നഇളക്കമുണ്ടായില്ല. സേനന്റെനിശ്ചയത്തെധ്വംസിക്കുന്ന പ്രവൃത്തി ലഘുവായിട്ടുള്ളതല്ല. എന്നാൽ വീരന്റെ വിശ്വാസം അതല്ല. സുൽത്താന്റെ അഭിപ്രായത്തെ സേനൻ അനാദരിക്കുകയില്ലെന്നാണു് വീരൻ വിചാരിച്ചിരിക്കുന്നതു്.

വിജയ സേനന്റെ ഔരസപുത്രിയല്ലെന്നു വീരൻ സുൽത്താനെ അറിയിച്ചിരുന്നില്ല. അതറിയിക്കേണ്ട ആവശ്യം അപ്പോശം ഉണ്ടായിരുന്നില്ല. ധാത്രി തന്നോടുതന്നെ അതുരഹസ്യമായിട്ടുപറഞ്ഞതാകയാൽ അതിനെ പരസ്യപ്പെടുത്തുന്നതു് മയ്യാദയായിരിക്കുകില്ലെന്നു് ആ ധമ്മനിഷ്ഠൻ വിചാരിച്ചു് ആ സംഗതിയിൽ മൌനം അവലംബിച്ചു. സുൽത്താൻ വിവാഹകായ്യത്തിൽചെയ്യുന്ന ശുപാ

ശ്യെ തള്ളിക്കളയുന്നപക്ഷം, ഈ രഹസ്യത്തെ സുൽത്താനെഅറിയിച്ച്, ബലംപ്രയോഗിച്ച് അവളുടെവിവാഹം സാധിക്കാമെന്നും അയാഠം മനസ്സിൽകണ്ടിരുന്നു. ആനയം കാൎയ്യസാദ്ധ്യത്തിനുള്ള അവസാനക്കൈയായി അയാഠം കരുതിയിരുന്നു.

സുൽത്താൻ വീരന്റെ നേരേകൃപാതിരേകത്താൽ പക്ഷപാതിയായിരുന്നതിനാൽ അവന്റെ സുഖക്ഷേമങ്ങഠംക്കായി എന്തുശക്തിയുംവേണ്ടിവന്നാൽ പ്രയോഗിക്കുമെന്നനിലയിൽഇരുന്നിരുന്നു.

നിശ്ചയം അനുസരിച്ചു അവർ സന്നിഹിതരായിരിക്കുകയാണല്ലോ. വീരൻ മാത്രം വന്നുകാണായ്കയാൽ അവൻ വരുന്നതുവരെഎന്തെങ്കിലുംസംഭാഷണവിഷയം ഉണ്ടാക്കണമെന്നുകരുതി സുൽത്താൻ സേനനോട്ട് ഇങ്ങനെ ചോദിച്ചു.

സുൽത്താൻ— ഇവിടെ ആഗതനായിരിക്കുന്ന ഈ സന്യാസിവൎയ്യൻ ആരാണ്?

ബാബു— ഒരു മഹാനായ ബുദ്ധമതസന്യാസി.

സുൽത്താൻ— ഇദ്ദേഹം ചെറുപ്പത്തിലൊ, പ്രായമായതിന്റെ ശേഷം അതായതു് വാനപ്രസ്ഥാശ്രമംകഴിഞ്ഞോ, സന്യാസപദവിയിലെത്തിയതു്?

സന്യാസി— ഞാൻ ജബൽപൂർ രാജാവിന്റെ പ്രധാനമന്ത്രിയായിരുന്നു. മായാസ്ഫടികത്തിൽ പ്രതിഫലിക്കുന്ന ജീവകോടികളുടെ ക്ഷണഭംഗുരാവസ്ഥയെക്കണ്ടു് നിരുപയോഗമായ ജീവിതസരണിയിൽനിന്നും മമതാബന്ധം ചെയ്തിരിക്കുന്ന മായാശൃംഖലയുടെ കണ്ണികളിൽനിന്നും, മോക്ഷമാൎഗ്ഗോപയോഗിയായ ഈ പുതിയ പ്രസ്ഥാനത്തെ ഞാൻസ്വീകരിച്ചതാകുന്നു. എത്രയോ ജന്മങ്ങഠംഇങ്ങനെവ്യാമൂഢമായി കഴിഞ്ഞുപോയിരിക്കണം. പരബ്രഹ്മസാക്ഷാൽക്കാരത്തെ അറിഞ്ഞു് ദേഹാഭിമാനത്തെ ത്യജിച്ചു്, സംസാരത്തിൽനിന്നും വിമോചിക്കുവാനുള്ള യത്നംകഴിഞ്ഞജന്മങ്ങളിൽആരംഭിക്കാതിരുന്നതിനാലല്ലേ വീണ്ടും ഈ ജന്മത്തിനിടയായതു്. ഇനിയും അതേനിലയിൽ,ശേഷിച്ചകാലത്തെവിനിയോഗിക്കാതെ ജന്മഹരമായ ഈ കൎമ്മവിരക്തിയിൽ പ്രവേശിച്ചതാകുന്നു.

"അഥയോന്യാംദേവതാമുപാസ്തേ/
ന്യോസ്താവന്യോഹമസ്മീതിനസവേദ
യഥാപശുരേവംസദേവാനാം"

യാതൊരുവനാണു് എന്നിൽനിന്നന്യനാകുന്നു, ഞാൻ ആ ദേഹത്തിൽനിന്നു് അന്യനാകുന്നു. അന്യമായ ദേവതയെ ഉപാസിക്കുന്ന അവൻ യഥാൎത്ഥത്തെ അറിയുന്നില്ല. മനുഷ്യൎക്ക് പശു എ

ന്നപോലെ അവൻ ദേവന്മാക്ക് പശുവാകുന്നു എന്നാണ് ബൃഹദാരണ്യകത്തിൽ പറഞ്ഞിരിക്കുന്നത്.

ഒരു ദേവതയെ ഉപാസിച്ച്, കമ്മകോടികളെ സമ്പാദിച്ചാൽ അതിന്റെ ഉപഭോഗത്തിനായി വീണ്ടും വീണ്ടും ജന്മങ്ങളെസ്വീകരിക്കേണ്ടിവരും. അതു് ബന്ധമുക്തിയെ ഇച്ഛിക്കുന്നവനാൽ സ്വീകാര്യമല്ലല്ലോ.

"നമാംകമ്മാണിലിമ്പന്തി നമേകമ്മ ഫലേസ്പൃഹാ
ഇതിമാംയോഭിജാനാതി കമ്മഭിന്നസബദ്ധ്യതേ"(ഭഗവദ്ഗീത)

കമ്മങ്ങൾ എന്നെസ്സശിക്കുന്നില്ല. കമ്മഫലത്തിൽഎനിക്കാഗ്രഹവുമില്ല. ഇങ്ങനെ ആരാണ് എന്നെ അറിയുന്നതു്. അവൻകമ്മങ്ങളാൽ ബന്ധിക്കപ്പെടുന്നില്ലഎന്നാണ് മേൽപറഞ്ഞഭഗവദ്വചനം. അതിനാൽ കമ്മരാഹിത്യംഭവിക്കുവാൻവേണ്ടി,ഞാൻസർവ്വസംഗം പരിത്യജിച്ച് സന്യാസമഗ്ഗത്തെ സ്വീകരിച്ചു. ഇങ്ങനെസന്യാസം സ്വീകരിച്ചുവെങ്കിലും ഞാൻ.ബുദ്ധോപദേശങ്ങളെയാണ് അവലംബിച്ചിരിക്കുന്നതു്.കുറച്ചുകാലംതപസ്സചെയ്തിരുന്നു. പിന്നിട്ടുഞാൻ ബുദ്ധമതത്തെ പ്രചരിപ്പിക്കുവാനായി നഗരങ്ങൾതോറും പ്രസംഗിച്ചു സഞ്ചരിക്കുന്നു. ആ നിലയിൽ ഇവിടെയും വന്നുചേന്നു. എന്നാൽഈനഗരം രജപുത്രഹിന്ദുക്കളുടെ പ്രാബല്യമധികമുള്ള സ്ഥലമാകയാൽ എന്റെ ശ്രമത്തിനു ശരിയായ പോഷണം ലഭിച്ചില്ല എന്നുമാത്രമല്ല, മതഭ്രാന്തരായ അവരിൽനിന്ന് കഠിനങ്ങളായ പരുഷങ്ങളേല്ക്കേണ്ടിയുംവന്നു. എനിക്കതുകൊണ്ടു അവരോട്ട് മുഷിച്ചിലില്ല. ആ തപോ ഹിന്ദുമതസ്ഥാപകനായ കൃഷ്ണദേവൻതന്നെ അവക്കുപദേശിച്ചുകൊടുത്തിട്ടുണ്ടു്.

"ജ്ഞേയഃസ നിത്യസന്യാസി യോനദ്വേഷ്ടിനകാംക്ഷതി
നിർദ്വന്ദ്വോഹിമഹാബാഹോ സുഖംബന്ധാൽപ്രമുച്യതേ"

എന്നഭഗവദ്ഗീതാവചനത്തിന്റെ സത്തയെ അവരറിയുന്നില്ല. അതറിവാനുള്ള ജ്ഞാനം അവക്കു ലഭിച്ചിട്ടുമില്ല.

ഇങ്ങനെസന്യാസിയുടെ പ്രസംഗം നടന്നുകൊണ്ടിരിക്കുമ്പോൾ പ്രതാപസിംഹൻ വന്നു നില്ക്കുന്നു എന്നും, അകത്തു ചെല്ലുന്നതിനു് അനുവാദമുണ്ടാകാനായി അപേക്ഷിക്കുന്നു എന്നും ഒരുഭടൻ സുൽത്താന്റെ മുമ്പിൽ ചെന്നറിയിച്ചു. വീരൻ ലബ്ധാനുവാദനായിട്ടുആസദസ്സിൽചെന്നു യഥോചിതമായ ആസനത്തിലിരുന്നു.അയാൾ സദസ്സിൽ പ്രവേശിച്ച ഉടൻതന്നെ, സുൽത്താനെയും, ബാബുചന്ദ്രസേനനെയും, സന്യാസിയെയും യഥായോഗ്യം അഭിവാദനംചെയ്തിരുന്നു.

വീരനെക്കണ്ട ക്ഷണംതന്നെ സേനൻ സസന്തോഷംപുഞ്ചിരിയോടുകൂടി എഴുന്നേററു അയാളുടെ കൈകൾ പിടിച്ച്, തന്റെ

അടുത്തിട്ടിരുന്ന ആസനത്തിലിരുത്തി കുശലം ചോദിച്ചു. സുൽത്താൻ തന്റെ ഭരണകാര്യങ്ങളെക്കുറിച്ചന്വേഷണം ചെയ്വാനായി വീരനെ വരുത്തുകയായിരുന്നു എന്നു സേനൻ വിചാരിച്ചു. സുൽത്താന്റെ ഉദ്ദേശം എന്തായിരുന്നു എന്ന് ഇവിടെ പറയേണ്ടതില്ലല്ലോ.

സുൽത്താൻ — പ്രതാപ! രാജ്യകാര്യങ്ങളെല്ലാം എങ്ങനെയിരിക്കുന്നു.

വീരൻ: — പ്രഭോ! എല്ലാം അവിടുത്തെ കല്പനപ്രകാരം നടന്നുകൊണ്ടിരിക്കുന്നു.

സുൽത്താ: — സേനൻ! എനിക്ക് നിങ്ങളോടൊരു കാര്യം പറയുവാനുണ്ട്. അത് ഇപ്പോളാണ് ഓർമ്മയിൽ വന്നത്.

എന്നു പറഞ്ഞ് സുൽത്താനും സേനനുമായി ഒരു ഒഴിഞ്ഞ സ്ഥലത്തു ചെന്നിരുന്നു പറഞ്ഞുതുടങ്ങി.

സുൽ: — നമ്മുടെ വീരസൈന്യാധിപനായ പ്രതാപസിംഹനെ നിങ്ങൾ അറിയുമോ?

സേനൻ: - അറിയും. നല്ലതിൻവണ്ണമറിയും. അയാളുടെ ദയ ഒന്നുകൊണ്ടുതന്നെയാണ് എന്റെ മകൾ തീയിൽനിന്നും രക്ഷപ്പെട്ടത്. ഞാൻ ആ സമയം കാരണവശാൽ അന്യരാജ്യത്തിലായിരുന്നു. മാളികയുടെ പിൻപുറവും മുൻവശത്തുള്ള കോണിപ്പടിയും അഗ്നിക്കിരയായി. വിജയ മാളികമുകളിലുള്ള അവളുടെ ശയനമുറിയിലായിരുന്നു. അവൾ ഉറങ്ങിക്കിടന്ന സമയം അഗ്നി വ്യാപിച്ചു. ജനക്കൂട്ടത്തിന്റെ രവവും ആർത്തനാദങ്ങളും അഗ്നിയുടെ ജ്വലനപ്രക്രമത്തിൽ ഉൗക്കോടുകൂടിയുള്ള എരിച്ചിലും കേട്ട് അവൾ ഉണന്ന് താഴത്തിറങ്ങുവാൻ മാർഗ്ഗമില്ലെന്നറിഞ്ഞപ്പോൾ ഭയസന്ത്രസ്തയായി മൂർച്ഛിച്ചു. ആ ആപത്തിൽനിന്ന് അവളെ രക്ഷിക്കുന്നതിനു അവിടെ കൂടിയവരിൽ ആർക്കുംതന്നെ ശക്തിയോ ധൈര്യമോ ഉണ്ടായില്ല. അതിനാൽ അവർ അതിനായി പ്രയത്നിച്ചുമില്ല. തീ നന്നായി ജ്വലിച്ചു എരിഞ്ഞുകൊണ്ടിരിക്കയും ചെയ്തു. അങ്ങനെ ദുഷ്പ്രവേശമായിരുന്ന ആ അഗ്നിയുടെ ദാഹകശക്തിയുടെ തൈക്ഷ്ണ്യത്തെ തൃണവൽകരിച്ച്, ദയാനിധിയായ ഈ ചെറുപ്പക്കാരൻ ഒരു നൊടിയിടകൊണ്ടു, തീയിൽക്കൂടി പാഞ്ഞുചെന്നു അവളെ തന്റെ ഹസ്തസമ്പുടത്തിൽ കോരിയെടുത്തു താഴത്തുകൊണ്ടുപോന്നു. ഈ ധൈര്യം അമാനുഷികം എന്നേ പറഞ്ഞുകൂടു. ഇത്ര ഗുണബുദ്ധിയായ ഈ വീരനു എന്തുകൊടുത്താൽ മതിയാകും? ഞങ്ങളുടെ കുടുംബം മുഴുവൻ ഇയ്യാൾക്കു ആമരണം കടപ്പെട്ടിരിക്കുന്നു.

സുൽ: — സ്നേഹിത! ഞാൻ ഒരുദിവസം തനിച്ചിരുന്നു് പലതും ആലോചിച്ചകൂട്ടത്തിൽ ഒരുദ്ദേശം തോന്നി. അതു് അപ്പോൾ തന്നെ നിങ്ങളെ അറിയിക്കണമെന്നുണ്ടായിരുന്നു. കാര്യാന്തരവ്യാപൃതിയാൽ ഇതേവരെ സൌകര്യം ലഭിച്ചില്ലെന്നു പറഞ്ഞാൽ മതിയ

ല്ലോ അതു് നിങ്ങളോടു രഹസ്യമായി പറയുന്നതിനു,നിങ്ങളെ ഈ ഒഴിഞ്ഞസ്ഥലത്തുവിളിച്ചു. നിങ്ങളുടെ മകളായ വിജയയെ പ്രതാപസിംഹനു് വിവാഹംചെയ്തുകൊടുക്കുന്നവിഷയത്തിൽ നിങ്ങൾക്കു വല്ലതടസ്സവുമുണ്ടോ?

ഈ അഭിപ്രായംകേട്ടു്, സേനൻ താനറിയാതെ ഒന്നു ഞെട്ടി സുൽത്താന്റെ മുഖത്തുനോക്കി. ആ നിമിഷത്തിൽതന്നെ ധാത്രി പറഞ്ഞ അഭിപ്രായവും തന്റെ മനസ്സിൽ നിഴലിച്ചു.

സേനൻ:—മഹാപ്രഭോ എന്നെക്കുറിച്ചുതെററിദ്ധരിക്കരുതേ. ഞാൻ ഒരു ബുദ്ധനാണു്. വീരൻ ഹിന്ദുവുമാകുന്നു. ഞാൻ എന്റെ മകളെ അയാൾക്കു കൊടുക്കുക മതധർമ്മമല്ലല്ലോ.

സുൽ:—ആഹാ! അങ്ങനെയാണോ? അതു ഞാനോത്തില്ല. ആ വിചാരമേ എനിക്കുണ്ടായില്ല. എന്നാൽതന്നെ എന്താണു്? രണ്ടുമതക്കാർ തമ്മിലുള്ള വിവാഹംകൊണ്ടുള്ള ദോഷമെന്തു? സദ്ഗുണമല്ലയോ എല്ലാററിലും മേലേയായി നില്ക്കുന്നതു്?

സേനൻ:—അവിടുന്നു പറയുന്നതു് ശരിയാണു്. വീരൻ ബുദ്ധമതത്തെ അനുസരിക്കുമെങ്കിൽ അവളെ അയാൾക്കു വിവാഹം ചെയ്തുകൊടുക്കുന്നതിൽ യാതൊരു വിരോധവും എനിക്കില്ല.

സുൽ:—ആ വിവരം വീരനോടു പറയട്ടെ. അവന്റെ സമ്മതമറിയാമല്ലോ.

എന്നുപറഞ്ഞു അവർ രണ്ടുപേരും സഭാമണ്ഡപത്തിലേക്കു മടങ്ങിപ്പോന്നു. അവർ തിരിയെ വരുന്നസമയം, വീരൻ മന്ത്രിമാരുമായി, സംസാരിച്ചുകൊണ്ടിരിക്കയായിരുന്നു. ബുദ്ധസന്യാസി തനിച്ചിരുന്നു് ധ്യാനംചെയ്യുന്നഭാവത്തിൽ വീരനെ നോക്കിയിരിക്കയായിരുന്നു. അയാളുടെ സ്വരൂപം സന്യാസിയുടെ ശ്രദ്ധയെ ബലമായാകർഷിച്ചിരുന്നു. തന്നിമിത്തം അയാൾ കണ്ണിമയ്ക്കാതെ ദൃഷ്ടിപാതങ്ങളെ വീരന്റെമേൽ പതിപ്പിച്ചിരുന്നു.

സുൽത്താൻ ആസനസ്ഥനായശേഷം പ്രതാപ! ഞാൻ നിന്നെക്കണ്ടതുമുതൽനിന്നെക്കുറിച്ചു് ഒരുവിചാരംഎന്റെ മനസ്സിൽ പതിഞ്ഞുപോയിരിക്കുന്നു. അതു് ഛായാഗ്രാഹകസ്ഫടികത്തിൽ എന്നപോലെ പ്രതിഫലിച്ചിരിക്കുന്നു. തന്നിമിത്തം എന്റെ ആശ നിന്റെസുഖഭാഗ്യങ്ങളിൽ ത്വരയോടെ പ്രവത്തിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു. ഇപ്പോൾ എനിക്കൊരാഗ്രഹം തോന്നീട്ടുണ്ടു്. നീ വേഗത്തിൽ ഒരു വിവാഹംചെയ്തു ഗൃഹസ്ഥാശ്രമിയായിക്കാണുന്നതിനു് എന്റെ മനസ്സു ആശിക്കുന്നു. നമ്മുടെ സ്നേഹിതനായ സേനന്റെ മകൾ വിജയയെ നീ തീയിൽനിന്നും രക്ഷിച്ചതായറിഞ്ഞതിൽ എനിക്കതിയായ സന്തോഷമുണ്ടു്. ആ പെൺകുട്ടിയെ നിന്നെക്കൊണ്ടു വിവാഹംചെയ്യിക്കണമെന്നു സേനൻ പറയു

ന്നു. എന്നാൽ അക്കാൎയ്യത്തിൽഒരു പ്രതിബന്ധമുണ്ട്. നീയും അവ ളും ഭിന്നമതക്കാരാണ്. അതിനാൽ നീ ബുദ്ധമതത്തെ അവലം ബിച്ച് അവളെ വിവാഹം ചെയ്യുന്നകാൎയ്യത്തിൽ വല്ല അഭിപ്രായ ഭേദവും പറയാനുണ്ടോ? എന്ന് വീരനോടു എല്ലാവരും കേൾക്കു മാറു് സുൽത്താൻ ചോദിച്ചു.

വീരൻ — പ്രഭോ! അവിടുത്തെ അളവററ ദയയ്ക്കായി, അവിടു ത്തെ പാദങ്ങളിൽ സാഷ്ടാംഗം പ്രണിപതിച്ചുകൊള്ളുന്നു. അവിടു ത്തെ പരിശുദ്ധവും സൎവ്വമാന്യവുമായ ഈ ദയാവിശേഷത്തിന്നു് എ ത്രയോനിസ്സാരനായഞാൻഅൎഹനല്ലാതിരുന്നിട്ടും അതിനിടയാക്കി യ എന്റെ അപൂൎവ്വഭാഗ്യത്തെ ഞാൻ സാദരം എന്റെ സ്മൃതിപ ഥത്തിൽവെച്ചു പൂജിച്ചുകൊള്ളട്ടെ. എന്നാൽ ബുദ്ധമതം ദൈവ വിരോധമായ മാൎഗ്ഗമാകകൊണ്ടു്, ആ മതത്തെ അനുസരിക്കുന്ന തിന്നു് എന്റെ മനസ്സനുവദിക്കുന്നില്ല. എന്തുചെയ്യാം. കാലിൽത ടഞ്ഞ കനകത്തെ തട്ടിക്കളവാനിടയായതു് ഭാഗ്യഹീനതകൊ ണ്ടായിരിക്കാം.

തന്റെ ദൃഷ്ടിപാതങ്ങളെ വളരെനേരമായി വീരനെത്തന്നെ ലക്ഷ്യീകരിച്ചു്, നിപതിച്ചുകൊണ്ടിരുന്ന ബുദ്ധസന്യാസിയുടെ മത നിഷ്ഠയിന്മേലുള്ള അജയ്യപ്രാഭവത്തെ, വീരന്റെ ഈ നിന്ദാസൂച കങ്ങളായ വാക്ശരങ്ങൾ, പാടെ വിപാടനംചെയ്തു. അനന്തരം ഇ ങ്ങനെ പറഞ്ഞു.

സന്യാസി:— പ്രതാപസിംഹൻ! ഇവിടെവരിക. എന്റെ അടുത്തുവരിക. ഞാൻ നിങ്ങളെഒന്നുകാണട്ടെ. നിങ്ങളുടെയഥാൎത്ഥ മായരാജ്യം ഏതു? നിങ്ങളുടെപേരെന്തു്? നിങ്ങളുടെ ചരിത്രം എ ന്തു്? വിസ്താരമായി പറഞ്ഞുകേൾക്കാൻ എനിക്കാഗ്രഹമുണ്ടു്.

വീരൻ:— എന്റെപേർ പ്രതാപസിംഹൻ. ഞാൻ ഒരു ര ജപുത്രവീരൻ.

സന്യാസി — അതുകൊണ്ടു മതിയായില്ല. എന്റെ ചോദ്യ ത്തിനു ശരിയായ ഉത്തരംപറയണം. നിങ്ങളുടെ പിതാവാരു്? അ ദ്ദേഹത്തിന്റെ പേരെന്തു്!

വീരൻ:— അദ്ദേഹത്തിന്റെ പേർകേട്ടതുകൊണ്ടുള്ള പ്രയോ ജനമെന്തു്? അദ്ദേഹത്തെ താങ്കൾ അറികയില്ല. എന്നാലും മ ഹാനായ അവിടുത്തെ ചോദ്യങ്ങളെ ധിക്കരിക്കുന്നതു നല്ലതല്ലല്ലോ. എന്റെരാജ്യം ജബൽപൂർ. എന്റെ അച്ഛന്റെപേർ മഹാദേ വസിങ്ങ് എന്നാണു്.

സന്യാ — (പെട്ടെന്നു് ആശ്ചൎയ്യപരതന്ത്രനായി ഇരിപ്പിൽ നിന്നു് എഴുന്നേററു്) ആഹ! അങ്ങനെയോ? ജബൽപൂർ രാജാവി

ൻെറ ഭാഗിനേയനാണ് നിങ്ങൾ അല്ലേ? (സുൽത്താൻ ഇതുകണ്ടു വിസ്മിതനായിരിക്കുകയാണ്.)

സന്യാ.— മഹാപ്രഭോ! ഈ വീരൻെറ പിതാവായ മഹാദേവസിംഗിനെ ഞാനറിയും. ഞാൻ അവിടെ മന്ത്രിയായിരുന്ന കാലത്താണ് അദ്ദേഹം അവിടെ വന്നതു്. ആ സംഗതിയെ വിസ്തരിച്ചു പറയാം. ഒരു രാജ്യത്തെ ഇളയ രാജകുമാരനായിരുന്നു അദ്ദേഹം എന്നു പറഞ്ഞുകേട്ടിട്ടുണ്ടു്. ഒരിക്കൽ അദ്ദേഹം സ്വന്തനാട്ടിൽനിന്നും മൃഗയാവിനോദാർത്ഥം കാട്ടിലേക്കു പോയി. അതു തനിച്ചായിരുന്നു. (ഈ വിവരണം സുൽത്താൻെറ ശ്രദ്ധയെ ബലമായാകർഷിച്ചു) അദ്ദേഹത്തെ വഹിച്ചിരുന്ന കുതിര, ഒരു നരിമടയിൽ വെച്ചു്, കടുവായെ കണ്ടുഭയന്നു്, വിരണ്ടോടി. ഈ ഓട്ടം ഏകദേശം ഒരു പത്തുനാഴിക അകലത്തു ചെന്നശേഷമേ അവസാനിച്ചുള്ളു. ആ സ്ഥലത്തു രാജകുമാരനു ദിഗ്ഭ്രമമുണ്ടായി. തൻെറ നാട്ടിലേക്കുപോകാനുള്ള മാർഗ്ഗം ഏതാണെന്നു തിരിച്ചറിവാൻ പാടില്ലാതായി. എങ്ങോട്ടുപോകേണ്ടു എന്നു സംഭ്രമിച്ചു. ഒരു ദിക്കിലേക്കും ഒററയടിപ്പാതപോലുമില്ലാത്ത ആ ഭയങ്കരവനത്തിൽ അദ്ദേഹം എന്തുമാത്രം കുഴങ്ങി എന്നു പറയേണ്ടതില്ലല്ലോ. അന്നു രാത്രിയിൽ ഒരുമഹാമരത്തിൻെറ അഗ്രത്തിൽ കയറി തൻെറ ഉത്തരീയം കൊണ്ടു്, തന്നെയും മരക്കൊമ്പുമായിക്കൂട്ടിക്കെട്ടി പുലരുന്നതുവരെ സിംഹാദിമൃഗങ്ങളെ ഭയന്നിരുന്നു. പുലച്ചയിൽഅവിടെനിന്നു ചെല്ലുന്നിടത്തു ചെല്ലട്ടേ എന്നുള്ള ഉദ്ദേശത്തിൽ കുതിരപ്പുറത്തുകയറി കല്ലുംമുള്ളുംകൊണ്ടു ഇടതൂന്ന ആവനത്തിൽക്കൂടി യാത്രയാരംഭിച്ചു. വിശക്കുമ്പോൾ വല്ല ഫലങ്ങളും പറിച്ചുതിന്നും, ദാഹിക്കുമ്പോൾ വല്ല പൊയ്കയിൽനിന്നും ജലം കോരിക്കുടിച്ചും അഞ്ചുദിവസം യാത്രചെയ്തു. അഞ്ചാംദിവസം അതിദൂരത്തായി ഒരു ഗോപുരവും അതിലെ സ്വർണ്ണസ്തൂപികയും കണ്ടു ആവഴി പിടിച്ചു അദ്ദേഹം ജബൽപൂരിൽ വന്നുചേർന്നു. അക്കാലത്തു അദ്ദേഹത്തിനു വീരൻെറ പ്രായമുണ്ടായിരുന്നു. കണ്ടാലും ഇതുപോലിരിക്കും.

അക്കാലത്തു ഞാൻ അവിടുത്തെ പ്രധാനമന്ത്രിയായിരുന്നു. അദ്ദേഹം നേരെവന്നു എന്നെ കണ്ടു. ഞാൻ ആ രാജാവിനെ വിവരം അറിയിച്ചു. ജബൽപൂർ രാജാവു അദ്ദേഹത്തെ ന്യായമായി ആദരിച്ചു. അദ്ദേഹത്തിൻെറ സൌന്ദര്യാതിശയവും അപ്രതിഹതമായ ബലിഷ്ഠശക്തിയും, ഊർജ്ജസ്വലതയും കണ്ടു്, അദ്ദേഹത്തെ തൻെറഅടുക്കൽനിന്നുംവിട്ടുകളവാൻമനസ്സുണ്ടായില്ല. അതിനാൽ അവിടുത്തെ സർവ്വസൈന്യാധിപനാക്കി നിയമിച്ചു. അനന്തരം കുറച്ചുകാലംകൊണ്ടു് ആരാജകുടുംബത്തിൻെറസ്നേഹാദരങ്ങൾക്കദ്ദേഹത്തിൻെറ സ്വഭാവനൈമ്മല്യവും, സ്ഥിരചിത്തതയും, പൌ

ഢഷേയശക്തിയും, പാത്രമാക്കിത്തീൎത്തു. അതിനാൽ രജാവു തന്റെ സഹോദരിയെ അദ്ദേഹത്തിനു വിവാഹംചെയ്തു കൊടുത്തു. രാജാവിന്റെ സഹോദരി അന്യാദൃശമായ രൂപസമ്പത്തിയുള്ളവളായിരുന്നു. ഇതു് അദ്ദേഹത്തിന്റെ സ്വന്ത നഗരത്തിലേക്കു മടങ്ങിപ്പോകണമെന്നുള്ള ബുദ്ധിയേയും തന്റെ ബന്ധുക്കളെക്കാണണമെന്നുള്ള ആശയേയും നശിപ്പിച്ചു. ആനിലയിൽ മഹാദേവസിങ്ങു അവിടത്തന്നെ സ്ഥിരമായിജീവിച്ചു. ഈ വീരൻ അദ്ദേഹത്തിന്റെ പുത്രനാണു്. സൂക്ഷ്മമായി അദ്ദേഹത്തിന്റെ സകലഛായകളും ഈ വീരനിൽ ശരിയായി ഒത്തിട്ടുണ്ടു്.

ചെറുപ്പത്തിൽ വേട്ടയ്ക്കായിപ്പോയിരുന്ന സുൽത്താന്റെ സഹോദരനായ സയ്യദ്അബ്ദുല്ലാ, ആമദ്നഗരത്തിലേക്കു മടങ്ങിവരാതിരുന്നതിനുള്ള കാരണം, ഇന്നതെന്നു വായനക്കാർ മനസ്സിലാക്കിയിരിക്കുമല്ലോ. ആമദ്നഗരത്തിലെ പ്രജകളിൽ ഏറിയകൂറും ജനത, രജപുത്രഹിന്ദുക്കളാണെന്ന വാസ്തവം മുമ്പു പറയപ്പെട്ടിട്ടുണ്ടല്ലോ. സയ്യദ് അബ്ദുല്ലാ തന്റെ ചെറിയ പ്രായംമുതൽഅവരോടു് ഇടപഴകി, അവരുടെ ഭാഷയിലും വേഷത്തിലും മററു ഭാവചേഷ്ടകളിലും ഒരു രജപുത്രഹിന്ദു എന്നപോലെ നടന്നുവന്നു. അയാൾ അവരെഅനുകരിക്കുന്നതിലാണു് അധികമായിആശകാണിച്ചുവന്നിരുന്നതു്. അതിനാൽ അയാളെ ഒരു മഹമ്മദിയൻഎന്നു പറയാൻ ഇടയുള്ളതിനെക്കാൾ, ഒരു രജപുത്രഹിന്ദു എന്നു പറയുന്നതിനു് അധികമായ അർഹതയുണ്ടായിരുന്നു. അങ്ങനെ ആരെങ്കിലും ഭാവിക്കുന്നതിൽ അധികമായ സന്തോഷം പ്രകാശിപ്പിക്കയും ചെയ്തിരുന്നു.

അതിനാൽ രജപുത്രഹിന്ദുക്കളുടെപ്രാബല്യംഅധികരിച്ചിരുന്ന ജബൽപുരത്തിൽ ഇടച്ചിലിനും, ദുന്നിമിത്തം ഭിന്നമതാവലംബിഎന്ന സ്ഥിതിക്കനുരോധേന പരാജയത്തിനും കാരണമാക്കാതെരജപുത്രഹിന്ദുവിന്റെ വേഷംഅവലംബിച്ചു സ്വമാനിയായി ജീവിതദശയെ ആ നാട്ടിൽ നയിച്ചു്,ഒരുസന്താനത്തെജനിപ്പിച്ചു് പോർക്കളത്തിൽ നെഞ്ഞുകൂടുക്കൂടി നിന്നു് ഒരു മഹാരഥന്റെ പിടിയിൽ മരണമടയുവാൻ സംഗതിയാക്കിത്തീൎത്തു. താൻ ഇന്നാരെന്നറിഞ്ഞാൽ ആപത്തുണ്ടായെങ്കിലോ എന്നു ശങ്കിച്ചു്, പേരുമാററി മഹാദേവസിങ്ങ് എന്നാക്കിയതാകുന്നു.

സന്യാസിയുടെ പ്രസംഗം കേട്ടുകൊണ്ടിരുന്ന സുൽത്താൻ മഹാദേവസിങ്ങു് ചിലപ്പോൾ തന്റെ സഹോദരനായിരിക്കണമെന്നുള്ള സംഗതിയെക്കുറിച്ചു് ഗാഢാലോചനയിൽ നിമഗ്നനായിരിക്കുകയായിരുന്നു.

സന്ന്യ:—ഹേ! പ്രതാപസിങ്ങ്! നിങ്ങൾ ആമദ്നഗരത്തിൽ വന്നുചേൎന്നതെങ്ങനെ?

വീരൻ.—ആ സംഗതി ഞാനെങ്ങനെ പറയേണ്ടു. ഞാൻ ചെറുപ്രായത്തിൽതന്നെ അതിവകഷ്ടങ്ങളനുഭവിക്കത്തക്കവണ്ണം ദൈവം തലയിലെഴുതിയിരുന്നു. ഞാൻ ഒരു കുട്ടിയായിരിക്കുമ്പോൾ പെററമ്മമരിച്ചുപോയി. മാതാവു മരിച്ചു് കുറച്ചുകാലം കഴിഞ്ഞു് ജബൽപൂർ രാജാവിൻെറ ഒരു ശത്രുരാജാവു യുദ്ധസന്നദ്ധനായി ജബൽപുരത്തെ വളഞ്ഞു. അതു് അപ്രതീക്ഷിതമായും അൎദ്ധരാത്രിയിലും ആയിരുന്നതിനാൽ ജബൽപുരത്തു സ്വസൈന്യങ്ങളെ തയ്യാറാക്കാൻ തരമില്ലാതായി. ഈ ആക്രമണം ഏററവുംരഹസ്യമായിനടത്തപ്പെട്ടതായിരുന്നു. ശത്രുക്കൾ ഒരു വലിയ സൈന്യവുമായിരാജദ്വാരത്തിലെത്തി. അവിടുണ്ടായിരുന്ന കാവൽസൈന്യങ്ങളെക്കൊന്നു്: രാജധാനിക്കുള്ളിൽ കടക്കുവാൻയത്നിച്ചു. ആയുധങ്ങളും ഭടന്മാരും വേണ്ടവിധമില്ലാതിരുന്നാഈ പതനത്തിൽ, തല്ക്കാലമുണ്ടായിരുന്ന കാവൽസേനയോടും, നഷ്ടാവശിഷ്ടങ്ങളായ ആയുധങ്ങളോടുംകൂടി, ശത്രുവിനോടു എതിൎത്തു. നിദ്രാവിവശതകൊണ്ടും, ശരിയായ സഹായയോധന്മാരുടെ അഭാവംകൊണ്ടും- പിതാവു് ആ യുദ്ധത്തിൽ വധിക്കപ്പെടുകയും, രാജ്യം ശത്രുവിനു കീഴടങ്ങുകയും ചെയ്തു. ഇന്നും ആ രാജ്യം അവൻെറ അധീനതയിലാകുന്നു.

യുദ്ധം നടന്ന ആ രാത്രിയിൽ ഞാൻ രാജധാനിയിലില്ലായിരുന്നു. പിതാവിൻെറ വകയായി, കോട്ടയ്ക്കു പുറത്തുണ്ടായിരുന്ന ഉദ്യാനസൌധത്തിൽ ആയിരുന്നു. ശത്രുരാജാവു് അവിടെ ശേഷിച്ച സൈന്യങ്ങളെയും രാജസംബന്ധികളായ മററുള്ളവരെയും കൊല്ലുന്നുണ്ടെന്നു കിംവദന്തി എൻെറചെവികളിൽ പതിഞ്ഞു. അവൻെറകയ്യാൽ മരിക്കുന്നതുനന്നല്ലെന്നുവിചാരിച്ചു, ഞാൻ ജബൽപുരത്തെ ഉപേക്ഷിക്കയും വേറൊരു രാജ്യത്തിലെത്തി രക്ഷപെടുകയുംചെയ്തു. ഞാൻചെന്നകാലത്തു രാജപുട്ടാണയിലുള്ള യുവാക്കന്മാരെയെല്ലാം പട്ടാളത്തിൽ ചേൎത്തുആയുധാഭ്യാസംശീലിപ്പിച്ചുവരികയായിരുന്നു. ഞാൻ ചെറിയബാലനായിരുന്നുവെങ്കിലും, വയറു നിറയ്ക്കുവാൻ ഉപായാന്തരം കാണായ്കകൊണ്ടു്, ആ യുവസൈന്യത്തിൽചേൎന്നു, യുദ്ധോപക്രമങ്ങൾശീലിച്ചുവന്നു. ഏകദേശം പതിനാറുവയസ്സായപ്പോൾ, എൻെറ ആയോധനസമ്പ്രദായവും സാമൎത്ഥ്യവും കണ്ടു്, ആ സൈന്യത്തിൻെറ ഒരു ഭാഗത്തെ നയിക്കുവാൻവേണ്ടി സൈന്യാധിപനാക്കി നിയമിച്ചു. ഈ നിയമനം എനിക്കു രസജനകമായിരുന്നു.

അങ്ങനെയിരിക്കെ ആരാജാവു്ഒരുവലിയസൈന്യത്തെ സജ്ജീകരിക്കയും, എന്നെഅതിൻെറഅധിപനായിനിയമിക്കയും,അ

ദ്ദേഹത്തിന്റെ ആജ്ഞയനുസരിച്ചു ഈ ആമദ്നഗരത്തെ പിടിച്ചടക്കണമെന്നുള്ള വ്യാമോഹത്തോടുകൂടി, ഈ രാജ്യത്തെ ആക്രമിക്കയുംചെയ്തു. ആമദ്നഗരത്തിലെ വലിയ സൈന്യവിഭാഗത്തോടു മതിയാകാതിരുന്നതിനാൽ ഞങ്ങളുടെ സൈന്യം പരാജയപ്പെടുകയുംഎന്നെ സുൽത്താൻ ബന്ധിക്കയുംചെയ്തു. പിന്നണിയിൽ രക്ഷാസൈന്യമില്ലാതെ വന്നതുനിമിത്തം എന്റെ ശ്രമം വിഫലമായി. ഞാൻ അനേകം രാജാക്കന്മാരെ ജയിച്ചുനേടിയ കീർത്തിധനം ആമദ്ബാദിൽവെച്ചു നിശ്ശേഷംനശിച്ചു ഒരു തടവുകാരനായിതീൎന്നു. എന്നാൽ ഉദാരർദ്രചിത്തനായ നമ്മുടെ സുൽത്താൻസലിം തിരുമനസ്സുകൊണ്ടു്, എന്നെ വധിക്കാതെ മാപ്പുതന്നു വിട്ടയയ്ക്കുകയും, പിന്നീടുള്ളഅവിടുത്തെ പരിശുദ്ധാദിനദയാലുത്വം എനിക്കു ഇവിടുത്തെ വീരസൈന്യാധിപത്യത്തിനു അർഹനാക്കിത്തീർക്കയും ചെയ്തു. ഇതാണു എന്റെ ചരിത്രം.

എന്റെപിതാവിന്റെ മരണശേഷം എന്നെരക്ഷിക്കുവാനാരുണ്ടു്? അദ്ദേഹം എനിക്കായി ബാക്കിവെച്ചിരുന്നധനം ഈ മോതിരംഒന്നുമാത്രമാണു്. ഇതു അദ്ദേഹം കയ്യിൽ ധരിച്ചിരുന്നതാകുന്നു. ഇതിനെ അദ്ദേഹത്തിന്റെ സ്മരണയ്ക്കായി ഞാൻ സൂക്ഷിച്ചുവരികയാണു്.

എന്നുപറഞ്ഞു തന്റെ ഉടുപ്പിന്റെ കീശയിൽ സൂക്ഷിച്ചിരുന്ന ഒരു വെള്ളിടെപ്പിയെടുത്തുഅതുതുറന്നു, അതിനകത്തിരുന്ന മോതിരമെടുത്തു ആ സദസ്യരെ കാണിച്ചു. അഗാധമായ ആലോചനയിൽ മുഴുകി, സിംഹാസനത്തിൽചാരിയിരുന്നസുൽത്താൻ, ആമോതിരത്തെക്കണ്ടു്, പ്രതാപ! "അതുഇങ്ങുതരു. നോക്കട്ടെ" എന്നുപറഞ്ഞു വീരൻ വിനയത്തോടുകൂടി അതിനെ അദ്ദേഹത്തിന്റെ കയ്യിൽകൊടുത്തു. സുൽത്താൻ അതുവാങ്ങിതിരിച്ചും മറിച്ചുംനോക്കി ഹിന്ദുസ്ഥാനിയിൽ എഴുതിയിരുന്ന"സയ്യദ് അബ്ദുല്ലാ" എന്നപേരിനെ ഉറക്കെവായിച്ചു. ഉടൻതന്നെ ആ സദസ്യരെ സംഭ്രമിപ്പിക്കുമാറു, അദ്ദേഹം വീരനെക്കടന്നുപിടിച്ചു നെറുകയിലും നെററിയിലും കവിളിലും മാറിമാറി ചുംബിക്കയും, അയാളെ തന്റെ മടിയിൽ പിടിച്ചിരുത്തി തലോടുകയും ചെയ്തു. സുൽത്താന്റെ കണ്ണുകളിൽനിന്നു് അശ്രുക്കൾധാരയായിവർഷിച്ചു. ഈ ബഹളത്തിൽ വീരൻ എന്തുചെയ്യേണ്ടു എന്നറിയാതെ അന്ധനായി സുൽത്താന്റെ നെഞ്ഞോടുചേർന്നു്അനങ്ങാതെനിന്നു. സദസ്യർ അല്പസമയം മരപ്പാവകൾപോലെ മിഴിച്ചകണ്ണുകളോടുകൂടി ആ ഇരുപ്പിൽതന്നെ നിശ്ചലരായിരുന്നുപോയി. രത്നം പതിച്ചിരുന്ന ആ മോതിരത്തിന്റെ ഉൾഭാഗത്തിൽ സയ്യദ്അബ്ദുല്ലാ എന്നു ഹിന്ദിയിൽ വ്യക്തമായി എഴുതപ്പെട്ടിരുന്നു. ജബൽപൂരിലുള്ളവർ മഹാദേവ

സിംഗ് സയ്യദ് അബ്ദുല്ലാ ആണെന്നും ഒരുമഹമ്മദീയനാണെന്നും അറിയാമായിരുന്നില്ല, അബ്ദുല്ലാബുദ്ധിമാനായിരുന്നതിനാൽ ജബൽപൂരിൽ ഹിന്ദുവേഷത്തിൽ ജീവിക്കുകയായിരുന്നു. മഹമ്മദനാണെന്നു വെളിപ്പെട്ടാൽ അയാൾ വധിക്കപ്പെട്ടുപോകും എന്നുള്ള ശങ്കയാണു് ഈ കൃത്രിമവേഷത്തിലേക്കു പ്രേരിപ്പിച്ചതു്. താൻ ഒരു രജപുത്രയുവരാജാവെന്നായിരുന്നു അയാൾ പറഞ്ഞുപോന്നിരുന്നതു്. പ്രതാപസിംഹനും തന്റെ പിതാവു് ഒരു മഹമ്മദനാണെന്നറിഞ്ഞില്ലായിരുന്നു. മോതിരം അവന്റെ പക്കൽ ഉണ്ടായിരുന്നിട്ടും പട്ടിക്കു കിട്ടിയ പൊതിയാത്തേങ്ങാപോലെ ഹിന്ദിഭാഷവശമില്ലാതിരുന്നതിനാൽ മോതിരത്തിലെ പേർ എന്തെന്നറിവാൻ സാധിച്ചില്ല. അവനു സന്ദേഹത്തിനുതന്നെ വകയില്ലാതിരിക്കെ അമദ്ബാദിലെത്തിയശേഷവും അതറിയേണ്ട ആവശ്യമുണ്ടായില്ല.

സുൽത്താന്റെ സംശയങ്ങൾ നീങ്ങി പ്രതാപൻ തന്റെ അനുജനായ സയ്യദ് അബ്ദുല്ലായുടെ പുത്രനാണെന്നുള്ള പരമാർത്ഥം വെളിപ്പെട്ടു. അബ്ദുല്ലാ മടങ്ങിവന്നു കാണായ്കനിമിത്തം സുൽത്താനുണ്ടായിരുന്ന വ്യഥ അയാളുടെ പുത്രനായ പ്രതാപനെക്കാണാൻ സംഗതിയായതോടുകൂടി അസ്തമിച്ചു.

സുൽത്താൻ.—ഹേ! വിശിഷ്ടനായ ബുദ്ധസന്യാസിൻ! അവിടുത്തെ കാലടികൾ എന്റെ രാജമന്ദിരത്തെ പരിശുദ്ധമാക്കിത്തീർത്തു. ഞങ്ങളുടെ ഉള്ളിൽ വളരെനാളായി പടർന്നുപിടിച്ചിരുന്ന വ്യസനവും നീങ്ങി. രാഹുഗ്രാസത്തിൽനിന്നു നീങ്ങിയ പൂർണ്ണചന്ദ്രൻ എന്നപോലെ ഈ രാജമന്ദിരം ആഹ്ലാദപരിപൂർണ്ണമായി ഭവിച്ചിരിക്കുന്നു. അവിടുന്നു ഈ അവസരത്തിൽ ഇവിടെ ഇല്ലായിരുന്നുവെങ്കിൽഈ സംഗതികളൊന്നുംപുറത്തുവരികയില്ലായിരുന്നു. സന്താനമില്ലാതെ ദുഃഖിച്ചിരുന്ന ഞങ്ങൾക്കു സർവസമർത്ഥനായഒരു ന്യായസന്താനത്തെ നല്കിയതു ദൈവസഹായത്തോടെ അവിടുന്നാകുന്നു. ഇതിലേക്കു് ഞങ്ങളുടെ കുടുംബംമുഴുവൻഅവിടേയ്ക്കു കടമപ്പെട്ടിരിക്കുന്നു. പ്രതാപനെക്കണ്ട സന്ദർഭത്തിൽത്തന്നെ ഇവന്റെ പേരിൽ എനിക്കു അളവററ അൻപുണ്ടായി. അതു് രക്തസംബന്ധംകൊണ്ടായിരുന്നിട്ടും അതിന്റെ സത്ത, അജ്ഞാതചരിത്രത്തിൽ അന്തർഹിതമായിരുന്നു. സർവസന്താപവുംനശിച്ചു അവിടുത്തെ കൃപാതിരേകത്താൽ ഞങ്ങൾ പുത്രഭാഗ്യം അനുഭവിക്കട്ടെ.

---

൧൮-ാം അദ്ധ്യായം.

# വിജയയുടെ വിവാഹം.

ജബൽപൂർ രാജാവിന്റെ പുത്രിയെ തന്റെ സ്വന്തപുത്രിയെന്നു ഭാവിച്ചു വളത്തിവന്ന ബാബുചന്ദ്രസേനൻ, സുൽത്താന്റെ സഭാമണ്ഡപത്തിൽ നടന്ന സംഭവങ്ങൾ കണ്ടതിനാൽ, സന്തപ്തനായി ഭവിച്ചു. അയാളുടെ മനോരഥം നശിച്ച വശായി. തന്റെ പ്രത്യക്ഷത്തിൽഭവിച്ച കാഴ്ചകളെല്ലാം സത്യമായിരിക്കുമോ എന്നു് അയാൾ സന്ദേഹിച്ചു. അയാളുടെ ശരീരംമുഴുവൻ സന്ത്രസ്തമായി. തന്റെ ഗൂഢകർമ്മങ്ങൾ പുറത്തുപോകുന്നതു് ആപൽകരമായിരിക്കുമെന്നു് അയാൾ ശങ്കിച്ചു. ജബൽപൂരിൽവച്ചു സംഭവിച്ച വിപത്തും, ആ രാജാധമനു് ബുദ്ധിയുണ്ടാകാനായിച്ചെയ്ത പ്രവൃത്തിയും അയാളുടെ മനോമണ്ഡലത്തിൽ മുഴങ്ങി. അയാളുടെ ഹൃദയം പതറി കിണറുവെട്ടുന്നതിനായി തുനിഞ്ഞിട്ടു്, ഭൂതം പുറപ്പെട്ട കഥപോലെ- ക്ഷേമൈശ്വര്യങ്ങളെ അറിയിക്കാമെന്നുദ്ദേശിച്ചു സുൽത്താന്റെ രാജധാനിയിൽപോയ തനിക്കു വീരന്റെ ചരിത്രം അറിവാൻ കഴിഞ്ഞു. വിജയ തന്റെ മാതുലന്റെ പുത്രിയെന്നു്, വീരൻ ഗ്രഹിക്കാനിടയായാൽ, അവൻ നമ്മെ വെറുതേവിടുക എന്നതു് ഉണ്ടാകുന്നതല്ല. ഇനി ഒരു ക്ഷണനേരംപോലും ഈ സഭാമണ്ഡപത്തിൽ ഇരിക്കുന്നതു് നല്ലതല്ലെന്നുവിചാരിച്ചു്, അയാൾ സുൽത്താനോടു യാത്രപറഞ്ഞു് അവിടെനിന്നും വേഗത്തിൽ പുറപ്പെട്ടു തന്റെമാളികയിൽ മടങ്ങിയെത്തി. 'ഉള്ളിലേക്കള്ളിമുഖത്തുകാണും' എന്ന പഴഞ്ചൊല്ലുപോലെ, സേനന്റെമുഖത്തുണ്ടായിരുന്ന സ്തോഭത്തിന്റെഹേതു എന്തായിരിക്കുമെന്നുള്ളതു് ധാത്രിക്കും വിജയയ്ക്കും അറിയാമായിരുന്നു. അയാൾ ചെന്നപാടെ തന്റെ ശയനമുറിയിൽ കടന്നു, സോഫയിൽ കയറിക്കിടന്നിട്ടു് ഇങ്ങനെ ആലോചിച്ചു.

'അന്യഥാചിന്തിതംകാര്യം, ദൈവമന്യത്രചിന്തയേൽ' എന്ന ആപ്തവാക്യംശരിയാണു്. വിജയയെഅഗ്നിയിൽനിന്നും രക്ഷിച്ച രജപുത്രയുവാവു്, ആരായിരിക്കുമെന്നു് ആർക്കുതന്നെനിണ്ണയിക്കാൻകഴിയും? അവളുടെ പിതാവായ ജബൽപൂർരാജാവു, നമ്മോടുചെയ്ത ദ്രോഹം മൂത്തീകരിച്ചു, നാം രജപുത്രഹിന്ദുക്കളെ ആകമാനം വെറുക്കുകയും അവളെ ആ വഗ്ഗത്തിൽ ആക്കും വിവാഹംചെയ്തുകൊടുക്കുന്നതല്ലെന്നു തീരുമാനിക്കുകയുംചെയ്തു. എന്നാൽനമ്മുടെ വെറുപ്പും തീരുമാനവും ബലഹീനങ്ങളായി ഭവിച്ചിരിക്കുന്നു പ്രതാപനു് അവളെലഭിക്കുന്നതിനു ഒന്നിലധികംകാരണങ്ങളാൽഅവകാശമുണ്ടു്. കൂടാതെ അവൻ ഒരുത്തമപുരുഷനും സദ്ഗുണവാനുമാണു്. താ

യിൽനിന്നും രക്ഷിച്ചു എന്നുള്ളതു് അവളെ ലഭിക്കുന്നതിനു് ഒരു പ്രബലമായ അവകാശമായി വാദിക്കാവുന്നതല്ല. ആ സമയം ആ പൽക്കരമായ ആ പതനത്തിൽ ഒരു നീചനുപോലും അവളെ രക്ഷിക്കാമെന്നുള്ളതാണു്. അതുമാത്രം ആസ്പദികരിച്ചു് അവളെ വിവാഹത്തേപന ലഭിക്കുവാൻ അവനു് ആവശ്യപ്പെട്ടുകൂടാ. മററു സകലസ്ഥിതികളുംകൊണ്ടു അവൻ അവളുടെ വരനായിരിക്കത്തക്കയോഗ്യനാണെങ്കിൽ, കാൎയ്യത്തിൻെറ സാദ്ധ്യകൎമ്മത്തിൽ അവളെ രക്ഷിച്ചതും ഒരവകാശമായി വാദിക്കാമെന്നേയുള്ളൂ. അവൻെറ മാതാവിൻെറ സഹോദരനിൽനിന്നു ജനിച്ച വിജയയ്ക്കു വരനായിത്തീരുന്നതിനുള്ള സ്ഥാനം അവനിൽ പ്രകൃത്യാതന്നെ നിക്ഷിപ്തമായിരിക്കുന്നു. അതോടുകൂടി ജീവദാതാവെന്ന സ്ഥിതിയും അവൻെറ ഉദ്ദേശസാദ്ധ്യത്തിനു് പ്രബലമായ ഒരവകാശത്തെ വിശേഷേണ നല്കുന്നുണ്ടു്. അതിനാൽ രജപുത്രഹിന്ദുക്കളുടെ മേൽ തോന്നിയിരുന്നവെറുപ്പു് അടിയോടെ വിട്ടുകളഞ്ഞിരിക്കുന്നു. തൻെറ മാതുലൻെറപുത്രിയെ വിവാഹംചെയ്യുന്നതിനുള്ള അവകാശം അവനിൽ ദൃഢമൂലമായി ഉറച്ചുപോയിരിക്കുന്നു. അവനല്ലാതെ, മററാൎക്കെങ്കിലും കൊടുക്കണമെന്നു വിചാരിക്കുവാൻതന്നെ അവകാശമില്ല. ആ വിചാരം പുറത്തായാൽ ലോകനിന്ദയ്ക്കു പാത്രീഭവിക്കും.

അതിനാൽ ബുദ്ധമതത്തെ അവലംബിച്ച് വളൎത്തിവന്ന അവളെ രജപുത്രഹിന്ദുവായ വീരനു വിവാഹം ചെയ്തുകൊടുക്കുന്നതല്ലെന്നു് മനസാ ചെയ്തിരുന്ന നിശ്ചയം ഈ അവസരത്തിൽ റദ്ദായിത്തീൎന്നിരിക്കുന്നു

എന്നിങ്ങനെ വിചാരിച്ചിട്ടു സേനൻ മുറിയിൽനിന്നും പുറത്തേക്കുവന്നു. ധാത്രി! ദൈവത്തിൻെറ മഹിമാവിശേഷംകണ്ടോ. നാം ഒന്നു വിചാരിക്കുമ്പോൾ ദൈവം മറെറാന്നു വിചാരിക്കുന്നു എന്ന പഴമൊഴി നമ്മുടെ സംഗതിയിൽ സത്യമായി പരിണമിച്ചിരിക്കുന്നു. വിജയ, ജബൽപൂർരാജാവിൻെറ പുത്രിയാണെന്നുള്ള വാസ്തവം ഞാൻനിന്നോടു മുമ്പുതന്നെ പറഞ്ഞിട്ടുണ്ടല്ലോ. ആ രാജാവിനു ഒരു സഹോദരിയുണ്ടായിരുന്നു. അവളെ മഹാദേവസിങ്ങ് എന്നുപേരുള്ള ഒരു യുവരാജാവു് വിവാഹംചെയ്തിരുന്നു. ജബൽപുരത്തെ രാജാവിൻെറ സഹോദരിയിൽ മഹാദേവസിങ്ങിനു ഒരു പുത്രനുണ്ടായി. അവൻ തന്നെയാണു്, വിജയയെ തീയിൽനിന്നും രക്ഷിച്ചവൻ. അവൻതന്നെയാണു് പ്രതാപസിംഹൻ. അവൻ തന്നെയാണു്, സുൽത്താൻെറ സഹോദരനായ സയ്യദ്അബ്ദുല്ലാവിൻെറ അരുമസന്താനം. ധാത്രി! ഇതെന്താശ്ചൎയ്യം! വീരൻെറ വാസ്തവസ്ഥിതി ആൎക്കറിയാം എന്നു് സേനൻ പറഞ്ഞു.

ധാത്രി:— ഇതെല്ലാം അവിടുന്നറിഞ്ഞതെങ്ങനെ?

സേനൻ:– സുൽത്താൻെറ രാജധാനിയിൽവെച്ചു നമ്മുടെ സന്യാസി വീരനെക്കൊണ്ടുതന്നെ മിക്കതും പറയിച്ചു. ഒടുവിൽ മഹാദേവസിങ്ങ് ധരിച്ചിരുന്ന മോതിരം വീരൻ കാണിച്ചു. അതിൽ സയദ്അബ്ദുല്ലാ എന്നു എഴുതീട്ടുണ്ടു്. അതുകണ്ടു് എല്ലാ സംശയങ്ങളും നീങ്ങി. പ്രതാപൻ ചക്രവത്തിയുടെ മകനായും ഭവിച്ചു. നോക്കുക പ്രതാപൻെറ ഭാഗ്യവിശേഷം. ഇനി അടുത്ത ചക്രവത്തിസ്ഥാനം അവനുതന്നെ

ഈ വത്തമാനംകേട്ടു ധാത്രിക്കുണ്ടായ സന്തോഷം അപരിമേയമായിരുന്നു. സേനൻ വീണ്ടും ധാത്രിയോടിങ്ങനെ പറഞ്ഞു. വിജയ,ജബൽപൂർരാജാവിൻെറ പുത്രി എന്നുള്ളതു നാം രണ്ടുപേരുമേ അറിഞ്ഞിട്ടുള്ളു. ഈവാസ്തവം വിജയയേയൊ പ്രതാപനെയോ അറിയിക്കരുതു്. അറിയിച്ചാൽ അവക്കു് എൻെറമേലുള്ള സ്നേഹം കുറയുകയും, പലേ സംശയങ്ങൾക്കും സമാധാനം പറയാൻ ഇടവരികയും ചെയ്യും. അതിനാൽ ആ രഹസ്യത്തെ നിഭൃതമായി സൂക്ഷിക്കണം എന്നു് പറഞ്ഞേല്പിച്ചു.

സുൽത്താൻ സേനനെയും ബുദ്ധസന്യാസിയെയും യാത്രപറഞ്ഞയച്ചശേഷം പ്രതാപനോടുകൂടി അന്തഃപുരത്തിലേക്കുപോയി. സുൽത്താൻെറ പത്നി സംഗതികളെല്ലാംകേട്ടു്, ആനന്ദസാഗരത്തിൽ മുഴുകി. നാഥ! നാം സന്താനമററവരായിട്ടല്ലേ ജീവിക്കുന്നതു്? ഇവനെ ദൈവം നമുക്കു തന്നതുനിമിത്തം ഔരസപുത്രനായി സ്വീകരിച്ചുകൂടെ എന്നു് സുൽത്താൻെറ പത്നിചോദിച്ചു. അതേ ഇവൻ നമ്മുടെ പുത്രൻ തന്നെ. എനിക്കും പുത്രഭാഗ്യമില്ലെങ്കിലും അബ്ദുല്ലാവിൻെറ പുത്രൻ നമ്മുടെ പുത്രൻതന്നെ. അതു നമുക്കു് ഭാഗ്യവുംതന്നെ എന്നു് സുൽത്താൻ മറുപടിപറയുകയും അന്നുമുതൽ പ്രതാപനെ അരമനയിൽക്കൂടെ താമസിപ്പിക്കുകയും പുത്രതേ്വന ആചരിക്കുകയും ചെയ്തു.

വീരനു് വിജയയെ വിവാഹം ചെയ്യുന്നതിനുള്ള സകല ഒരുക്കങ്ങളും പൂത്തിയായി. സുൽത്താൻെറ കീഴിലുള്ളരാജാക്കന്മാർ തിറയോടുകൂടി ഹാജരായി. അവരവക്കുള്ള നിയുക്തസ്ഥാനങ്ങളിൽ പ്രവേശിച്ചു, പെരുമ്പറയടിച്ചു് രാജ്യമൊട്ടുക്കു വിവാഹഘോഷം അറിയിക്കപ്പെട്ടു. ഒരു ചക്രവത്തിക്കുള്ള സകല ചിഹ്നങ്ങളോടുംകൂടി, പ്രതാപസിംഹൻ വിജയയെ വിവാഹം ചെയ്തു.

കുറച്ചുകാലംകഴിഞ്ഞു് സലിം ചക്രവത്തി തൻെറ പുത്രനായ പ്രതാപനെ രാജ്യഭരണമേല്പിച്ചിട്ടു് സൈ്വരവാസംചെയ്തു. പ്രതാപനും വിജയയുംകൂടി പ്രജകളുടെ ക്ഷേമൈശ്വൎയ്യങ്ങളെ പരിപാലിച്ചുകൊണ്ടു് ജീവിതം നയിച്ചിരുന്നു.

ശുഭമസ്തു.

# ൨൦-ആട്ടക്കഥകളുടെ

# വ്യാഖ്യാനം

നളചരിതം, കാലകേയവധം, രാവണവിജയം, കീചകവധം മുതലായി പ്രസിദ്ധങ്ങളായ 20-ആട്ടക്കഥകളുടെ ഒരു ക്ലാസിക്കൽ വ്യാഖ്യാനം.

ശ്ലോകങ്ങൾക്ക് അന്വയമുറയ്ക്കുള്ള വ്യാഖ്യാനവും, പദാർത്ഥവിവരണവും, ഗൂഢാർത്ഥപ്രതിപാദനവും ഏറ്റവും സമഞ്ജസമായ രീതിയിൽ എല്ലാ കഥകൾക്കും ചേർത്തിട്ടുണ്ട്. വളരെ കുറച്ചുപ്രതികൾ മാത്രം. വില രൂ. 1 ണ. 4.

# ജീവചരിത്രഗ്രന്ഥങ്ങൾ

| | രൂ. | ണ. |
|---|---|---|
| ശ്രീരാമകൃഷ്ണദേവൻ | 1 | 2 |
| ആഗമാനന്ദസ്വാമികൾ | | |
| വിവേകാനന്ദസ്വാമികൾ | 0 | 6 |
| മഹാത്മാഗാന്ധി | 0 | 3 |
| ശ്രീമച്ഛങ്കരാചാര്യർ | 0 | 6 |
| പണ്ഡിതമോട്ടിലാൽനെഹ്രു | 0 | 12 |
| ലാലാലജപതറായി | 0 | 6 |
| ഫ്രാൻസിസ് അസ്സീസി | 1 | 14 |
| മയ്യനാട്ടു് എ. ജോൺ ബി. എ. | | |
| ഹെൻട്രിഫോർഡ് | 0 | 12 |
| ജനറൽ ഗാർഫീൽഡ് അഥവാ ഒരു കഷ്കമ്പാലൻ | 0 | 6 |
| എം. ആർ. രാമകൈമ്മൾ എം. എ; എൽഎൽ. ബി. | | |
| ഡാക്ടർ ലിവിംഗ്സ്റ്റൺ | 0 | 6 |
| എം. ആർ. മാധവവാര്യർ ബി. എ; എൽഎൽ. ബി. | | |
| കന്യകാമറിയം | 1 | 2 |
| മയ്യനാട്ടു് എ. ജോൺ ബി. എ. | | |
| ശ്രീ. യേശുക്രിസ്തു | 0 | 15 |
| മയ്യനാട്ടു് എ. ജോൺ ബി. എ. | | |
| ബുദ്ധിമാനായ അഹിക്കർ | 0 | 6 |
| എം. ആർ. മാധവവാര്യർ ബി. എ; എൽ എൽ. ബി. | | |
| വിക്ടോറിയാമഹാറാണി | | |
| എം. ആർ. മാധവവാര്യർ ബി. എ; എൽ എൽ ബി. | | |
| ജീവിതദീപം | 0 | 15 |
| എം. ആർ. വേലുപ്പിള്ളശാസ്ത്രി ബി. എ. | | |
| ശ്രീകൃഷ്ണകഥാനവർണ്ണനം | 0 | 15 |

മാനേജർ, ശ്രീരാമവിലാസം പ്രസ്സ് & ബുക്കുഡിപ്പോ,
കൊല്ലം — തിരുവിതാംകൂർ.

# നോവൽഗ്രന്ഥങ്ങൾ

| | രൂ. | ണ |
|---|---|---|
| ചമ്പകമാല അഥവാ വനേശരാജ്യത്തിലെ ഘാതകൻ | 0 | |
| സി. എസ്. സുബ്രഹ്മണ്യൻപോററി എം. ഏ. | | |
| അംഗനാചുംബനം 1-ാം ഭാഗം | 1 | |
| ടി 2-ാം ഭാഗം | 1 | |
| ടി 3-ാം ഭാഗം (അവസാനം) | 1 | |
| വടയാററുകോട്ട കെ. പരമേശ്വരൻപിള്ള | | |
| കാലന്റെ കൊലയറ (സംഭ്രമജനകമായ ഒരു കഥ) | 1 | |
| ക. എം. ചെറിയാൻ ബി. ഏ., എൽ. ററി. | | |
| ഭൊരങ്ങിണി 1-ാം തരം | 1 | |
| ടി 2-ാം തരം | 1 | |
| മേജർ സർദാർ കെ. എം. പണിക്കർ എം. ഏ. (ആക്സൻ) ബാർ-അററ്-ലാ | | |
| പ്രണയപ്രതീകാരം | 1 | |
| എൻ. ബാപ്പുറാവു ബി. ഏ. ബി. എൽ. | | |
| അഹിഭയം അഥവാ കേരളകാളിദാസൻ | 2 | |
| എം. ആർ. രാമരാക്കെമ്മരം B. A., LL. B. | | |
| സത്യഗ്രാഹി | 2 | |
| കെ. നാരായണക്കുരുക്കൾ ബി. ഏ. | | |
| വാസിനി | 1 | |
| എൻ. ബാപ്പുറാവു ബി. ഏ. ബി. എൽ. | | |
| പ്രണയപാശം | 1 | |
| കെ. ദാമോദരൻ ബി. ഏ. | | |
| വിക്രമവീചാ: | 1 | |
| എം. ആർ. വേലുപ്പിള്ളശാസ്ത്രി ബി. ഏ. | | |
| പുളകോൽഗമം അഥവാ ഇരുട്ടും വെളിച്ചവും | 2 | |
| കെ. ഗോപാലപിള്ള ബി. ഏ. | | |
| പൊയ്പ്പോയലോകം | 2 | |
| എസ്. നാരായണപിള്ള ബി. എ. ബി. എൽ. | | |
| ഇന്ദിര കെ. ദാമോദരൻ ബി. ഏ. | 1 | |
| ബാലാദിത്യൻ എ. എസ്. പി. അയ്യർ I. C. S. | 1 | |
| മൂന്നാശ്വപരിലാളിതൻ എ. എസ്. പി. അയ്യർ I.C.S. | 3 | |

